# പ്രായോഗികാദ്വൈതം,
# പ്രകൃതിനിയമം.





ഗ്രന്ഥകൎത്താ,
ഒ. തങ്ങൾകുഞ്ഞു മുസലിയാർ.

# പ്രായോഗികാദ്വൈതം,
# പ്രകൃതിനിയമം.

ഗ്രന്ഥകത്താ,

ഏ. തങ്ങൾകുഞ്ഞു മുസലിയാർ.

"വിജ്ഞാനപോഷിണി" പ്രസ്സ്,

കൊല്ലം.

1946.



ഒന്നാം പതിപ്പ്
കാപ്പി ൨൦൦൦.

വില
രൂപാ ൧. അണ ൪.

# മുഖവുര.

ഈ ഗ്രന്ഥത്തിൽ അടങ്ങിയിരിക്കുന്ന വിഷയങ്ങൾ എല്ലാം പ്രകൃതിയുടെ നിയമമനുസരിച്ചുള്ള കണക്കുകളെ അടിസ്ഥാനമാക്കി പ്രതിപാദിക്കപ്പെട്ടിട്ടുള്ളതാകുന്നു. ലോകത്തുള്ള സംഗതികൾ കണ്ടും അറിഞ്ഞും ചിന്തിച്ചും പ്രകൃതിയാകുന്ന ഗ്രന്ഥത്തിൽ നിന്നുതന്നെ ഇവകൾ പകർത്തിയെടുത്തിട്ടുള്ളതാണു്. ഇതിലടങ്ങിയിരിക്കുന്ന വിഷയങ്ങൾ എല്ലാം തികച്ചും അവരവരുടെ മനസ്സിനു ബോധ്യം വരത്തക്കവിധത്തിൽ തത്വപരമായും ശാസ്ത്രീയമായും പ്രതിപാദിച്ചിട്ടുള്ളതാണു്. വ്യാപകവും വിസ്തൃതവും ഉപയോഗപ്രദവുമായ അനേക സംഗതികൾ ഇതിൽ അടങ്ങിയിട്ടുണ്ടു്. ഭാഷാരീതിയിൽ ദ്വയാൎത്ഥങ്ങളൊ വ്യംഗ്യാൎത്ഥങ്ങളൊ വരാതെയും സംസ്കൃതപദങ്ങളും മററും കഴിയുന്നത്ര കുറച്ചും ആൎക്കും വായിച്ചു മനസ്സിലാക്കാവുന്ന വിധത്തിൽ ലളിതമാക്കിയും ശ്രദ്ധാപൂൎവ്വം എഴുതിയിട്ടുള്ളതാണു്. ഇതു വായിച്ചു മനസ്സിലാക്കിയാലുണ്ടാകുന്ന ഗുണങ്ങളെ സംബന്ധിച്ചും മററും ഈ പുസ്തകത്തിന്റെ ആദ്യ ഭാഗങ്ങളിൽ വിവരിച്ചിട്ടുണ്ടു്. ഇതിൽ ആരുടെയും മതനിബന്ധനകൾ ലംഘിക്കരുതെന്നും അവ ശരിയായി പാലിക്കണമെന്നും പ്രതിപാദിച്ചിട്ടുള്ളതാകുന്നു. ന്യായവും സത്യവും മറഞ്ഞും അന്യായവും കളവും ചതിയും പുലൎന്നും വരുന്ന ഈ കാലഘട്ടത്തിൽ ലോകത്തിന്റെ യഥാൎത്ഥസ്ഥിതിയും സ്വഭാ

വവും എന്താണെന്ന ശരിയായ വിധം മനസ്സിലാക്കിയാൽ മാത്രമെ ഇപ്പോഠം നടന്നുകൊണ്ടിരിക്കുന്ന ദുഷ്പ്രവൃത്തികഠംക്കു നിവാരണമുണ്ടായി മനുഷ്യക്ക സുഖമായി ജീവിക്കാൻ ഒക്കുകയുള്ളു. അതുകൊണ്ടാണു് ഈ പുസ്തകമെഴുതുന്നതിന്ന ഞാൻ നിർബ്ബന്ധിതനായതു്. ഇതിൽ പ്രതിപാദിച്ചിരിക്കുന്ന സംഗതികഠം സശ്രദ്ധം വായിച്ചു മനസ്സിലാക്കി പ്രവൎത്തിച്ചാൽ ശരിയായ പ്രയോജനം ഉണ്ടാകുന്നതാണു്. എൻെറ ഈ ഉദ്ദേശം സഫലമായാൽ ഞാൻ കൃതാൎത്ഥനായി.

ഈ മുഖവുര അവസാനിപ്പിക്കുന്നതിന്ന മുമ്പായി, ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തുന്നതിൽ എന്നെ പലവിധത്തിൽ സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിട്ടുള്ള മഹത്തുക്കളോടു് എനിക്കുള്ള നന്ദി പ്രകാശിപ്പിക്കുക ഒരു പ്രധാന കൎത്തവ്യമായി കരുതുന്നു.

മദ്രാസു് സൎവ്വകലാശാലയിലെ മലയാളം ഡിപ്പാർട്ടുമെൻറിൻെറ അധിപനായ ഡാക്ടർ ചേലനാട്ടു് അച്യുതമേനോൻ ബി. എ., പി. എച്ചു്. ഡി. (ലണ്ടൻ) ഈ ഗ്രന്ഥം സദയം വായിച്ചുനോക്കി വിലയേറിയ ഒരവതാരികയെഴുതി ഇതിനെ അലങ്കരിച്ചു. മഹാകവി ഉള്ളൂർ എസ്സു്. പരമേശ്വരയ്യർ അവർകഠം, പി. അനന്തൻപിള്ള അവർകഠം എം. എ.; വിദ്വാൻ സി. ഐ. ഗോപാലപിള്ള അവർകഠം എം. എ., എൻ. ഗോപാലപിള്ള അവർകഠം എം. എ. എന്നീ പണ്ഡിതശ്രേഷ്ഠന്മാർ ഈ

ഗ്രന്ഥം പരിശോധിച്ച് ഇതിലെ ഭാഷയിൽ വന്നിട്ടുള്ള തെറ്റുകൾ പലതും തിരുത്തിത്തരികയും, ആദ്യം പറഞ്ഞ മൂന്നു മാന്യന്മാർ അവരുടെ വിലയേറിയ അഭിപ്രായങ്ങൾ കൊണ്ട് എന്നെ പ്രോത്സാഹിപ്പിക്കയും ചെയ്തിട്ടുണ്ട്. കൂടാതെ ഒരു ഇസ്ലാംമതപണ്ഡിതനായ കെ. ജഫർ മൗലവി അവർകളും, കൊല്ലത്തെ ഒരു വ്യവസായപ്രമുഖനായ പി. എസ്സ്. ജാർജ്ജ് അവർകൾ ബി. എ. ബി. എൽ-ഉം ഈ ഗ്രന്ഥത്തെക്കുറിച്ച് അവർക്കുള്ള അഭിപ്രായം രേഖപ്പെടുത്തിത്തരികയുണ്ടായി. ചുമതലയേറിയ പല കൃത്യങ്ങളിലും ഏർപ്പെട്ടിരിക്കുന്ന ഈ മഹാശയന്മാർ അവരുടെ വിലയേറിയ സമയത്തിന്റെ ഒരു നല്ല ഭാഗം ചെലവിട്ട് എന്റെ ഈ പ്രയത്നത്തെ പ്രോത്സാഹിപ്പിക്കുകയും ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം വിജയകരമാക്കുകയും ചെയ്തതിൽ അവരോരോരുത്തരോടും എനിക്കുള്ള ഹൃദയംഗമമായ നന്ദി പ്രകാശിപ്പിച്ചുകൊള്ളട്ടെ.

ഇതിന്റെ കൈയെഴുത്തുപ്രതി പകർത്തുന്നതിലും പ്രൂഫ് നോക്കുന്നതിലും എന്നെ സഹായിച്ചിട്ടുള്ള പി. കെ. ശിവശങ്കരപ്പിള്ള അവർകൾ എം. എ-യോടും, എൻ. രാമകൃഷ്ണപിള്ള അവർകളോടും എനിക്കുള്ള കൃതജ്ഞതയും ഈ അവസരത്തിൽ ഞാൻ അറിയിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥത്തിന്റെ അച്ചടി നിർവഹിച്ച വിജ്ഞാനപോഷിണിപ്രസ്സ് എന്റെ സ്വന്തമാണെന്നിരിക്കിലും പ്രസ്സ് നടത്തിപ്പിന്റെ ചുമതല വഹിക്കുന്നവരും, അവി

ടത്തെ ജോലിക്കാരും ഇതു ഭംഗിയായി അച്ചടിക്കുന്നതിൽ ആത്മാൎത്ഥമായി സഹകരിച്ചു പ്രയത്നിച്ചിട്ടുണ്ടെന്നു് എനിക്കറിയാം. അതിൽ എനിക്കുള്ള ചാരിതാൎത്ഥ്യം അവരെ അറിയിക്കുന്നതു് എനിക്കു വളരെ സന്തോഷമുള്ള കാൎയ്യമാകയാൽ അതും ഇവിടെ രേഖപ്പെടുത്തുന്നു.

കൊല്ലം,
28—2—1946.

ഗ്രന്ഥകൎത്താ,
എം. തങ്ങൾകുഞ്ഞു മുസലിയാർ.

---



# അവതാരിക

ശ്രീമാൻ എ. തങ്ങൾകുഞ്ഞു മുസലിയാർ അവർകൾ എഴുതിയ "പ്രായോഗികാദ്വൈതം, പ്രകൃതിനിയമം" എന്ന ഗ്രന്ഥം പൊതുജനസമക്ഷം അവതരിപ്പിക്കുന്നതിൽ എനിക്കു പ്രത്യേകിച്ചും ചാരിതാൎത്ഥ്യമുണ്ടു്. ഒന്നാമതു മുസലിയാരവർകളെപ്പോലുള്ള ഒരു മികച്ച ധനാഢ്യന്റെ കടാക്ഷം കൈരളീദേവിക്കു ലഭിക്കുകയെന്നുള്ളതു സാധാരണ നടക്കുന്ന സംഭവങ്ങളിലൊന്നല്ല. ലക്ഷ്മീസരസ്വതിമാർ കൈകോൎത്തുകാണുകയെന്നുള്ളതു് ഒരപൂർവ്വസംഭവമാണെന്നു് അനുഭവം തെളിയിച്ചിട്ടുണ്ടു്. ഇനി മുസലിയാരവർകൾ കൈവച്ചിട്ടുള്ള വിഷയമോ കട്ടികൂടിയതും. പണക്കാൎക്കു തത്വചിന്ത വെറുപ്പാണു്; തത്വചിന്തകന്മാൎക്കു് അതുപോലെ പണവും. ഇതു രണ്ടും യോജിക്കുമ്പോളുണ്ടാകുന്ന കാഴ്ച കണ്ണിനു കുളുൎമ്മയുണ്ടാക്കുന്നതാണെന്നതിലേയ്ക്കു സംശയമില്ല. വേദാന്തികൾക്കും സന്യാസികൾക്കും ഒരുകാലത്തും ക്ഷാമമുണ്ടായിട്ടില്ല. അവൎക്കു പണത്തിലാഗ്രഹമുണ്ടാകുന്നതിനെപ്പറ്റി ചിലപ്പോൾ സംശയത്തിനിടയായിട്ടില്ലെന്നും പറഞ്ഞുകൂടാ. എന്നാൽ ഒരു വ്യവസായപ്രമുഖന് വേദാന്തത്തിൽ അല്ലെങ്കിൽ തത്വചിന്തയിൽ അഭിലാഷം ജനിക്കുന്നതു് അപൂൎവംതന്നെയാണു്. ആ പരമ്പരയിൽ അത്യന്തം ദുർല്ലഭമായ ഒരു സ്ഥാനമാണു മുസലിയാരവർകൾ അലങ്കരിക്കുന്നതു്. പണമുണ്ടാക്കുന്നവൎക്കു് അതിനുതന്നെ സമയം പോരാ

ന്നുള്ള പരാതിയാണു പലപ്പോഴും കേൾക്കാറുള്ളതു്. അങ്ങിനെയിരിക്കെ അതിനുള്ള തീവ്രയത്നങ്ങൾ കഴിഞ്ഞു ഗഹനമായ ഗ്രന്ഥങ്ങൾ വായിക്കുകയും അവനവൻെറ അനുഭവങ്ങളുടെ ആന്തരങ്ങൾ മനസ്സിലാക്കുകയും ചെയ്തു് തത്വജ്ഞാനപരമായ ഒരു ഗ്രന്ഥം നിർമ്മിക്കുവാനൊരുങ്ങുകയെന്നുള്ളതു് സങ്കല്പിക്കുവാനുംകൂടി പ്രയാസമായ ഒരവസ്ഥയാണു്. അതുകൊണ്ടു ശ്രീമാൻ മുസലിയാരവർകളുടെ ഉദ്യമം എല്ലാംകൊണ്ടും ശ്ലാഘ്യമായിട്ടുണ്ടെന്നു പ്രസ്താവിക്കുന്നതിൽ എനിക്കു വിശേഷിച്ചും സന്തോഷവും അഭിമാനവും ഉണ്ടു്.

ഇനി ഗ്രന്ഥത്തിൻെറ ഉള്ളടക്കത്തെപ്പററി പറയുകയാണെങ്കിൽ അതിലെ പ്രതിപാദനരീതി ആദ്യന്തം ലളിതവും ആകർഷകവുമായിട്ടുണ്ടു്. തത്വചിന്താപരമായ ഒരു ഗ്രന്ഥം ഒരു നോവൽപോലെ വായിക്കുവാൻ സാധിക്കുകയെന്നുവന്നാൽ അതു ഗ്രന്ഥകർത്താവിനും വായനക്കാർക്കും ഒരുപോലെ അഭിമാനിക്കത്തക്ക ഒരു സംഗതിയാണു്. മതം, മനുഷ്യൻ, ജീവിതം ഈ മൂന്നു മൗലികവിഷയങ്ങളെ പരാമർശിച്ചുകൊണ്ടുള്ള ചർച്ചകളാണു മുസലിയാരവർകൾ ചെയ്തിട്ടുള്ളതു്. അവയ്ക്കു് ആധാരമായി നില്ക്കുന്നതു യുക്തിയും അനുഭവവുമാണു്. മതഗ്രന്ഥങ്ങളിൽനിന്നോ വേദാന്തഗ്രന്ഥങ്ങളിൽനിന്നോ ഉദ്ധാരണങ്ങളെടുത്തു വർഷിച്ചു വായനക്കാരെ ക്ഷണിപ്പിക്കുന്ന രീതിയിൽ മുസലിയാരവർകൾക്കു് ഒട്ടുംതന്നെ ഭ്രമമില്ല. എന്നാൽ അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ ചിലപ്പോൾ ഭഗവദ്ഗീതയോടും പല

പ്പോഴും ഖുർ ആനോടും ചിലപ്പോൾ വിശ്വസാഹിത്യത്തിലുൾപ്പെട്ട ഗ്രന്ഥമായ ലോകചരിത്രസംഗ്രഹത്തിനോടും (എച്ച്. ജി. വെൽസ്) യോജിച്ചുകാണാവുന്നതാണ്. ദൈവത്തിനെപ്പററിയുള്ള അദ്ദേഹത്തിൻെറ ചിന്ത ഇങ്ങനെ പോകുന്നുണ്ട്. "എല്ലായിടത്തും ഒരേ ശക്തിതന്നെയാണ് സ്ഥിതിചെയ്യുന്നത്. അത് എപ്പോഴും ഉള്ളതാകുന്നു. അത് ഉണ്ടായിട്ടുള്ളതോ ഇല്ലാതാകുന്നതോ അല്ല. അങ്ങിനെയുള്ള ഒരേ ശക്തിയുടെ വിശേഷത്തെ എല്ലാററിൻേറയും നേതാവെന്നും അതിനെ ദൈവമെന്നും പറയുന്നു".



ഈ അഭിപ്രായം

ന ജായതേ മ്രിയതേ വാ കദാചി-
ന്നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ
അജോ നിത്യഃ ശാശ്വതോഽയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ *

(ഗീത II. 20)

എന്ന ശ്ലോകാർത്ഥത്തിൽ ലയിക്കുന്നതു മുസലിയാരവർകളുടെ ഗീതാപരിചയംകൊണ്ടല്ലെന്നു നമുക്കെല്ലാവർക്കും അറിയാവുന്നതാണ്. ഉദാഹരണങ്ങൾ അധികം ഉദ്ധരിച്ചു വായനക്കാർക്കു പുസ്തകം വായിച്ചാലുണ്ടാകുന്ന പരമാന

---

* ജീവാത്മാവിൻെറ വാസ്തവസ്വഭാവമായ കൂടസ്ഥൻ അല്ലെങ്കിൽ പ്രത്യഗാത്മാ ഒരിക്കലും ജനിക്കുന്നില്ല; ഒരിക്കലും മരിക്കുന്നുമില്ല; ഒരിക്കൽ ഉണ്ടായി പിന്നീട് ഇല്ലാതെയാവുകയോ, ഒരിക്കൽ ഇല്ലാതെയായി പിന്നീടുണ്ടാവുകയോ ചെയ്യുന്നില്ല; ഈ ആത്മാവ് ജനനമില്ലാത്തവനും, നിത്യനും, ശാശ്വതനും, പുരാണനും, ഈ ശരീരം നശിച്ചാലും താൻ നശിക്കാത്തവനുമാകുന്നു.

ന്ദത്തെ ഞാൻ അപഹരിക്കാനുദ്ദേശിക്കുന്നില്ല. ഇതിൽനിന്നു മുസലിയാരവർകളുടെ സൎവ്വതോമുഖമായ ചിന്താഗതിയും സൎവ്വമതങ്ങളുടെ ആന്തരതത്വൈക്യത്തിലുള്ള വിശ്വാസവുമാണല്ലോ മുന്നിട്ടുനില്ക്കുന്നതു്. മതത്തിനും മററു ലൗകികാവകാശങ്ങൾക്കും വേണ്ടി കണ്ണുംചിമ്മി ലോകം മത്സരിക്കുന്ന ഇക്കാലത്തു് ഇത്തരത്തിലുള്ള ചിന്താഗതി ഒരു മഹാനുഗ്രഹമായി കരുതേണ്ടതാണെന്നു പറയേണ്ടതില്ലല്ലോ. ചുരുക്കത്തിൽ ഒരു മനുഷ്യനു ലോകജീവിതം സുഖകരമാക്കുന്നതിനും, നിസ്സാരശല്യങ്ങൾ മറന്നു് മനസ്സമാധാനമുണ്ടാകുന്നതിനും വേണ്ടതായ ജ്ഞാനം മുസലിയാരവർകളുടെ ഗ്രന്ഥം വായിച്ചാലുണ്ടാവുമെന്നു പ്രസ്താവിച്ചാൽ അതു് ഒരു പ്രശംസയല്ല, പരമാൎത്ഥംമാത്രമാണു്. ഭാഷയാണെങ്കിൽ അക്ഷരജ്ഞാനംമാത്രമുള്ളവനും വായിച്ചാൽ മനസ്സിലാകുന്നവിധം അത്ര ലളിതവും അകൃത്രിമസുന്ദരവുമായിട്ടുണ്ടു്. ഇനിമേലിൽ ലോകനന്മതന്നെ ഇത്തരം ഗ്രന്ഥങ്ങളുടെ ആവിർഭാവം ആശ്രയിച്ചാണിരിക്കുന്നതെന്ന എച്ചു്. ജി. വെൽസിൻെറ അഭിപ്രായം * ഇവിടെ സ്മരി

* "ഒന്നിനും ഒരു മാററവും വരുത്താതെ രാഷ്ട്രങ്ങൾതമ്മിൽ സമ്മേളനം നടത്തുന്ന ഏച്ചുകെട്ടുസമ്പ്രദായത്തിനൊന്നും നമ്മുടെ മുമ്പിൽ കിടക്കുന്ന നവയുഗത്തിലെ സങ്കീൎണ്ണങ്ങളായ രാഷ്ട്രീയാശയങ്ങളെ നേരിടുവാൻ സാധിക്കയില്ല. മനുഷ്യബന്ധങ്ങളെക്കുറിച്ചുള്ള ശാസ്ത്രം, വ്യക്തിപരവും സാമൂഹ്യവുമായ മനശ്ശാസ്ത്രം, ധനശാസ്ത്രം, വിദ്യാഭ്യാസശാസ്ത്രം എന്നിതുകളുടെ സുവ്യവസ്ഥിതമായ പരിപോഷണവും പ്രയംശവും ആവശ്യമത്രെ. സങ്കുചിതം, അപ്രശസ്തം, മൃതം, മൃതപ്രായം എന്നിങ്ങനെയുള്ള സാന്മാൎഗ്ഗികങ്ങളും രാഷ്ട്രീയങ്ങളുമായ ആശയങ്ങളുടെ സ്ഥാനത്തു് നമ്മുടെ മനുഷ്യജാതിയുടെ ഭാവിയേയും ഉത്ഭവത്തേയുംപററിയുള്ള കുറേക്കൂടി വ്യക്തവും ലളിതവുമായ ആശയം വരണം". (ലോകചരിത്രസംഗ്രഹം)

ക്കേണ്ടതുണ്ട്. മുസലിയാരവർകളെപ്പോലെ ഒന്നോ രണ്ടോ ചിന്തകനും ഗ്രന്ഥകാരനുമുണ്ടെങ്കിൽ കേരളത്തിലെ പല കുഴപ്പങ്ങളും പമ്പകടക്കുമെന്നുള്ളതിന് എനിക്കു യാതൊരു സംശയവുമില്ല.

ഗണാംപതിക്കൈയ് ഇത്രയും തെളിഞ്ഞ അവസ്ഥയ്ക്ക് ഈ ഗ്രന്ഥത്തിന്റെ അനന്തരവന്മാരെ അക്ഷമയോടെ കാത്തിരിക്കുന്ന വായനക്കാർക്ക് ആഗ്രഹനിവൃത്തി അചിരേണ സാധിപ്പിക്കണമെന്നു മാന്യഗ്രന്ഥകാരനോടപേക്ഷിച്ചും, ഗ്രന്ഥത്തിനു സഹൃദയങ്ങളും ആശംസിച്ചും തല്ക്കാലം വിരമിക്കട്ടെ.

ഡാക്ടർ ചേലനാട്ടു് അച്ചുതമേനോൻ
ബി. ഏ. പി. എച്ച്. ഡി. (ലണ്ടൻ)
Head, Malayalam Dept.

University of Madras,
16—2—46.

# അഭിപ്രായങ്ങൾ.

---

I

കേരളത്തിലെ വണിക്പ്രമുഖന്മാരിൽ അഗ്രഗണ്യമായ ഒരു സ്ഥാനം സ്വപ്രയത്നംകൊണ്ടു നേടുവാൻ സാധിച്ചിട്ടുള്ള കൊല്ലം ജനാബ് എ. തങ്ങൾകുഞ്ഞു മുസലിയാരെപ്പററി കേട്ടിട്ടില്ലാത്തവർ നമ്മുടെ ഇടയിൽ വളരെ ചുരുക്കമായിരിക്കും. "പ്രായോഗികാദ്വൈതം—പ്രകൃതിനിയമം" എന്ന പേരിൽ അദ്ദേഹം എഴുതി പ്രസിദ്ധീകരിക്കുന്ന ഒരു പുസ്തകമാണു് ഇതു്. മൌലികങ്ങളായ ചില സദാചാരതത്വങ്ങളെ അനക്ഷരജ്ഞന്മാരായ ബാലന്മാക്കുപോലും മനസ്സിലാക്കാവുന്ന രീതിയിൽ പ്രതിപാദിച്ചു്, ദൈവവിശ്വാസം, പരസ്പരസ്നേഹം, ഭൂതദയ മുതലായ സൽഗുണങ്ങൾ അവരിൽ അങ്കുരിപ്പിക്കുന്നതിനു പ്രസ്തുത ഗ്രന്ഥത്തിൽ അദ്ദേഹം ഉദ്യമിക്കുന്നു. അദ്ദേഹത്തിന്റെ ജീവിതത്തേയും അതു വിജയപൂർണ്ണമാക്കുന്നതിനു അദ്ദേഹത്തെ സഹായിച്ചിട്ടുള്ള ചില വൃത്തിവിശേഷങ്ങളെയും ഇതിൽ അദ്ദേഹം പ്രതിഫലിപ്പിച്ചിട്ടുള്ളതായി എനിക്കു തോന്നുന്നു. ഏതെങ്കിലും ഒരു മതത്തിന്റെ സിദ്ധാന്തങ്ങളെ പ്രതിപാദിക്കണമെന്നു് അദ്ദേഹത്തിനു് ഉദ്ദേശമില്ല. എല്ലാ മതങ്ങളുടെയും അടിയിൽ നിന്നുകൊണ്ടു് അവയ്ക്കു നിത്യചൈതന്യം നൽകുന്ന ചില

സാമാന്യനീതികൾ ഉണ്ടു്. അവയെ—അവയെ മാത്രം—ആണു് അദ്ദേഹം വിവക്ഷിക്കുന്നതു്. ജനാബ്് മുസലിയാർ താൻ ഒരു ഭാഷാപണ്ഡിതനോ, സാഹിത്യകാരനോ ആണെന്നു തെല്ലും അഭിമാനിക്കുന്നില്ല. അതുകൊണ്ടു് വാഗ്ദേവതയുടെ ഭാവഹാവങ്ങളോ, വിലാസവിഭ്രമങ്ങളോ ഈ ഗ്രന്ഥത്തിൽ കാണുന്നതല്ല. എന്നാൽ ഉക്തിവൈചിത്ര്യത്തെ അത്ര കാര്യമായി ഗണിക്കാതെ ഉള്ളിലേക്കു കടന്നു് അഭിധേയത്തിൽ മാത്രം ദത്താവധാനരാകുന്ന സാധാരണ ജനങ്ങൾക്കു ഇതിൽ പലതും ഗ്രഹിക്കുവാനുണ്ടായിരിക്കും; താവതാ ഗ്രന്ഥകാരൻ ചരിതാർത്ഥനായിരിക്കുമെന്നുള്ളതിലും സന്ദേഹമില്ല. ജനാബ്് മുസലിയാർ അർത്ഥാർജ്ജനത്തിൽ മാത്രമല്ല വ്യാപൃതനായി കാണുന്നതു്. പാത്രമറിഞ്ഞുള്ള ദാനത്തിലും അദ്ദേഹത്തിന്റെ ദൃഷ്ടി പതിയുന്നുണ്ടു്. വിശേഷിച്ചും ആ ധനാഢ്യൻ മലയാളഭാഷയെ സ്നേഹിക്കുകയും അതിന്റെ അഭിവൃദ്ധിക്കു തന്നാൽ കഴിയുന്നതെല്ലാം ചെയ്യുന്നതിനു സന്നദ്ധനാകുകയും ചെയ്തിരിക്കുന്ന ഒരു കാലഘട്ടമാണു് ഇതു്. നല്ല നിലയിൽ പ്രചരിക്കുന്ന 'പ്രഭാതം' എന്ന പ്രതിദിനപത്രത്തിന്റെ ഉടമസ്ഥനാണു് അദ്ദേഹം. സാഹിത്യസംബന്ധമായി വിപുലമായുള്ള ഒരു കർത്തവ്യപരിപാടി അദ്ദേഹം ഉടനടി സ്വീകരിക്കുമെന്നു ഞാൻ അറിഞ്ഞു് ആനന്ദിക്കുന്നു. ഇതെല്ലാം ഭാഷയുടെ ശ്രേയസ്സിനു നിദാനീഭവിക്കുമെന്നുള്ളതു നിസ്സംശയമാണു്. എന്തെന്നാൽ അദ്ദേഹത്തിനു് അതിലേക്കു വേണ്ട ഉത്സാഹവും കൃത്യകുശലതയും—ധനവും മനവും—ഉണ്ടു്. ജനാബ്് മുസലിയാർക്കു

പലപ്രകാരത്തിൽ ഭാഷാസേവനം സാധ്യമാകുവാൻ പരമകാരുണികനായ ദൈവം അനുഗ്രഹിക്കുമാറാകട്ടെ.

തിരുവനന്തപുരം,
10—1—1946

മഹാകവി, സാഹിത്യഭൂഷണം,
ഉള്ളൂർ, എസ്സ്. പരമേശ്വരയ്യർ

---

## II

ഒരു വ്യവസായപ്രമുഖനും പൌരപ്രമാണിയും എന്നുമാത്രം സാമാന്യമായി ജനങ്ങൾ അറിഞ്ഞുവരുന്ന മി. തങ്ങൾകുഞ്ഞുമുസലിയാർ അതിവിശാലവും സംസ്കാരസമ്പന്നവും ആയ ഒരു ഹൃദയം വച്ചു സൂക്ഷിക്കുന്നുണ്ടെന്നും അതിലെ അനവധി വിലപിടിച്ച രത്നങ്ങൾകൊണ്ടു് വ്യാപാരം നടത്തുന്നതിനു അതിസമർത്ഥനാണെന്നും ഇതാ ഈ ഗ്രന്ഥംമൂലം തെളിയിച്ചിരിക്കുന്നു.

അദ്ദേഹത്തിന്റെ വായനയുടേയും, ലോകപരിചയത്തിന്റേയും, വിശിഷ്യ ചിന്താശീലത്തിന്റേയും ഉൽകൃഷ്ടസന്താനമായി വിചാരിക്കാവുന്ന ഈ ഗ്രന്ഥത്തിൽ ലോകോല്പത്തിമുതൽ ജീവരാശിയുടെ ക്രമപ്രവൃദ്ധമായ വളർച്ചയും, മനുഷ്യന്റെ സ്ഥാനവും, ജീവിതധർമ്മങ്ങളും, അനുഭവങ്ങളും, നാതിവിസ്തരമായി ലളിതഭാഷയിൽ വിവരിച്ചിരിക്കുന്നതു് ആർക്കും വായിച്ചു മനസ്സിലാക്കുവാൻ വിഷമമില്ല. പ്രത്യേകിച്ചും ആദ്യവസാനം ഈ ഗ്രന്ഥത്തിൽ പ്രകടമാക്കിയിരിക്കുന്ന ഒരു ശ്രേഷ്ഠതത്വം—അതായതു മനുഷ്യന്റെ സകല പ്രവൃത്തികൾക്കും പ്രചോദകമായി നില്ക്കുന്നതു് ഈശ്വരപ്രഭാവമാണെന്നുള്ള പരമാർത്ഥം—

നിർബന്ധപൂർവ്വമായ മതോപദേശംകൂടാതെ ആരേയും സർവ്വശക്തനായ ഈശ്വരൻെറ മാഹാത്മ്യം അറിഞ്ഞു പ്രാർത്ഥനാദികൾകൊണ്ടു സുഖവും സന്തോഷവും നേടി ആശാപൂർണ്ണമായ അന്തഃകരണത്തോടെ ജീവിക്കുവാൻ തികച്ചും പര്യാപ്തമാക്കുന്നു.

മനുഷ്യൻെറ വ്യക്തിത്വം ഒന്നുമാത്രമാണു ജീവിതാലംബം. വിദ്യാഭ്യാസംകൊണ്ടും മററും അതെത്രമാത്രം നന്നാക്കാമൊ അത്രയ്ക്കു ജീവിതസാഫല്യം കൈവരുത്താം. പ്രാപഞ്ചികങ്ങളായ കെട്ടുപാടുകളിൽനിന്നും അതിനെ സ്വതന്ത്രമാക്കുന്നതത്രേ വേദാന്തരഹസ്യം. ഇതുതന്നെയാണു സ്നേഹമൂർത്തിയായ ഈശ്വരൻെറ ചൈതന്യം സർവ്വവ്യാപകമാകയാൽ മനുഷ്യൻെറ ഏതു കൃത്യവും, ഗുണമാകട്ടെ ദോഷമാകട്ടെ അതിൽതന്നെ ലയിക്കുമെന്നും ഈവിധത്തിലുണ്ടാകുന്ന ഉച്ചനീചത്വങ്ങൾക്കു നാംതന്നെയാണു കാരണഭൂതന്മാരെന്നും ഈ ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നതിൻെറ താല്പര്യവും.

തത്വജ്ഞാനം എപ്പോഴും യുക്തിയെ ആശ്രയിച്ചിരിക്കുന്നതാകയാൽ അതിൻെറ പ്രതിപാദനത്തിൽ ഭിന്നാഭിപ്രായങ്ങൾ ഉണ്ടാകാവുന്നതാണു്. ഈ വിഷയത്തിൽ ഇപ്പോൾ പ്രവേശിക്കണമെന്നു വിചാരിക്കുന്നില്ല. അതിനാവശ്യവുമില്ല. എന്തെന്നാൽ യുക്തിസമർത്ഥനത്തെക്കാൾ പ്രായോഗികപദ്ധതിപ്രദർശനമാണു് ഈ ഗ്രന്ഥത്തിൽ മുഖ്യമായിക്കാണുന്നതു്.

ആകയാൽ ഇതുപോലെ ഇനിയും തൻെറ ചിന്താസ

ന്താനങ്ങളെ ലോകോപകാരത്തിനായി പ്രകാശിപ്പിക്കുന്നതിനുള്ള ധൈര്യവും ആരോഗ്യവും മി. മുസലിയാർക്ക് വേണ്ടുവോളം നൽകുന്നതിന് ഈശ്വരൻ അനുഗ്രഹിക്കട്ടേ!

തിരുവനന്തപുരം,
20—12—1945.

പി. അനന്തൻപിള്ള എം. എ.

# III

ഈ പുസ്തകത്തിൽ സാധാരണ ജനങ്ങൾ മനസ്സിലാക്കേണ്ട വളരെ കാര്യങ്ങൾ സംഗ്രഹിച്ചിട്ടുണ്ടെന്നു കാണുന്നതു വളരെ ചാരിതാർത്ഥ്യജനകംതന്നെ. മനുഷ്യന്റെ ഭൌതികവും ആത്മികവുമായ ശ്രേയസ്സിനിടവരുത്തുന്ന തത്വങ്ങൾ പലതും എത്രയും ലളിതവും രസകരവുമായ വിധത്തിൽ പ്രതിപാദിക്കാൻ താങ്കൾക്കു സാധിച്ചതിൽ താങ്കൾ തികച്ചും അനുമോദനാർഹനാകുന്നു.

കഴിയുന്ന വേഗത്തിൽ ഈ ഗ്രന്ഥം മുദ്രണംചെയ്തു കാണ്മാൻ ആഗ്രഹിക്കുന്നതോടുകൂടി ഇതിന്റെ പ്രചാരം ജനങ്ങളെ സൽപന്ഥാവിൽ നയിക്കുന്നതിനു പ്രേരകമായിത്തീരട്ടെ എന്നാശംസിക്കയും ചെയ്തുകൊള്ളുന്നു.

എന്ന്,

വിദ്വാൻ, സി. ഐ. ഗോപാലപിള്ള
എം. എ.

തിരുവനന്തപുരം,
28—1—1946.

# IV

ശ്രീമാൻ ഏ. തങ്ങൾകുഞ്ഞു മുസലിയാർ അവർകളുടെ "പ്രായോഗികാദ്വൈതം-പ്രകൃതിനിയമം" എന്ന ബുക്ക ഞാൻ വായിച്ചു. ഇതിൽ അടങ്ങിയിരിക്കുന്ന തത്വങ്ങൾ എല്ലാം പ്രായോഗികംതന്നെയാണ്. ദൈവവിശ്വാസത്തിന് ഐകരൂപ്യമില്ലാതിരിക്കുന്ന ഈ കാലത്തു വിവിധങ്ങളായ അന്ധവിശ്വാസങ്ങളെ മാററി യഥാൎത്ഥവിശ്വാസത്തിലേക്ക മനുഷ്യരെ സ്വാഗതംചെയ്യുന്നതിന് ഇതു തികച്ചും പൎയ്യാപ്തമാണ്. അല്ലാഹുവിനെപ്പററി ഈ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ളതു് "സൂറത്തുൽ ഇഖ്ലാസ്സി"ന്റെ അൎത്ഥവും വ്യാഖ്യാനവുംതന്നെയാണ്. വിശിഷ്യാ ഇമാം ഗസ്സാലിയുടെ സുപ്രസിദ്ധമായ "ഇഹ്‌യാ ഉ-ഉലൂമിദ്ദീൻ" എന്ന ഗ്രന്ഥത്തിൽ ദൈവവിശ്വാസത്തെ പ്രതിപാദിച്ചിട്ടുള്ള ഭാഗത്തു ദൈവത്തിനു വ്യക്തിത്വം കല്പിച്ചാൽ അതു സൃഷ്ടിയെപ്പോലെ ആകുമെന്നും അപ്രകാരം ഒന്നിനു മുകളിൽ ഒന്നായി ചങ്ങലപോലെ ദൈവങ്ങളുടെ എണ്ണം വൎദ്ധിച്ചുപോകുമെന്നും വിവരിച്ചിട്ടുണ്ട്. അവയോടു കിടനില്ക്കുന്ന ഈ പുസ്തകത്തിലെ അഭിപ്രായങ്ങളും തത്വങ്ങളും മനുഷ്യൎക്ക് ഉപേക്ഷിക്കാൻ നിവൃത്തിയില്ലാത്തതാണ്. ഇപ്രകാരമുള്ള ലിഖിതങ്ങൾ ലോകത്തു വളരെ കുറവാണ്. അതിനാൽ അങ്ങ് ഇനിയും ഈമാ

തിരി കൃത്യങ്ങളിൽ ഏർപ്പെട്ട് ലോകത്തിന് അനുഗ്രഹമുണ്ടാക്കണമെന്ന് അപേക്ഷിച്ചും അങ്ങേയ്ക്കു സർവ്വവിധ ഭാവുകങ്ങളും ആശംസിച്ചുകൊണ്ടും ഈ അഭിപ്രായം ഞാൻ സമർപ്പിച്ചുകൊള്ളുന്നു.

പെരിനാട്,
25—2—1946

എന്ന്, കെ. ജഫ്ഫർ മൗലവി.

V

ദൈനംദിനജീവിതത്തിലെ പ്രാരബ്ധങ്ങളിലോ പ്രലോഭനങ്ങളിലോ മുഴുകിപ്പോകാതെ പ്രപഞ്ചത്തിന്റെ മർമ്മങ്ങളിലേക്കും ലോകവ്യാപാരങ്ങളുടെ അടിസ്ഥാനതത്വങ്ങളിലേക്കും മനസ്സിനെ കുറഞ്ഞൊന്നു തിരിച്ചുവിട്ടു ശാന്തമായി ചില നിമിഷങ്ങളെങ്കിലും ചെലവിടുന്നതിനു പലക്കും—പ്രത്യേകിച്ചു വ്യവസായങ്ങളിൽ ഏർപ്പെട്ടു് അവയിൽനിന്നുമുള്ള ലാഭനഷ്ടങ്ങൾമാത്രമാണ് ജീവിതത്തിലെ സന്തോഷസന്താപങ്ങൾക്കു നിദാനമെന്നു കരുതിപ്പോരുന്നവക്ക്—പ്രായേണ സാധിക്കാതെയിരിക്കുന്നതായിട്ടാണു കണ്ടുവരുന്നതു്. കൃത്യാന്തരബാഹുല്യമെന്നും സമയദൗർല്ലഭ്യം എന്നും പല ഒഴികഴിവുകളും നാം ഇതിനു പറയാറുണ്ടെങ്കിലും യഥാർത്ഥകാരണം അപ്രാപ്തിയോ അനാസ്ഥയോ ആണ്. ശ്രീ. തങ്ങൾകുഞ്ഞു മുസലിയാരെപ്പോലെ വിപുലമായ തോതിൽ വ്യവസായം നടത്തിവരുന്ന ഒരാൾക്കു മേൽപ്പറഞ്ഞവിധത്തിൽ ചിന്തിക്കുന്നതിനുള്ള സമയവും ആഗ്രഹവുമുണ്ടായതു തീച്ചയായും ചാരിതാർത്ഥ്യജനകം

തന്നെ. സ്വന്തം അനുഭവങ്ങളെ വിശകലനംചെയ്ത് അവയിൽക്കൂടി പ്രസ്പഷ്ടമാകുന്ന പ്രകൃതിനിയമങ്ങളെ ദർശിക്കുന്നതിലും, അഗാധപാണ്ഡിത്യമോ പരിജ്ഞാനമോ ഭാവിക്കാതെ, ലളിതമായ രീതിയിൽ തൻെറ ചിന്താസന്താനത്തിനു രൂപം നൽകുന്നതിലും അദ്ദേഹം പ്രദർശിപ്പിച്ചിട്ടുള്ള സാമർത്ഥ്യം അത്യധികം ശ്ലാഘനീയമായിരിക്കുന്നു. വിവിധങ്ങളും ചിലപ്പോൾ സംഭ്രമജനകങ്ങളുമായ സംഭവങ്ങളുടേയും അനുഭവങ്ങളുടേയും അടിത്തട്ടിൽ ഉദ്ദേശൈകരൂപ്യത്തോടുകൂടിയാണു് സൃഷ്ടിചൈതന്യം പ്രവർത്തിക്കുന്നതെന്നും ഈ പ്രവർത്തനം ഒരു ശാശ്വതവ്യവസ്ഥിതിയ്ക്കു വിധേയമായിട്ടാണെന്നുമുള്ള വസ്തുത ഈ ഗ്രന്ഥത്തിൽ യുക്തിപൂർവ്വം സമർത്ഥിച്ചിട്ടുണ്ടു്. കൺമുമ്പിൽ കാണുന്ന കാര്യങ്ങളുടെ പൊരുൾ മനസ്സിലാക്കാൻ കഴിവില്ലാതെ കഴിഞ്ഞുകൂടുന്ന സാമാന്യജനങ്ങളുടെ ജീവിതം കാററിലും കോളിലും അലഞ്ഞു് ഉലയാതിരിക്കത്തക്കവണ്ണം ഇതു ഒരു നങ്കൂരമായി ഉപകരിക്കും. ആശയങ്ങളുടെ ആവർത്തനം ഈ ഗ്രന്ഥത്തിൽ പലയിടത്തും കാണുമാനുണ്ടു്. എന്നാൽ ഇതിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള വിഷയങ്ങളുടെ സ്വഭാവത്തെപ്പററി ആലോചിക്കുമ്പോൾ അനവധാനതയോടുകൂടി ഗുരുവായ വിഷയങ്ങളെപ്പററി ചർച്ചചെയ്യുന്നതിനേക്കാൾ വേണ്ടിവന്നാൽ ആവർത്തനം എന്ന ആരോപണം സ്വയം സ്വീകരിക്കുന്നതാണു നന്നെന്നു ശ്രീ. മുസലിയാർ നിശ്ചയിച്ചതു് ഉചിതമായിരിക്കുന്നു. "ലോകം സാമാന്യമനുഷ്യനുവേണ്ടി" എന്ന മുദ്രാവാക്യം ഉൽഘോഷിക്കപ്പെട്ടുതുടങ്ങിയിരിക്കുന്ന ഈ കാലയളവിൽ സാമാന്യമനുഷ്യനിൽ അ

ന്തർല്ലീനമായിരിക്കുന്ന കഴിവുകൾ എത്രമാത്രമെന്നു് ഇതു വരെയുമുള്ള തന്റെ വ്യവസായജീവിതംകൊണ്ടും വിശിഷ്യ ഈ ഗ്രന്ഥനിർമ്മിതിമൂലവും വെളിപ്പെടുത്തുന്നതിനു ശ്രീ. മുസലിയാർക്കു സാധിച്ചിട്ടുള്ളതിൽ കേവലം സാമാന്യമനുഷ്യരായ അസ്മാദൃശർ കൃതജ്ഞരാണു്.

പി. എസ്സ്. ജോർജ്ജ് ബി. ഏ. ബി. എൽ.

കൊല്ലം,
25—2—1946.



# വിഷയാനുക്രമണിക.

## I. ദൈവവും ലോകവും.



## II. തത്വവും അനുഷ്ഠാനവും.

# പ്രായോഗികാദ്വൈതം പ്രകൃതിനിയമം.

## പ്രാരംഭം.

ഗുണം ചെയ്താൽ ഗുണം കിട്ടും. ദോഷം ചെയ്താൽ ദോഷം കിട്ടും. നല്ലതു പ്രവൎത്തിച്ചാൽ സ്വൎഗ്ഗം അനുഭവിക്കും. ചീത്ത പ്രവൎത്തിച്ചാൽ നരകം അനുഭവിക്കും. കൂടാതെ ദൈവത്തെ ഭയന്നു്, ദോഷം ഒന്നും ചെയ്യരുതെന്നും ദൈവസ്നേഹത്തിനുവേണ്ടി നല്ലതേ ചെയ്യാവൂ എന്നും പറഞ്ഞുവരുന്നുണ്ടു്. എന്നാൽ ദൈവമെന്നു പറയപ്പെടുന്നതു് എന്താണെന്നും എങ്ങിനെയാണെന്നും സാധാരണക്കാൎക്കു വ്യക്തമായി അറിയാൻ പാടില്ലാത്ത സംഗതിയാണു്. അതു പറഞ്ഞു ഭയപ്പെടുത്തിയാകുന്നു ദോഷം ചെയ്യരുതെന്നും ഗുണമേ ചെയ്യാവൂ എന്നും പ്രേരിപ്പിക്കുന്നതു്.

പശുവിന്റെ കയറു മറികടക്കരുതു്, ദൈവദോഷം ഉണ്ടാകും; ഉമ്മരപ്പടിയിൽ ഇരിക്കരുതു്, ദൈവദോഷം ഉണ്ടാകും; ഇങ്ങനെയുള്ള നിസ്സാര സംഗതികൾക്കുപോലും ദൈവദോഷമുണ്ടാകുമെന്നു പറഞ്ഞുവരുന്നുണ്ടു്. പശുവിന്റെ കയറു മറികടന്നാൽ ചിലപ്പോൾ പശു കയറു വലിക്കയാണെങ്കിൽ കയററിൽ തട്ടി മറിഞ്ഞുവീഴാൻ ഇട

യുണ്ടു്. അതുകൊണ്ടു കയറു മറികടക്കരുതെന്നു പറഞ്ഞാൽ അതിന്റെ ശരിയായ സംഗതി മനസ്സിലാക്കി മറികടക്കാതിരിക്കാനും ഒരു സമയത്തു് അത്യാവശ്യമെന്നു കാണുന്ന സ്ഥാനത്തു കടന്നുപോകാനും സൗകര്യമാണല്ലോ. ദൈവദോഷം ഉണ്ടാകുമെന്നു മാത്രം പറഞ്ഞാൽ മറികടക്കാൻ അത്യാവശ്യമെന്നു കാണുന്ന സ്ഥാനത്തു മറികടക്കാൻ കഴിയാതെ വരികയും അതുകൊണ്ടു പല പ്രയാസങ്ങൾക്കു് ഇടവരികയും ചെയ്യും. ചിലർ ദൈവകോപത്തെപ്പററി വകവയ്ക്കാതെ കടന്നുപോകാനും ഇടവരുന്നു. അതുപോലെ ഉമ്മരപ്പടിയിൽ (വാതിൽപ്പടിയിൽ) ഇരിക്കരുതെന്നു പറയുന്നു. വാതിലിൽക്കൂടി കടന്നുപോകുന്നവർക്കു തടസ്സം ഉണ്ടാകരുതെന്നു പറഞ്ഞാൽ പോരയോ? എന്നാൽ അതിന്റെ സൂക്ഷ്മം മനസ്സിലാക്കി പ്രവർത്തിക്കയില്ലയോ? അതുകൊണ്ടു ചില പ്രധാനമായ കാര്യങ്ങളുടെ സൂക്ഷ്മതത്വം മനസ്സിലാക്കാനാണു ശ്രമിക്കുന്നതു്. പ്രവൃത്തിയുടെ ഫലം, ദൈവം, ലോകം, മനുഷ്യനും ലോകവുമായുള്ള ബന്ധം, സൂര്യൻ ചന്ദ്രൻ ഭൂമി മുതലായ ഗോളങ്ങളുടെ സഞ്ചാരം, എന്നിങ്ങനെയുള്ള സംഗതികളെ സംബന്ധിച്ച വിവരങ്ങൾ ഒരു വിമർശനംമൂലം മനസ്സിലാക്കാൻ ശ്രമിക്കുകയാണു്. സംഗതികൾ ശരിയായിട്ടറിഞ്ഞു പ്രവർത്തിക്കുന്നതുകൊണ്ടു് അതിന്റെ ശരിയായ പ്രയോജനം കിട്ടാനിടയുള്ളതിനാലും, ഒരു സംഗതിയുടെ ദൂഷ്യവശം മനസ്സിലാക്കിയാൽ അതു തെററി പ്രവർത്തിക്കാൻ ഇടയില്ലാത്തതുകൊണ്ടും, നേരിൽ കാണുകയും അറിയുകയും ചെയ്തുകൊണ്ടിരിക്കുന്ന സംഗതികളെ സംബന്ധിച്ചു

കാൎയ്യകാരണസഹിതമുള്ള ഈ വിമൎശനത്തിന് ഇടയായിട്ടുള്ളതാകുന്നു.

ഈ വിമൎശനം ശരിയായി വായിച്ചു മനസ്സിലാക്കിയാൽ ഉണ്ടാകാവുന്ന ഗുണങ്ങളിൽ ചിലവ താഴെ ചേൎക്കുന്നു.

തെററിദ്ധാരണകൾ മാററുക, പല പ്രധാന സംഗതികളുടേയും ശരിയായ വശം മനസ്സിലാക്കാൻ സഹായിക്കുക, എല്ലാ പരിതഃസ്ഥിതികളിലും നേർവഴി കാണിച്ചുകൊടുക്കുക, വാൎദ്ധക്യത്തെ സംബന്ധിച്ചും മരണത്തെ സമീപിക്കാവുന്ന സുഖക്കേടുകളെ കുറിച്ചും ആപത്തുകളെ പററിയും വിചാരിച്ച് ഉണ്ടാകാവുന്ന ജ്വരതാപത്തിൽനിന്നും മോചിപ്പിക്കുക, പ്രവൃത്തികൾക്കു ധൈൎയ്യം ഉണ്ടാക്കുക, ഏതൊരു പരിതഃസ്ഥിതിയിൽ ജീവിക്കുന്ന മനുഷ്യനും ആനന്ദത്തെ ഉളവാക്കുക, ഇങ്ങനെയുള്ള അനേകം സംഗതികൾക്ക് ഇതു പൎയ്യാപ്തമാകുന്നു.

# 1. ലോകസ്ഥിതി.

സയൻസ്സ വളരെ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. ജീവിതമത്സരംകൊണ്ട് ഒരു വിഭാഗം ആളുകളും സാധനസാമഗ്രികളും വസ്തുവകകളും ഇല്ലാതെയാകുന്നു. ഏതൊരു സംഗതിയും അതിന്റെ ഉച്ചത്തിൽ എത്തുമ്പോൾ താനേ ഇല്ലാതാകുന്നു. വീണ്ടും ആ സംഗതികൾ ഉത്ഭവിച്ചതുപോലെ പഴയ സ്ഥിതിയെ പ്രാപിക്കയും ചെയ്യുന്നു.

എറുമ്പുകൾ, ചിതലുകൾ മുതലായവ വളൎന്നു മുററി ചിറകു കിളിൎക്കുമ്പോൾ പറക്കാൻ തുടങ്ങും. പെട്ടെന്നു ചിറകു മുറിഞ്ഞു ഭൂമിയിൽ പതിച്ച് അവ നശിക്കയും

ചെയ്യുന്നു. ധാന്യങ്ങൾ വിതച്ചു ചെടിയായി വളൎന്ന് ഉരം വെള്ളം വെയിൽ മുതലായവയുടെ ആനുകൂല്യം അനുസരിച്ചു പുഷ്ടിയോടുകൂടി വളൎന്നു ധാന്യങ്ങൾ ഉണ്ടാകുകയും, ചെടി താനേ നശിക്കയും ചെയ്യുന്നു. അതുകൾ ഉത്ഭവിച്ചതുപോലെ വീണ്ടും പഴയ സ്ഥിതിയെ പ്രാപിച്ചു വിത്തുകളായിത്തീരുകയും ചെയ്യും. സൂൎയ്യൻ ഉദിച്ച് ഉയരുന്തോറും പ്രകാശവും ചൂട്ടം കൂടിക്കൊണ്ടിരിക്കുന്നു. മദ്ധ്യാഹ്നമാകുമ്പോൾ ശരിയായ ശക്തിയെ പ്രാപിക്കുന്നു. വീണ്ടും ചൂടും പ്രകാശവും കുറഞ്ഞു കുറഞ്ഞ് അസ്തമിക്കയും ചെയ്യുന്നു. അതുപോലെതന്നെ മനുഷ്യൻ കുട്ടിക്കാലം മുതൽ വളൎന്നു വളൎന്നു പുഷ്ടിയും വിവേകവും ഉണ്ടായി മദ്ധ്യപ്രായമാകുമ്പോൾ ശരിയായ നിലയെ പ്രാപിക്കുന്നു. അവിടെനിന്നും ക്രമേണ കുറഞ്ഞു വാൎദ്ധക്യമാകുമ്പോൾ കുട്ടികളുടെ സ്ഥിതിപോലെ ആയിത്തീരുകയും ചെയ്യുന്നു. ഇങ്ങനെ ഓരോന്നിനെ സംബന്ധിച്ചു നോക്കിയാലും കാണാവുന്നതാണ്. പ്രാരംഭം മദ്ധ്യം അന്ത്യം. ഇപ്പോൾ ഭൂലോകസ്ഥിതിയെപ്പററി നോക്കിയാൽ മദ്ധ്യകാലത്തെയാണു സൂചിപ്പിക്കുന്നത്.

നാം വസിക്കുന്ന ഭൂഗോളം ഇല്ലാതായിപ്പോകുമോ? അതേ, ഭൂഗോളവും ഇല്ലാതായിപ്പോകുകതന്നെ ചെയ്യും. അതായതു ഭൂമിയിൽ വിളയുന്നതും ജനിച്ചു വളരുന്നതും ഇല്ലാതാകുമെങ്കിൽ ഭൂമിയും അപ്രകാരം ആകാനല്ലാതെ മാൎഗ്ഗമുണ്ടോ? ഭൂമി ഒരു കാലത്തു സമ്മൎദ്ദംകൊണ്ട് ഉരുകിക്കിടക്കുകയും പിന്നീട് ഉറഞ്ഞു കട്ടിയാകുകയും ചെയ്തിട്ടുള്ളതായി ലക്ഷ്യങ്ങൾ ഉണ്ട്. അതു ചിന്നിച്ചി

തറിപ്പോകാനും കട്ടിയാകുന്നതിനും ഇടയുണ്ടു്. നാം ആകാശത്തു നോക്കിയാൽ ചിലപ്പോൾ നക്ഷത്രങ്ങൾ എറിഞ്ഞു പോകുന്നതായി കാണുന്നു. അതു് ഏതോ ഗോളം ചിതറിയതിന്റെ ഭാഗങ്ങൾ മററു ഗോളങ്ങളിൽ പതിക്കുന്നതായിട്ടാണു നിരീക്ഷകന്മാർ കണ്ടുപിടിച്ചിട്ടുള്ളതു്. ഭൂഗോളത്തിൽ വസിക്കുന്ന മനുഷ്യരും ജന്തുക്കളും മരിച്ചുപോകുന്നു. അതുപോലെ വൃക്ഷങ്ങളും ചെടികളും ഇല്ലാതായിപ്പോകുന്നു. ഉണ്ടായ വസ്തുക്കൾ എല്ലാം ഇല്ലാതായിപ്പോകാനാണു് ഇടയുള്ളതു്. ഓരോ സാധനവും സമ്മർദ്ദംകൊണ്ടു് ഒന്നിച്ചുചേൎന്നു് ഉണ്ടായിട്ടുള്ളതു് അതേ സമ്മർദ്ദംകൊണ്ടുതന്നെ ഇല്ലാതാകാനുമാണു് ഇടയുള്ളതു്. അന്തരീക്ഷത്തിൽ ഉണ്ടാകുന്ന മിന്നൽ, ഇടി, കൂടാതെ മനുഷ്യരിലും ജന്തുക്കളിലും ഉണ്ടാകുന്ന ഉല്പാദനം, ഇവ സമ്മർദ്ദത്തിന്റെ ഫലമാകുന്നു. ഏതു്, എങ്ങനെ, എന്തുകൊണ്ടു് ഉണ്ടായിയൊ, അതു് അതുപോലെ അങ്ങിനെതന്നെ അതുകൊണ്ടു് ഇല്ലാതാകുന്നു. അതുകൊണ്ടാണു ഭൂഗോളവും ചിന്നിച്ചിതറിപ്പോകാൻ ഇടയുണ്ടെന്നു പറഞ്ഞതു്.

ഗോളങ്ങളും മററുമായിട്ടുള്ള സാധനങ്ങൾ ഓരോന്നോരോന്നായി തിരിക്കാൻ കഴിയുന്നു. വായുവിനെ തരംതിരിക്കുന്നു. വെള്ളത്തേയും തരംതിരിക്കുന്നു. അതുപോലെ തന്നെ മണ്ണിനേയും തരംതിരിക്കാൻ കഴിയും. ഭൂമിയിലെ മാർദ്ദവമുള്ള മണ്ണിനെ അല്ലെങ്കിൽ ഉരത്തെ വൃക്ഷങ്ങളും ചെടികളും ആഹാരമായിട്ടു വലിച്ചെടുത്തു് അവയുടെ ശരീരത്തിൽ ചേൎക്കുന്നു. അങ്ങിനെയുള്ള ചെടികളും മററും മൃഗങ്ങൾ തിന്നുന്നു. അതുപോലെ വൃക്ഷങ്ങളിലും ചെടി

കളിലും ഉണ്ടാകുന്ന ഫലങ്ങൾ മനുഷ്യരും ജന്തുക്കളും ഉപയോഗപ്പെടുത്തുന്നു. അതുകൊണ്ടു മണ്ണുതന്നെ വൃക്ഷവും മാംസവും മററുമായിട്ടു തരംതിരിയുന്നു. ഇങ്ങനെ തരംതിരിഞ്ഞ സാധനങ്ങൾകൂടി ഒന്നിച്ചുചേൎന്നു് ഓരോ ആകൃതിയായി തീരുന്നു. അതായതു മനുഷ്യൻ ജന്തുക്കൾ വൃക്ഷങ്ങൾ ചെടികൾ മുതലായതായി തീരുകയും അതുകളുടെ ജീവൻ വേർപെടുമ്പോൾ വീണ്ടും മണ്ണും വെള്ളവും വായുവും മററും അതാതു സാധനങ്ങളായി മാറുകയും ചെയ്യുന്നു. അങ്ങനെയുള്ള വൃക്ഷം ചെടി മാംസം മുതലായവ തീ കൊണ്ടു ദ്രവിപ്പിച്ചാൽ കുറെ ഭാഗങ്ങൾ പുകയായിട്ടും മററും അന്തരീക്ഷത്തിൽ ലയിക്കുന്നു. ശേഷിച്ച ഭാഗങ്ങൾ ചാമ്പലായിത്തീരുന്നു. അതു വൃക്ഷങ്ങൾക്കും ചെടികൾക്കും ഉരമായി ഉപയോഗപ്പെടുത്തിയാൽ അവ വളരുന്നതിനു കാരണമാകുന്നു. ആ വൃക്ഷങ്ങളെയും മററും വീണ്ടും തീ കത്തിച്ചു ദ്രവിപ്പിച്ചാൽ ഒരുഭാഗം പുകയായിട്ടും മററും അന്തരീക്ഷത്തിൽ ചേരുന്നു. ഇങ്ങനെ ആവൎത്തിച്ചാൽ ആദ്യമുണ്ടായിരുന്ന മണ്ണു ദ്രവിച്ചു മുഴുവനും അന്തരീക്ഷത്തിൽ ലയിക്കുന്നു. അതുപോലെ വെള്ളം ചൂടുപിടിപ്പിച്ചാൽ ആവിയായി അന്തരീക്ഷത്തിൽ ലയിക്കുന്നു. കൂടാതെ അന്തരീക്ഷത്തിൽ എവിടെയും സാധനങ്ങൾ ഉപയോഗപ്പെടുത്തി തീ കത്തിക്കാൻ കഴിയുന്നു. ആ തീ അണയുമ്പോൾ അതു് അന്തരീക്ഷത്തിൽ ലയിക്കുന്നു. ഇവയെല്ലാം ഒരേ ശക്തികൊണ്ടുള്ള അന്തരീക്ഷത്തിൽനിന്നു തന്നെ രൂപപ്പെടുന്നതുകൊണ്ടാണു വീണ്ടും അതിൽ ലയിക്കുവാൻ ഇടയാകുന്നതു്. പല സാധനങ്ങളായി അനു

ഭവത്തിൽ കാണുന്നവ ഒരു സാംഗതിതന്നെ പല വിഭാഗ ങ്ങളായി മാറുന്നവയാണ്. എന്തുകൊണ്ടെന്നാൽ ഒരിഞ്ചു ചതുരത്തിലും പൊക്കത്തിലും ഉള്ള ഒരു കഷണം തടി അതു് ഇരിക്കുന്ന സ്ഥലത്തുള്ള വായുവിനെ ആ ഒരിഞ്ചു സ്ഥലത്തുനിന്നും മാററിനിൎത്തുന്നു. ആ ഒരിഞ്ചു തടി എവിടെ മാററിവച്ചാലും അത്രയും ഒരിഞ്ചു സ്ഥലം അതിനു് ആവശ്യമുണ്ടു്. വെള്ളത്തിൽ മുക്കിയാലും ഭൂമി യിൽ കുഴിച്ചിട്ടാലും ആ ഒരിഞ്ചു സ്ഥലം തീൎച്ചയായും അതിനു് ഇരിക്കുന്നതിനു വേണം. ആ ഒരിഞ്ചു ചതുര ത്തിലും പൊക്കത്തിലും ഉള്ള ഒരു കഷണം തടിതന്നെ പല കഷണങ്ങളാക്കി പലയിടത്തു് ഇട്ടാലും ആ ഒരിഞ്ചു സ്ഥലം തന്നെ ആ തടിക്കു് ആവശ്യമുണ്ടു്. ആ തടിയെ തീയിൽ നശിപ്പിച്ചാലും ആ ഒരിഞ്ചു സ്ഥലം അതിനു് ആവശ്യമുണ്ടു്. എന്തുകൊണ്ടെന്നാൽ അങ്ങനെ നശിക്കുമ്പോൾ ഒരു ഭാഗം ചാമ്പലായി ഭൂമിയിൽ പതി ക്കുന്നു; മററു് അംശങ്ങൾ വെള്ളത്തോടും കാററിനോടും മററും ചേരുന്നു. എങ്ങിനെയായാലും അന്തരീക്ഷത്തിൽ ഒരിഞ്ചു സ്ഥലം അതിനു് ഇല്ലാതിരിക്കാൻ സാധിക്ക യില്ല. എന്തുകൊണ്ടെന്നാൽ ഈ അന്തരീക്ഷത്തിലുള്ള സ്ഥലം മാത്രമേയുള്ളു. ആ സ്ഥലം കുറയുന്നതും കൂടുന്ന തുമില്ല. അന്തരീക്ഷത്തിൽ ഒരു ഘനഅടി സ്ഥലത്തു് ഒരു ഘനഅടി ഉള്ള സാധനം വച്ചാൽ അവിടെയുള്ള വായുവോ വെള്ളമോ മണ്ണോ മാറുന്നെന്നേയുള്ളു. അതു് അവിടെനിന്നും മാററിവച്ചാലും അതുപോലെതന്നെ. അതു കൊണ്ടു് ഒരുവിധത്തിലും സ്ഥലം കൂട്ടാനോ കുറയ്ക്കാനോ

ക്കുകയില്ല. സ്ഥലം പ്രത്യേകം കൂട്ടാനും കുറയ്ക്കാനും ഒക്കാത്തതുകൊണ്ടു മററെവിടെനിന്നും ഒരു സാധനവും കൊണ്ടുവരാൻ ഒക്കുകയില്ല. സ്ഥലം അധികം ഉണ്ടാക്കാനും കുറയ്ക്കാനും ഒക്കാത്തതുകൊണ്ടു സ്ഥലമില്ലാതെ വേറെ സാധനം എങ്ങനെ കൊണ്ടുവരാൻ കഴിയും? അതു കൊണ്ട് ഉള്ള സാധനങ്ങൾതന്നെ ഉള്ള സ്ഥലത്തു പല ആകൃതിയിലും മാറുന്നു എന്നല്ലാതെ മറെറന്താണ് ഉള്ളതു്? അതുകൊണ്ട് ഈ അന്തരീക്ഷത്തിലുള്ള സാധനങ്ങളിൽ ഒന്നും എങ്ങും പോയി കുറഞ്ഞുപോകുന്നതിനോ നിശ്ശേഷം ഇല്ലാതായിപ്പോകുന്നതിനോ മാർഗ്ഗമില്ല. ഉള്ള സ്ഥലത്ത് ഈ അന്തരീക്ഷത്തിൽ അടങ്ങിയിരിക്കുന്ന സാധനങ്ങൾ തന്നെ പല ആകൃതിയിൽ പരിഭാഷപ്പെടുന്നു. അതു വീണ്ടും മാറുകയും ചെയ്യുന്നു. ചുരുക്കിപ്പറഞ്ഞാൽ യാതൊരു വസ്തുവും വിശേഷാൽ ഉണ്ടാകുന്നതും ഇല്ലാതാകുന്നതുമില്ല. ഒരു സംഗതിതന്നെ പല മാററങ്ങളും പല വേഷങ്ങളും ഉണ്ടാക്കുന്നു.

ഭൂമി ഉരുകിക്കിടന്നു തണുത്തു കട്ടിയായി എന്നു പറഞ്ഞല്ലോ. പിന്നെ എങ്ങനെയാണു മണ്ണ് ഉണ്ടായിട്ടുള്ളതു്. വെയിൽകൊണ്ടു ചൂടുപിടിക്കയും ചൂടുപിടിച്ചു കിടക്കുമ്പോൾ പെട്ടെന്നു മഴയുണ്ടായി തണുക്കുകയും ചെയ്താൽ കട്ടിയായിരിക്കുന്ന സാധനം പൊടിഞ്ഞു മണ്ണായിത്തീരുന്നു. അതിനു ലക്ഷ്യമായി ചില മലകളിൽ കല്ലുകൾ ദ്രവിച്ചു വീഴുന്നതായും ആ മണ്ണിൻെറ നിറം ആ കല്ലിൻേറതുതന്നെ ആയിരിക്കുന്നതായും കാണുന്നു. ഭൂമിയിൽ പലയിടത്തും വെള്ളംകൊണ്ടോ കാററുകൊണ്ടോ

മണ്ണു വന്നുചേൎന്നതായും പോയതായും കാണുന്നുണ്ടു്. ചിലെടത്തു മണ്ണ് ഒഴുകിവന്നു ചേൎന്നതുകൊണ്ടു് അടിയിലു ണ്ടായിരുന്ന ചെളി, ഭാരംകൊണ്ടും മണ്ണിന്റെ മുകളിൽ തട്ടുന്ന ചൂടുകൊണ്ടും കട്ടിയായിട്ടു തീരുന്നുമുണ്ടു്. നക്ഷത്രം എരിഞ്ഞുപോകുന്നതു് ഏതോ ഗോളം ചിതറിയതിന്റെ അവശിഷ്ടം മററു ഗോളങ്ങളിൽ പതിക്കുന്നതാണെന്നു പറഞ്ഞുവല്ലോ. അതിനു പ്രകാശം ഉണ്ടാകുന്നതു് എങ്ങ നെയാണു്? ഭൂമിയിൽനിന്നു മേല്പോട്ടു് ഉയരുന്തോറും വായുവിന്റെ ഘനം കുറയുന്നു. ഏററവും ഘനം കുറഞ്ഞ വായുവിൽക്കൂടി ഒരു സാധനം വീഴാൻ തുടങ്ങിയാൽ അതു് വളരെ വേഗത്തിൽ താഴോട്ടുവരുന്നു. അപ്പോൾ അതിന്റെ വേഗംകൊണ്ടു തീ കത്തുന്നു. അതു നാം ശ്വസിക്കുന്ന മാതി രിയിലുള്ള കട്ടികൂടിയ വായുവിൽ വരുമ്പോൾ വേഗം കുറ ഞ്ഞു തീ അണയുകയും ചെയ്യുന്നു. ആകാശത്തിൽ നോക്കു മ്പോൾ ചിലപ്പോൾ അതു വീഴുകയും മററുള്ളപ്പോൾ വീഴാ തിരിക്കയും ചെയ്യുന്നതു് എന്തുകൊണ്ടാണു്? ആ ചിത റിയ ഗോളത്തിന്റെ അവശിഷ്ടങ്ങൾ ഓരോ ഗോളങ്ങളു ടേയും ആകൎഷണംകൊണ്ടു മററുള്ള ഗോളങ്ങളെപ്പോലെ സഞ്ചരിക്കയും അവയിൽ ചില അംശങ്ങൾ മററു ഗോള ങ്ങളുടെ ആകൎഷണത്തിൽ പെട്ടുപോകുകയുമാണു ചെയ്യു ന്നതു്.

നക്ഷത്രങ്ങൾ എന്നു പറയപ്പെടുന്നതു് എന്താണു്? കാർമേഘങ്ങൾ ഇല്ലാതെ അന്തരീക്ഷം തെളിഞ്ഞ ദിവ സങ്ങളിൽ മേല്പോട്ടു നോക്കിയാൽ ചെറിയ ഉരുളപോലെ മിനുങ്ങുന്നതായി കാണുന്നു. അവയെ ആണു നക്ഷത്ര

ങ്ങൾ എന്നു പറയുന്നതു്. അവ അന്തരീക്ഷത്തിൽ ധാരാള മായിട്ടും എണ്ണിയാലവസാനിക്കാത്തവിധത്തിലുമാണല്ലൊ കാണുന്നതു്. ഇതുകൾ ഓരോന്നും ഓരോരോ ഗോളങ്ങ ളാണു്. നാം വസിക്കുന്ന ഭൂമിയും അതുപോലെ ഒരു ഗോളമാണു്. നക്ഷത്രം എന്നു പറയപ്പെടുന്നവയിൽ ഒന്നിൽ നിന്നുകൊണ്ടു നാം വസിക്കുന്ന ഭൂഗോളത്തെ നോക്കിയാലും മററു നക്ഷത്രങ്ങളേപ്പോലെയുള്ള ഒരു നക്ഷ ത്രമായിട്ടേ ഭൂമിയെ കാണാൻ ഒക്കുകയുള്ളൂ. നക്ഷത്ര ങ്ങളും സൂര്യൻ ചന്ദ്രൻ മുതലായ ഗോളങ്ങളും മേൽഭാഗ മായ അന്തരീക്ഷത്തിൽ ഒരേ നിരപ്പിൽ കണ്ടുവരുന്നതു് എന്തുകൊണ്ടാണു്? നാം വസിക്കുന്ന ഭൂഗോളത്തിൻെറ ചുററുപാടുമുള്ള കട്ടികൂടിയ വായുവിൽ ഒരുതരം പൊടി സഞ്ചരിക്കുന്നുണ്ടു്. ആ പൊടി ഭൂതക്കണ്ണാടിയിൽക്കൂടി നോക്കിയാലും, ഏതെങ്കിലും ചെറിയ ദ്വാരത്തിൽ കൂടി കടന്നുപോകുന്ന സൂര്യരശ്മിയിൽ നോക്കിയാലും കാണാൻ കഴിയും. ഇങ്ങനെയുള്ള പൊടിയിൽ നക്ഷത്രം മുതലായ ഗോളങ്ങളുടെ പ്രകാശം തട്ടുമ്പോഴാണു നമുക്കു് ആ നക്ഷ ത്രങ്ങളെ കാണുവാൻ കഴിയുന്നതു്. വായുവിൽ സഞ്ചരി ക്കുന്ന പൊടിയിൽ ഗോളങ്ങളുടെ പ്രകാശം തട്ടുന്ന അതി ത്തിവരെയുള്ള അകലങ്ങൾ, ഓരോന്നിൻേറയും അകലം എത്രതന്നെ ആയാലും നമുക്കു തട്ടുപോലെ ഒരേ അതി ത്തിയിൽ മാത്രമെ കാണാൻ കഴിയുകയുള്ളൂ. നക്ഷത്രങ്ങൾ എങ്ങിനെയാണു പ്രകാശിക്കുന്നതു്? സൂര്യൻെറ പ്രകാശം ചന്ദ്രനിൽ തട്ടുമ്പോൾ ചന്ദ്രനു പ്രകാശമുണ്ടാകുന്നു എന്നാണു് നിരീക്ഷകന്മാർ കണ്ടുപിടിച്ചിട്ടുള്ളതു്. അതു

പോലെ ചില നക്ഷത്രങ്ങൾ തന്നെത്താൻ പ്രകാശമുള്ളതും അവയുടെ പ്രതിഫലനംകൊണ്ട് മററു ചിലതു പ്രകാശിക്കുന്നതുമാകുന്നു. സൂൎയ്യന്റെ പ്രകാശം ചന്ദ്രനിൽ തട്ടുമ്പോഴാണ ചന്ദ്രൻ പ്രകാശിക്കുന്നതു് എന്നതിനു ലക്ഷ്യങ്ങളുണ്ട്. ഓരോ ദിവസവും ഉദ്ദേശം രണ്ടു നാഴിക സമയമകലത്തിൽ ഭൂമി കറങ്ങുന്ന വശത്തോട്ടു ചന്ദ്രൻ മാറുന്നു. കറുത്ത വാവുദിവസം ചന്ദ്രനും സൂൎയ്യനും ഒന്നിച്ചു് അസ്തമിക്കുന്നതുകൊണ്ടു ചന്ദ്രന്റെ മറുവശത്തു തട്ടുന്ന സൂൎയ്യപ്രകാശം നമുക്കു കാണുവാൻ കഴിയുന്നില്ല. പിറേറദിവസം സൂൎയ്യൻ അസ്തമിക്കുമ്പോൾ ചന്ദ്രൻ അസ്തമിക്കുന്നതിനു രണ്ടു നാഴിക സമയമകലം ഉള്ളതുകൊണ്ടു് സൂൎയ്യപ്രകാശം തട്ടുന്ന ചന്ദ്രഭാഗം നമുക്കു കാണുവാൻ കഴിയുന്നു. അങ്ങനെ പൂൎണ്ണചന്ദ്രനായിട്ടു ക്രമപ്രകാരം മറയുകയും ചെയ്യുന്നു.

ഗ്രഹണം എന്തുകൊണ്ടാണ് ഉണ്ടാകുന്നതു്? ഗോളങ്ങളുടെ വലിപ്പവ്യത്യാസംകൊണ്ടു് അവ ഓരോന്നും കൂടുതലും കുറവുമായി ചലിക്കുന്നു. അതുകാരണം തങ്ങളിൽ അടുക്കുകയും അകലുകയും ചെയ്യുന്നു. അകലവ്യത്യാസംകൊണ്ടും അവ തങ്ങളിൽ മാറുക നിമിത്തവും സൂൎയ്യൻ ഭൂമി ചന്ദ്രൻ ഈ മൂന്നു ഗോളങ്ങളും ഒരേ ചൊവ്വിനു വരുന്നു. അപ്പോഴാണ ഗ്രഹണം എന്നു പറയപ്പെടുന്ന ആ മറവു് ഉണ്ടാകുന്നതു്. സൂൎയ്യഗ്രഹണം സൂൎയ്യന്റേയും ഭൂമിയുടേയും ഇടയ്ക്കു ചന്ദ്രഗോളം സഞ്ചരിക്കുമ്പോഴാണ് ഉണ്ടാകുന്നതു്. ചന്ദ്രഗ്രഹണം സൂൎയ്യന്റെയും ചന്ദ്രന്റെയും ഇടയ്ക്കു ഭൂഗോളം സഞ്ചരിക്കുമ്പോഴുമാണു് ഉണ്ടാകുന്നതു്. ഗോളങ്ങൾ സഞ്ചരിക്കുന്നതിനെ സംബന്ധിച്ചു കണ്ടുപിടിച്ചു്

ഉണ്ടാക്കിയിട്ടുള്ള കണക്കുകൾകൊണ്ടു ഗ്രഹണം എപ്പോൾ ഉണ്ടാകുന്നു എന്നു മുൻകൂട്ടി പറയാൻ കഴിയുന്നു.

## 2. ജീവജാലങ്ങളുടെ ഉൽപത്തി.

ഏതൊരു വസ്തുവിന്റെയും ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്നതു് ഒരേ ശക്തിതന്നെയാണു്. ആ ശക്തി എല്ലാററിനേയും ഉൽപാദിപ്പിച്ചിട്ടുള്ളതാണെന്നുള്ളതിനു സംശയമില്ല. ആ ശക്തിതന്നെയാണു ദൈവശക്തി അല്ലെങ്കിൽ ദൈവചൈതന്യം. അതേ ശക്തികൊണ്ടുള്ള ജീവാണുക്കൾ എല്ലായിടത്തും സ്ഥിതിചെയ്യുന്നു. അണുക്കൾ എന്നതു് അന്തരീക്ഷത്തിലുള്ള ഗോളങ്ങളിൽ അതാതുഗോളത്തിലെ പരിതഃസ്ഥിതിയനുസരിച്ചു് ഉണ്ടായിട്ടുള്ളതും ഉണ്ടാകുന്നതുമാകുന്നു. എല്ലായിടത്തും ഒരേശക്തിയാകകൊണ്ടു് അണുക്കളും ആ ഒരേശക്തിയുടെ പരിണാമതന്നെയാണു്. ഒരു മനുഷ്യനെപ്പററി നോക്കിയാൽ ഒരു ഗോളമാണെന്നുതന്നെ പറയാം. ഒരു ഗോളത്തിലുള്ള സാധനങ്ങൾ എല്ലാം ഒരു മനുഷ്യശരീരത്തിൽ ഉണ്ടു്. ഒരു മനുഷ്യശരീരത്തിൽ അനേകകോടി അണുക്കൾ സ്ഥിതി ചെയ്യുന്നു. അവയെ ജീവാണുക്കൾ എന്നും പരമാണുക്കൾ എന്നും പറഞ്ഞുവരുന്നുണ്ടു്. ഒരുതുള്ളി രക്തം ലക്ഷക്കണക്കിനുള്ള അണുക്കളാണെന്നു ഭൂതക്കണ്ണാടികൊണ്ടു നിരീക്ഷകന്മാർ കണ്ടുപിടിച്ചിട്ടുള്ളതാണു്. ശരീരത്തിൽ എന്തെങ്കിലും മുറിവുകൊണ്ടോ ചിരങ്ങു മുതലായതുകൊണ്ടോ ഉണ്ടാകുന്ന പഴുപ്പു് എന്നു പറയുന്നതു് ഒരുതരം വെള്ള അണുക്കൾ അവിടെവന്നു നിറയുന്നതാണു്. ഒരു

ള്ളി രക്തത്തിലെ ലക്ഷക്കണക്കിനുള്ള ജീവാണുക്കളിൽ ഒന്നുമാത്രമാണ് ഒരു മനുഷ്യൻ. ആ മനുഷ്യൻ ഉത്ഭവിച്ചു വളരാൻ തുടങ്ങുമ്പോൾ അതിൽ അനേകകോടി ജീവാണുക്കളും പരമാണുക്കളും പ്രവേശിക്കുന്നു. അപ്പോൾ അതിൽനിന്നും മനസ്സിലാക്കാവുന്നതു് ആ അനേകകോടി അണുക്കളെക്കൊണ്ടുള്ള ഒരു മനുഷ്യശരീരത്തിൽ അടങ്ങിയിരിക്കുന്ന ഒരു അണുവിനെപ്പോലെ മാത്രമേ ഒരു മനുഷ്യനെപ്പററി വിചാരിക്കാൻ നിവൃത്തിയുള്ളു എന്നാണ്. ചെടികളെയും വൃക്ഷങ്ങളെയുംപററി നോക്കിയാൽ അവയും അണുക്കളാൽ നിറയപ്പെട്ടതാകുന്നു. ഓരോ സ്ഥലത്തെ ശീതോഷ്ണസ്ഥിതിക്കനുസരിച്ചു് ഓരോ ജാതി ചെടികളും വൃക്ഷങ്ങളും ഉത്ഭവിക്കുന്നു. ഉഷ്ണപ്രദേശത്തു വളരുന്ന ചെടികളും വൃക്ഷങ്ങളും തണുത്ത പ്രദേശത്തു വളരുന്നതിനു പ്രയാസമാണ്. അതുപോലെതന്നെ തണുത്ത പ്രദേശത്തേതു് ഉഷ്ണപ്രദേശത്തും വളരുന്നില്ല. വെള്ളത്തിൻെറ യാതൊരു കൈവഴികളും വന്നുചേരാൻ മാർഗ്ഗമില്ലാത്ത സ്ഥലത്തു് ഒരു കുളം കുഴിച്ചാൽ ആ വെള്ളത്തിൽ പായൽ എന്ന ഒരുവക ചെടി മുളച്ചുണ്ടാകുന്നു. അതുപോലെതന്നെ യാതൊരു ഭിത്തികളും അടുത്തില്ലാത്ത പ്രദേശത്തു് ഒരു ഭിത്തികെട്ടി കുമ്മായം പൂശിയാൽ അതു മഴ നനഞ്ഞും ചില ഭാഗങ്ങൾ വൃക്ഷത്തണലുകൊണ്ടോ മററോ മറഞ്ഞു മഴവെള്ളം ഭിത്തിയുടെ എല്ലാ ഭാഗത്തും വീണുകൊണ്ടും ഇരിക്കയാണെങ്കിൽ അതിൽ ഒരു തരം പായൽ ഉണ്ടാകുന്നു. അതിൽ ചിലതു വലിയ ചെടികളായും വളർന്നു വരുന്നുണ്ട്. അതുകൊണ്ടു് ഒരുകാലത്തു്

ഉരുകികിടന്ന തണുത്തു കട്ടിയായി അതിനുശേഷം ചൂടും തണുപ്പുംകൊണ്ടു മണ്ണുണ്ടായി എന്നു ലക്ഷ്യങ്ങളുള്ള ഈ ഗോളത്തിൽ മാറു ഗോളത്തിൽനിന്നു വിത്തുകളും മററും കൊണ്ടുവന്നതായി പറയാൻ എന്താണു ലക്ഷ്യം? അതിനാൽ ഏതൊരു വസ്തുവിൻെറയും ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്നു എന്നു പറഞ്ഞുകഴിഞ്ഞ ആ ഒരേ ശക്തികൊണ്ട്, ഭൂമിയുടെ ഓരോ പരിതഃസ്ഥിതിയും ശീതോഷ്ണാവസ്ഥയും അനുസരിച്ച് ഉണ്ടായിട്ടുള്ളതാണു സകലതും എന്നു മനസ്സിലാക്കാം.

## 3. ഗോളങ്ങളുടെ സഞ്ചാരവും ദിഗ്ഭേദങ്ങളും.

ഒരേ അന്തരീക്ഷത്തിൽ സൂര്യൻ ചന്ദ്രൻ ഭൂമി നക്ഷത്രങ്ങൾ മുതലായ അനേക ഗോളങ്ങൾ സ്ഥിതിചെയ്യുന്നു. അവയ്ക്കു യാതൊരു താങ്ങും തട്ടും ഇല്ല. യാതൊരു ഭിത്തികൊണ്ടുള്ള തടസ്സവും ഇല്ല. ഒന്നു മററു പലതിനെയും ആകർഷിക്കുന്നു. വലുതു ചെറുതിനെ ആകർഷിക്കുന്നു. അങ്ങനെ മററുള്ള പലതും പലതിനെയും ആകർഷിക്കുന്നു.

ഒരു ബോട്ടോ കപ്പലോ പോകുമ്പോൾ അതിൻെറ പുറകിൽ ഒരു പന്തോ മറേറതെങ്കിലും വെള്ളത്തിൽ ഉയന്നുകിടക്കുന്ന ഉരുണ്ട സാധനമോ ഇട്ടാൽ ആ സാധനം ബോട്ടിൻെറകൂടെ ഓടിപ്പോകയും തന്നത്താൻ കറങ്ങുകയും ചെയ്യുന്നു. അതുപോലെ വലിയ ഗോളമായ സൂര്യൻെറ കൂടെ ഭൂമി, ചന്ദ്രൻ മുതലായ ഗോളങ്ങൾ സഞ്ചരിക്കുന്നു. ഇങ്ങനെ തന്നത്താൻ സഞ്ചരിക്കുന്നതും കൂടെ ചെല്ലുന്നതു

മായ അനേകം ഗോളങ്ങളുണ്ടു്. നിത്തും തട്ടും ഭിത്തിയും ഇല്ലാത്ത ഈ അന്തരീക്ഷത്തിൽ ഇതുകൾ പൊയ്ക്കൊണ്ടെ ഇരിക്കുന്നു. ആ വേഗംകൊണ്ടു സൂൎയ്യഗോളം എരിഞ്ഞുകൊണ്ടും ഇരിക്കുന്നു. അതിൻെറ ആകൎഷണത്തിൽ പെട്ട ഭൂഗോളവും ചന്ദ്രഗോളവും മററു പല ഗോളങ്ങളും എരിയാതെ ശാന്തമായി കൂടെ പോകുകയും അതുകൾ തന്നത്താൻ കറങ്ങുകയും ചെയ്യുന്നു. ദിക്കുകളും കീഴും മേലും ഈ കറക്കത്തെ അടിസ്ഥാനപ്പെടുത്തി ഉണ്ടായിട്ടുള്ളതാണു്. ഭൂഗോളത്തിൻെറ ഈ വശത്തിരിക്കുന്നവൎക്കു ദിക്കുകൾ എപ്രകാരമാണോ അതുപോലെയാണു് ഇതിൻെറ മറുവശത്തിരിക്കുന്നവൎക്കും. ഇവിടെ പകൽ ആണെങ്കിൽ അതേ സമയത്തു മറുപുറത്തു രാത്രിയാണു്. ഗോളങ്ങൾ സഞ്ചരിക്കാത്ത അവസ്ഥയെപ്പററി നോക്കുമ്പോൾ നാലു ദിക്കുകളും കീഴും മേലും രാവും പകലും പറയാൻ ഒക്കുമോ?

സൂൎയ്യൻ ഒരു ഭാഗത്തേക്കു പൊയ്ക്കൊണ്ടെ ഇരിക്കുന്നു. പോകുന്ന വേഗംകൊണ്ടു് അതു് എരിഞ്ഞുകൊണ്ടുമിരിക്കുന്നു. ഭൂമി ചന്ദ്രൻ മുതലായ മററു ഗോളങ്ങൾ ആകൎഷണംകൊണ്ടു കൂടെ പൊയ്ക്കൊണ്ടിരിക്കുന്നു എന്നു പറഞ്ഞതു് എന്തു് അടിസ്ഥാനത്തിലാണു്? സൂൎയ്യൻെറ കൂടെ പോകുന്ന ഭൂമിയും ചന്ദ്രനും മററു ഗോളങ്ങളും എരിയാതെ ഇരിക്കുന്നതും എന്തുകൊണ്ടാണു്? വലുതു ചെറുതിനെ ആകൎഷിക്കുന്നതായിട്ടാണല്ലൊ കണ്ടുവരുന്നതു്. ഒരു കല്ലു മേല്പോട്ടു് എറിഞ്ഞാൽ ഭൂമിയുടെ ആകൎഷണംകൊണ്ടു് അതു ഭൂമിയിലേക്കു വരുന്നു. ഭൂമി ആ കല്ലിലേക്കു പോകു

ന്നില്ല. അതുപോലെ വലിയ ഗോളം ചെറിയ ഗോളത്തെ ആകർഷിക്കുന്നു. ഗോളങ്ങളുടെ വലിപ്പവ്യത്യാസംകൊണ്ട് അവ കൂടുതലും കുറവുമായി ചലിക്കുന്നു. ഗോളങ്ങളുടെ ഇടയിലുള്ള ഭാഗങ്ങളിൽ, വായുവിൻെറയും മററും ഗതിവ്യത്യാസങ്ങൾകൊണ്ട്, അവ തങ്ങളിൽ അടുക്കാതുള്ള പ്രതിബന്ധങ്ങളുണ്ട്. ഒരേ ഗോളത്തിലുള്ള ഇരുമ്പും കാന്തവും തങ്ങളിൽ ആകർഷിക്കുന്നതുപോലെ പല ഗോളങ്ങളിലുമുള്ള സാധനവ്യത്യാസംകൊണ്ട് അതിത്തിയിൽ പെട്ട പല ഗോളങ്ങൾ തമ്മിലും ആകർഷിക്കുന്നുണ്ട്. യന്ത്രമോ പങ്കായോ പമ്പരമോ വേഗത്തിൽ കറങ്ങിക്കൊണ്ടിരിക്കുമ്പോൾ വല്ല സാധനവും അതിനെ സമീപിച്ചാൽ ദൂരെ തള്ളി മാറുന്നതുപോലെ ചില ഗോളങ്ങൾ തമ്മിൽ അടുക്കാതെ തള്ളിമാറുന്നുമുണ്ട്. ഇങ്ങനെ തമ്മിൽ അടുക്കാതുള്ള പല പ്രതിബന്ധങ്ങളും തങ്ങളിൽ അകന്നുപോകാതുള്ള ആകർഷണങ്ങളുമുണ്ട്. സൂര്യൻ ഒരിടത്തുനിന്നിട്ട മററു ഗോളങ്ങൾ അതിനെ എങ്ങനെ ചുററാൻ കഴിയും? ഭൂമി മുതലായ ഗോളങ്ങൾ പരസ്പരാകർഷണംകൊണ്ട് അവിടവിടെ നിന്നാൽ പോരയോ? അല്ലാതെ ഭൂമി കറങ്ങുന്നതിനു വല്ല യന്ത്രവും വച്ചിട്ടുണ്ടോ? എല്ലാ ഗോളങ്ങളും അവിടവിടെയായിട്ട സൂര്യൻ നില്ക്കുന്നതുപോലെ ആകർഷണംകൊണ്ട തങ്ങളിൽതാൻ അടുക്കാതെ അവിടവിടെ നില്ക്കയല്ലേ വേണ്ടതു്? ഭൂമിക്കാണെങ്കിൽ ഒരുപുറത്തു തന്നെ ചൂടും പ്രകാശവും കിട്ടാനല്ലേ ഇടയുള്ളതു്? അപ്പോൾ പകലും രാത്രിയും ദിവസവും മാസവും ആണ്ടും മററും എങ്ങിനെയുണ്ടാകും? യാതൊരു അവസാനവ്യ

മില്ലാത്ത അന്തരീക്ഷത്തിൽ സൂര്യൻ മാത്രം ഒരിടത്തുനി ല്ക്കാൻ എങ്ങിനെ കഴിയും? അതിൻെറ പുറവും മററു ഗോള ങ്ങളും കൂടി നില്ക്കാനും എങ്ങിനെ സാധിക്കും? സൂര്യനെയും സൂര്യൻ ആകർഷിക്കുന്ന മററു ഗോളങ്ങളേയുംകൂടി ഒന്നായി താങ്ങിനിർത്താൻ വല്ലതാങ്ങുമുണ്ടോ? അതുകൊണ്ടു യാതൊരു താങ്ങും തടയും നിർത്തും ഇല്ലാതെ ഒന്നായിക്കിടക്കുന്ന അന്ത രീക്ഷത്തിൽ എത്രകാലം ഒരു ഭാഗത്തേയ്ക്കുതന്നെ സൂര്യനും മററു ഗോളങ്ങളും പൊയ്ക്കൊണ്ടിരുന്നാലും എങ്ങും പോയി നില്ക്കാൻ ഇടയില്ലല്ലൊ. പൊയ്ക്കൊണ്ടിരിക്കുന്നിടത്തു തിരി ച്ചുവരേണ്ട ആവശ്യവും ഇല്ല. അതുകൊണ്ടു സൂര്യഗോളം ഒരുഭാഗത്തേക്കുതന്നെ പൊയ്ക്കൊണ്ടിരിക്കയും ആകർഷണം കൊണ്ടു കൂടെ പൊയ്ക്കൊണ്ടിരിക്കുന്ന ഭൂമി മുതലായ മററു ഗോളങ്ങൾ ബോട്ടിൻെറ പുറകിനുപോകുന്ന പന്തു തന്നെ ത്താൻ കറങ്ങുകയും കൂടെ ചെല്ലുകയും ചെയ്യുന്നതുപോലെ പോകാനുമല്ലാതെ മാർഗ്ഗമുണ്ടോ? സൂര്യഗോളം എരിയുക യും, പൊയ്ക്കൊണ്ടിരിക്കയും ചെയ്യുന്നതു് എങ്ങിനെ? ഘനം കുറഞ്ഞ വായുവിൽ (നാം ശ്വാസിക്കുന്നമാതിരി വായു ഇല്ലാ ത്തിടത്തു്) വേഗം കൂടുന്നു. നക്ഷത്രങ്ങൾ എരിഞ്ഞുപോകു ന്നതായി പറയപ്പെടുന്നതു്, ഗോളം ചിതറിയ അംശം ഒരു ആകർഷണം വിട്ടു മറെറാരു ആകർഷണത്തിലേക്കു പോകുമ്പോൾ വേഗംകൊണ്ടു ചൂടുപിടിച്ചു തീയുണ്ടായി, അതു നിമിത്തം ഉണ്ടാകുന്ന പ്രകാശത്തോടെ പോകുന്നതി നാകുന്നു. അതുപോലെതന്നെയാണു സൂര്യൻ അതിവേഗ ത്തിൽ എരിഞ്ഞു പൊയ്ക്കൊണ്ടിരിക്കുന്നതു്. എന്നാൽ സൂര്യൻെറ കൂടെപ്പോകുന്ന ഭൂഗോളവും മററു ഗോളങ്ങളും

2

എരിയാതെ ഇരിക്കുന്നതു് എങ്ങിനെ? ഭൂഗോളം ഒരുകാലത്തു് എരിഞ്ഞു് ഉരുകിക്കിടന്നതായി ലക്ഷ്യങ്ങൾ ഉണ്ടു്. എന്നാൽ ഇപ്പോൾ നമുക്കു സഞ്ചരിക്കത്തക്കവിധത്തിൽ തണുത്തിരിക്കുന്നതിനെപ്പററി ചിന്തിക്കാം. അതായതു ബോട്ടു് ഓടിപ്പോകുമ്പോൾ അതിൻെറ പുറകിൽ വെള്ളത്തിൽ കിടക്കുന്ന ഒരു പന്തു തന്നെത്താൻ ഉരുളുകയും കൂടെ ചെല്ലുകയും ചെയ്യുമ്പോൾ ബോട്ടിൻെറ പുറകിലുള്ള വെള്ളവും ബോട്ടിനെ പിന്തുടരുന്നുണ്ടു്. അതുപോലെ സൂൎയ്യൻെറ കൂടെപ്പോകുന്ന ഭൂഗോളത്തിൻെറ ചുററുപാടുമുള്ള കുറെ വായുകൂടി സൂൎയ്യനെ പിൻതുടരുന്നുണ്ടു്. അതുകൊണ്ടു സൂൎയ്യൻ പോകുന്നതുപോലുള്ള വേഗം ഭൂമിക്കു് ഉണ്ടാകുന്നില്ല. തന്നെത്താൻ കറങ്ങുന്ന വേഗമേയുള്ളു. സൂൎയ്യഗോളത്തിൻെറ പുറകിനുപോകുന്ന വായുവിൻെറ പുറഭാഗത്തിനു മാത്രമെ സൂൎയ്യൻെറ വേഗം വരാൻ ഇടയുള്ളു. ആ വായുവിൽ മാത്രം തീജ്വാല ഉണ്ടാകേണ്ട ആവശ്യം ഉണ്ടാകുന്നില്ല. അതുകൊണ്ടു ക്രമപ്രകാരം തണുത്തിരിക്കുന്നു. ഒരു കാലത്തു് എങ്ങിനെ എരിഞ്ഞിരുന്നു? ഇപ്പോൾ തണുത്തിരിക്കാൻ കാരണമുണ്ടായതെങ്ങിനെ? സ്വന്തനിലയിൽ എരിഞ്ഞുപൊയ്ക്കൊണ്ടിരുന്ന ഭൂഗോളം സൂൎയ്യൻെറ ആകൎഷണത്തിൽപെട്ടു പിറകിലായപ്പോൾ തണുക്കാൻ ഇടയുണ്ടായിരിക്കണം. അല്ലെങ്കിൽ സമ്മൎദ്ദംകൊണ്ടു് ഉണ്ടായി എരിഞ്ഞുപൊയ്ക്കൊണ്ടിരിക്കുന്ന സൂൎയ്യഗോളത്തിൽനിന്നു വേർപെട്ടു പ്രത്യേകം മാറുകകൊണ്ടും തണുക്കാൻ ഇടയുണ്ടു്.

ഭൂമി കറങ്ങുമ്പോൾ ഭൂമിയുടെ ചുററുപാടുമുള്ള വായുമണ്ഡലംകൂടി കറങ്ങുന്നുണ്ടു്. ഭൂമിയെ സമീപിച്ചു സ്ഥിതിചെ

യ്യുന്ന ചന്ദ്രഗോളം ഭൂമികറങ്ങുന്ന വശത്തോട്ടു ദിവസംരണ്ടു നാഴിക സമയമകലത്തിൽ നീങ്ങുന്നു. അങ്ങനെ ഭൂമിയെ ചന്ദ്രൻ ചുററിവരുന്നുണ്ടു്. അതുപോലെ ഒന്നിനെമററുള്ളതു ചുററിക്കൊണ്ടു പോകുന്നതായ പല ഗോളങ്ങളുമുണ്ടു്. ഭൂമി ദിവസം ഒരു പ്രാവശ്യം കറങ്ങിവരികയും ആണ്ടിൽ ഒരുപ്രാവശ്യം വൃത്തത്തിൽ തിരിയുകയും ചെയ്യുന്നു.

സൂര്യ്യൻ ഒരുഭാഗത്തുതന്നെ നില്ക്കുന്നതായും ഭൂമി സൂര്യ്യനെ ഒരുവർഷം കൊണ്ടു് ഒരുപ്രാവശ്യം ചുററിവരുന്നതായും ധരിച്ചുവന്നിരുന്നു. എന്നാൽ സൂര്യ്യൻ അതിവേഗത്തിൽ പൊയ്ക്കൊണ്ടിരിക്കയാണെന്നും എല്ലാ ഗോളങ്ങളും പൊയ്ക്കൊണ്ടിരിക്കയാണെന്നും നിരീക്ഷണംകൊണ്ടു കണ്ടുപിടിച്ചിട്ടുണ്ടു്. ഭൂമിയും സൂര്യ്യനുമായി ഏററവും കുറഞ്ഞ അകലം ഉദ്ദേശം ഒൻപതുകോടി മൈൽ ആണെന്നു കണക്കാക്കപ്പെട്ടിട്ടുണ്ടു്. ഇത്ര അകലത്തിൽ അതിവേഗത്തിൽ എരിഞ്ഞുപൊയ്ക്കൊണ്ടിരിക്കുന്ന സൂര്യ്യനെ ഭൂമി ചുററണമെങ്കിൽ ഭൂമിക്കു സൂര്യ്യനെക്കാൾ എത്ര ഇരട്ടി വേഗം വേണ്ടിവരും. അപ്പോൾ ഭൂമി സൂര്യ്യനെപ്പോലെ എരിഞ്ഞുകൊണ്ടു പോകാനല്ലാതെ മാർഗ്ഗമുണ്ടോ. ഇങ്ങനെയുള്ള കാരണങ്ങളാൽ സൂര്യ്യൻ ഒരുഭാഗത്തുതന്നെ നില്ക്കുന്നതായും ചന്ദ്രൻ ഭൂമിയെ ചുററുന്നതുപോലെ ഭൂമി സൂര്യ്യനെ ചുററുന്നതായും പറയാൻ യാതൊരു മാർഗ്ഗവുമില്ല.

ഗോളങ്ങളെല്ലാം അന്തരീക്ഷത്തിൽ അവിടവിടെനിന്നുകൊണ്ടു കറങ്ങുന്നതിനു യാതൊരു മാർഗ്ഗവുമില്ല. എന്തുകൊണ്ടെന്നാൽ അന്തരീക്ഷത്തിനു യാതൊരു അതിത്തിയും നിശ്ചയം ഇല്ല. അന്തരീക്ഷത്തിൽ ഉള്ള ഗോളങ്ങളെഎല്ലാംത

ടുത്തുനിത്തി കറക്കിക്കൊണ്ടിരിക്കണമെങ്കിൽ എല്ലാ ഗോളങ്ങളെയുംകൂടി തടഞ്ഞുവച്ചുകൊണ്ടിരിക്കത്തക്കവിധത്തിൽ ശക്തിയുള്ള ഒരു തടസ്സം ഉണ്ടായിരിക്കണം. അപ്പോൾഗോളങ്ങളെയും ആ തടസ്സത്തെയും കൂടി തട്ടുത്തുവച്ചുകൊണ്ടിരിക്കുന്നതിന് അവ എല്ലാററിനേയും കാൾ ശക്തികൂടിയ ഒരു തടസ്സം വീണ്ടും ഉണ്ടായിരിക്കണം. അങ്ങനെ തടസ്സങ്ങളുടെ എണ്ണവും ശക്തിയും വൎദ്ധിച്ചു വൎദ്ധിച്ചു യാതൊരു അവസാനവും ഇല്ലാതായി തീരുകയും ചെയ്യും. അതുകൊണ്ട് അതിത്തിയും തട്ടും തടസ്സവും ഇല്ലാതെ കിടക്കുന്ന അന്തരീക്ഷത്തിൽ ഒരുഭാഗത്തുതന്നെയോ ഓരോരോ ഗോളമായിട്ടോ കറങ്ങിക്കൊണ്ട് അവിടവിടെ നില്ക്കാൻ യാതൊരു മാൎഗ്ഗവുമില്ല. ഒന്നായി കിടക്കുന്ന അന്തരീക്ഷത്തിന് അതിത്തിയും നിത്തും ഇല്ലാത്തതുകൊണ്ടു ഗോളങ്ങൾ അവിടവിടെ നില്ക്കുന്നതായി വിചാരിച്ചാൽ എവിടെയെങ്കിലും ഒരു അതിത്തി ഇല്ലാതെ തടഞ്ഞുനില്ക്കാൻ എങ്ങിനെ സാധിക്കും? അതുകൊണ്ട് അതിത്തി ഇല്ലാത്ത ഈ അന്തരീക്ഷത്തിൽ ഗോളങ്ങൾ തന്നെത്താൻ പോവുകയും ബോട്ടിൻെറ പുറകിനു കിടക്കുന്ന പന്തുപോലെ കറങ്ങിക്കൊണ്ടു കൂടെ ചെല്ലുകയും ചെയ്യുന്നു. അങ്ങനെ എല്ലാ ഗോളങ്ങളും എങ്ങും നില്ക്കാതെ പൊയ്ക്കൊണ്ടിരിക്കാനേ മാൎഗ്ഗമുള്ളു.

## 4. ഭൂതവൎത്തമാനഭാവികൾ.

സൂൎയ്യൻ ഭൂമി മുതലായ ഗോളങ്ങളുടെ ഉരുളൽകൊണ്ടു പകലും രാത്രിയും, ദിവസം ആഴ്ച മാസം വൎഷം ഇവയും ഉണ്ടാകുന്നു. ഇവ സഞ്ചരിക്കാത്ത അവസ്ഥയിൽ കഴിഞ്ഞ കാലവും വരുന്നകാലവും ഉണ്ടാകുന്നില്ല. നാലു ദിക്കുകളും

കീഴും മേലും നിൎണ്ണയിക്കാൻ പാടില്ലാത്തതാകുന്നു. അതുപോലെയാണ് ഒരു മനുഷ്യനെപ്പററി കഴിഞ്ഞതും നടക്കുന്നതും വരുന്നതുമായ സംഗതികളെ സംബന്ധിച്ചും ഉള്ള കാൎയ്യങ്ങൾ. മുകളിൽ പറഞ്ഞതുപോലെ സൂൎയ്യൻ ചന്ദ്രൻ ഭൂമി മുതലായ ഗോളങ്ങൾ സഞ്ചരിക്കാത്ത സ്ഥിതിയനുസരിച്ചു നോക്കിയാൽ, കഴിഞ്ഞകാലം വരുന്നകാലം, കഴിഞ്ഞ ആണ്ട് വരുന്ന ആണ്ട്, മാസം തീയതി ഇവ പറയാൻ സാധിക്കാതെയാണല്ലൊ വരുന്നതു്. അതുകൊണ്ടു ഒരു മനുഷ്യന്റെ നടക്കുന്ന കാലം മാത്രം കണക്കാക്കിയാൽ മതിയാകുന്നതാണ്. എന്തുകൊണ്ടെന്നാൽ ഇപ്പോൾ കാണുന്ന സ്ഥിതിയനുസരിച്ചു ശരീരത്തിൽ രക്തം സഞ്ചരിക്കയും ഹൃദയം വേലചെയ്കയും അതോടുകൂടി ബോധം ഉണ്ടായിരിക്കയും ചെയ്യുമ്പോഴല്ലാതെ അറിയാനും കാണാനും കേൾക്കാനും കഴിയുമോ? അതുകൊണ്ടു് ഒരു മനുഷ്യന്റെ ശരീരവും അതോടുകൂടിയിരിക്കുന്ന ബോധവും ഇല്ലാതായിപ്പോകുകയാണെങ്കിൽ ഇപ്പോൾ നാം കണക്കാക്കിക്കൊണ്ടിരിക്കുന്ന വൎഷങ്ങൾ എത്രതന്നെ കഴിഞ്ഞാലും എന്തെങ്കിലും വിധത്തിലുള്ള ശരീരമായാലും ശരി-ശരീരമുണ്ടായി ഹൃദയം വേലചെയ്യുന്നതോടുകൂടി ബോധം ഉണ്ടാകുമ്പോഴല്ലാതെ അറിയാനും കാണാനും കേൾക്കാനും കഴിയുമോ? അങ്ങനെ ബോധം ഇല്ലാതായി പിന്നീടു ബോധം ഉണ്ടാകുന്നതുവരെ അതിനിടയിൽ എത്ര വർഷങ്ങൾ കഴിഞ്ഞാലും, കഴിഞ്ഞകാലങ്ങൾ അറിയാതെ — ഒരുനിമിഷംപോലും കഴിഞ്ഞുപോയിട്ടുണ്ടെന്നറിയാതെ ബോധം ഉണ്ടാകുന്നതുമുതൽ അപ്പോഴുള്ള പരിതഃസ്ഥിതി അനുസരിച്ചു കാണുകയും കേൾക്കുകയും അറി

യുകയും ചെയ്യുന്നു. അതുകൊണ്ട് ഒരു മനുഷ്യൻ എപ്പോഴും നടന്നുകൊണ്ടിരിക്കുന്ന പരിതഃസ്ഥിതികൾ കണ്ടും കേട്ടും അറിഞ്ഞുംകൊണ്ടിരിക്കുന്നു. യാതൊരുവിധമായ കാലങ്ങൾ കഴിയുന്നതും വരുന്നതുമില്ല. അതുകൊണ്ട മരണമെന്നു പറയുന്ന ഒരു മാററത്തിനെ ഭയപ്പെടേണ്ട ആവശ്യമേ ഇല്ല. മനുഷ്യൻെറ മനഃസ്ഥിതിയും പ്രവൃത്തിയും അനുസരിച്ചു വലിപ്പച്ചെറുപ്പവും സുഖവുംദുഃഖവും ഗുണവും ദോഷവും ഉണ്ടായിക്കൊണ്ടേ ഇരിക്കുന്നു. ഒരു മനുഷ്യൻ അവൻെറ ശരീരത്തിൽ സ്ഥിതിചെയ്യുന്ന അനേകകോടി അണുക്കളിൽ ഒരു അണുവിനെപ്പോലെ മാത്രമേ ഉള്ളുവെന്നു പറഞ്ഞുകഴിഞ്ഞല്ലൊ. അതുപോലെ ഈ ഗോളത്തിലോ മററു ഗോളങ്ങളിലോ ഉള്ള ശീതോഷ്ണസ്ഥിതി, പരിതഃസ്ഥിതി മുതലായതുകൊണ്ട് ഉണ്ടായിട്ടുള്ള എന്തെങ്കിലും ജീവജാലങ്ങൾക്ക്, അവിടത്തെ പരിതഃസ്ഥിതി അനുസരിച്ചു ശരീരത്തോടുകൂടിയോ ശരീരം ഇല്ലാതെയോ ഗന്ധർവ്വനോ ഭൂതമോ പിശാചോ മാലാഖായോ എന്തുതന്നെ ആയാലും ശരി, പ്രത്യേകത ഒന്നുംതന്നെയില്ല. ഒരു അണുവിനെപ്പോലെയും ഒരുമനുഷ്യനെപ്പററി വിവരിച്ചതുപോലെയും കഴിഞ്ഞതും വരാൻ പോകുന്നതും ഇല്ലാതെ അതാതുഗോളത്തിലെ പരിതഃസ്ഥിതിയനുസരിച്ച് ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന അവസ്ഥയിൽമാത്രം സ്ഥിതിചെയ്യാനേ ഒക്കുകയുള്ളു. ഭാവി, ഭൂതം,വർത്തമാനം ഇങ്ങനെ മൂന്നുകാലങ്ങളാണല്ലൊ ഉള്ളത്. അതിൽ ജനിച്ച് ഓർമ്മയുണ്ടാകുന്നതിനു മുൻപു കഴിഞ്ഞ ഭൂതവും വരാൻപോകുന്ന ഭാവിയും നമുക്ക് അറിയാൻ പാടില്ലാത്തതുകൊണ്ട് അറിഞ്ഞുകൊണ്ടിരിക്കുന്ന വർത്തമാനകാലത്തെമാ

ത്രം കണക്കാക്കിയാൽ മതിയാകുന്നതാണ്. അപ്പോറം നാം വത്തമാനകാലത്തെമാത്രമാണ് അനുഭവിച്ചുകൊണ്ടിരിക്കുന്നതു്. അതുകൊണ്ടു് എപ്പോഴും നാം ശരിയായവിധത്തിൽ പ്രവത്തിച്ചുകൊണ്ടിരിക്കേണ്ടതു് ഏററവുംആവശ്യമാകുന്നു.

ഒരു വാഹനത്തെ ഓടിച്ചുകൊണ്ടിരിക്കുന്ന വണ്ടിക്കാരൻ (ഡ്രൈവർ) ആണ് ആ വാഹനത്തെ സൂക്ഷിച്ചു കുഴിയിലും അപകടത്തിലും പെടാതെ കൊണ്ടുപോകേണ്ടതു്. അതുപോലെ ഒരു മനുഷ്യൻെറ ബുദ്ധിയാണ് അവൻെറ വണ്ടിക്കാരൻ. അതുകൊണ്ടു ബുദ്ധിയെ മറിപ്പിക്കുന്ന മരുന്നുകളും മററും ഉപയോഗിച്ചു, വണ്ടിയുടെ വഴി തെററിക്കുന്നതുപോലെ വഴി തെററിക്കാതെ നേർവഴിയെ കൊണ്ടു പോകേണ്ടതു് അത്യാവശ്യമാണ്. ഒരു മനുഷ്യൻ എത്രത്തോളം മോശമായ സ്ഥിതിയെ അവലംബിക്കുന്നുവോ അത്രത്തോളം മോശമായ സ്ഥിതിയെ അനുഭവിക്കാനും അതുപോലെതന്നെ നല്ല സ്ഥിതിയെ അവലംബിച്ചാൽ അത്രത്തോളം നല്ല സ്ഥിതിയെ അനുഭവിക്കാനും ഇടയുണ്ടല്ലോ. മററു ഗോളങ്ങളിൽ കൂടിയും പ്രവൃത്തിയുടെ ഫലംപോലെ അനുഭവിക്കാനും ഇടയുണ്ടു്. ഒരു മനുഷ്യൻ വെള്ളത്തിലൊ തീയിലൊ മറേറതെങ്കിലും അപകടത്തിലൊപെട്ടു മരിക്കുമ്പോറം ആ മനുഷ്യൻ കുറച്ചൊരുഭാഗം വേദന അനുഭവിക്കുന്നതോടുകൂടി അവൻെറ ബോധം ഇല്ലാതെയാകുന്നു. പിന്നീടു അവന് ഒരിക്കലും ആ വേദനയെപ്പററി അറിയാൻ സാധിക്കയുമില്ല. അതുകൊണ്ടു മരണത്തെപ്പററി ഭയപ്പെടേണ്ട യാതൊരു ആവശ്യവും ഇല്ല. ഒരുവാഹനം പഴക്കംകൊണ്ടോ പെട്ടെന്ന് എന്തിലെങ്കിലും മുട്ടിയോ മറിഞ്ഞോ കേടു

പററിയോ ഓടിക്കാൻ മാർഗ്ഗമില്ലാതായിത്തീൎന്ന് അതു ന ശിച്ചുപോകുന്നു. അതുപോലെതന്നെ മനുഷ്യശരീരവും പഴക്കംകൊണ്ടും പെട്ടെന്നുണ്ടാകുന്ന എന്തെങ്കിലും കാരണംകൊണ്ടും നശിച്ചുപോകുന്നു. ഏതൊരു വസ്തുവും എന്തെല്ലാംകൊണ്ട് ഉണ്ടായിട്ടുള്ളതാണൊ അതതുകൾ വെവ്വേറെയായി അതാതിനോടു ചേരുകയും ചെയ്യുന്നു. അന്തരീക്ഷത്തിൽനിന്നും അവ എങ്ങുംതന്നെ പോകാനും മാർഗ്ഗമില്ല.

## 5. മനുഷ്യൻെറ പ്രവൃത്തികളും പ്രാൎത്ഥനയുംകൊണ്ടു പ്രയോജനം ഉണ്ടാകുന്നതെങ്ങനെ?

ഗുണംചെയ്താൽ ഗുണംകിട്ടും; ദോഷം ചെയ്താൽ ദോഷംകിട്ടും; പ്രവൃത്തിക്കാണു പ്രയോജനം എന്നു പറഞ്ഞുവരുന്നല്ലോ. അതു് എങ്ങിനെയാണു സംഭവിക്കുന്നതു്? ഒരു പന്തു് എടുത്തു ഭിത്തിയിൽ എറിഞ്ഞാൽ ആ ഏറിൻെറ ശക്തിപോലെ അതു തിരിച്ചുവരുന്നുണ്ടു്. അതുപോലെ ചില കെട്ടിടങ്ങളിൽനിന്നു സംസാരിക്കുമ്പോൾ പ്രതിദ്ധ്വനി ഉണ്ടാകുന്നു. ഇപ്രകാരം നാം എന്തു പ്രവൎത്തിക്കുന്നുവോ അതു് അപ്പോടെ തിരിച്ചുവരുന്നുണ്ടു്. നമ്മുടെ പ്രാൎത്ഥനകൊണ്ടു പ്രയോജനം ഉണ്ടാകുന്നതെങ്ങിനെയാണു്? ഡൈനാമോകറക്കുമ്പോൾ അതിൻെറ ഉരസലിൽനിന്നും കറൻറു് ഉണ്ടാകുന്നു. ആ കറൻറു നാം ഉപയോഗപ്പെടുത്തി യന്ത്രം തിരിക്കയും വിളക്കു കത്തിക്കയും മററും ചെയ്തുവരുന്നല്ലൊ. കൂടാതെ നമ്മുടെ ശബ്ദം റെക്കാർഡുചെയ്യുന്ന യന്ത്രവുമുണ്ടു്. ആ യന്ത്രത്തിൽ നിന്നു നാം ശബ്ദിച്ചതുപോലെ ആ ശബ്ദത്തെ പുറപ്പെടുവിക്കാനും കഴിയുന്നു. അതുപോലെ നാം

മനസ്സുകൊണ്ടു വിചാരിക്കയും വായ്കൊണ്ടു ശബ്ദിക്കയും ചെയ്യുന്നതു് അന്തരീക്ഷത്തിൽ റെക്കാർഡുചെയ്യുന്നു. അതു സന്ദർഭംപോലെ നമുക്കുതന്നെ പ്രയോജനപ്പെടുകയും ചെയ്യും. ഏതൊരു സാധനവും തങ്ങളിൽ ഉരയുമ്പോൾ അതിൽ നിന്നും ഒരു ശക്തി ഉണ്ടാകുന്നു. ഇരുമ്പും കല്ലും തങ്ങളിൽ ഉരയുമ്പോൾ തീയ് ഉണ്ടാകുന്നു. സമ്മർദ്ദംകൊണ്ടു ശക്തി ഉണ്ടാകുന്നു എന്നു പറയപ്പെടുന്നതും ഇതേ അടിസ്ഥാനത്തിൽതന്നെയാണു്. നാം എന്തിനെ ഉദ്ദേശിച്ചു വിചാരിക്കയും ശബ്ദിക്കയും ചെയ്യുന്നുവോ അങ്ങിനെയുള്ള വിചാരവും ശബ്ദവുംകൊണ്ടുള്ള ഉരസലിൽനിന്നു് ഉണ്ടാകുന്ന ശക്തി അതുകളെ ആസ്പദമാക്കി ഇരിക്കാനല്ലാതെ മാറ്റമുണ്ടോ?

# 6 ദൈവം എന്നാൽ എന്ത്?

ദൈവത്തെ മലയാളത്തിൽ 'ദൈവം' എന്നും തമിഴിൽ 'കടവുൾ' എന്നും ഇംഗ്ലീഷിൽ 'ഗാഡ്' എന്നും അറബിയിൽ 'അല്ലാഹു' എന്നും കൂടാതെ മററു പലവിധത്തിലും പറഞ്ഞുവരുന്നുണ്ടു്. ചിലർ ദൈവം പ്രത്യക്ഷമാകുന്നതു് പള്ളിയിലാണെന്നും മററു ചിലർ ക്ഷേത്രത്തിലാണെന്നും ചിലർ മേൽലോകത്താണെന്നും ചിലർ വാനലോകത്താണെന്നും ഒരുകൂട്ടർ ദൈവം ഇല്ലെന്നും പറഞ്ഞുവരുന്നു. വാനലോകത്തോ മററെവിടെയെങ്കിലുമോ പ്രത്യക്ഷമായിട്ടു മാത്രം ഉണ്ടെന്നു സങ്കല്പിച്ചു പറയുന്നതും ദൈവം ഇല്ലെന്നു പറയുന്നതും രണ്ടും ഒന്നുപോലെതന്നെയാണു്.

നദികളെപ്പററി പഠിക്കുമ്പോൾ വലിയ നദി നേരിൽ കണ്ടിട്ടില്ലാത്തവർ, അവർ കണ്ടിട്ടുള്ള ചെറിയ ആറോ തോടോ മാതൃകയാക്കി, അതിൽ കുറേക്കൂടി വലിപ്പമുള്ള

തായി സങ്കല്പിക്കും. ആ നദി മറുകരകാണാൻ വഹിയാത്ത തും കപ്പൽ സഞ്ചരിക്കുന്നതും ആയിരിക്കും. അതുപോലെ ദൈവത്തെപ്പററി സങ്കല്പിക്കുമ്പോൾ ചിലർവിചാരിക്കുന്നതു കൈയും കാലും തലയും കണ്ണും മൂക്കും ഉള്ള സ്വന്തനിലയിൽ പ്രവൎത്തിക്കുന്ന മലപോലെയുള്ള ഒരു മനുഷ്യനെ ആയിരിക്കും. കൂടാതെ ദൈവത്തെപ്പററി വൎണ്ണിക്കുമ്പോൾ ഒരു കൂട്ടർ കോൾവികൊണ്ടു കേൾക്കുന്നതു്, കാഴ്ചകൊണ്ടു കാണുന്നതു്, അറിവുകൊണ്ടു് അറിയുന്നതു് എന്നും ചിലർ സൎവ്വവ്യാപിയെന്നും തൂണിലും തുരുമ്പിലും ഉള്ളതെന്നും അനശ്വരമെന്നും വൎണ്ണിച്ചിട്ടുണ്ടു്. ഇതുപോലെ പലവിധത്തിലും പറഞ്ഞുവരുന്നുണ്ടു്.

എന്നാൽ ഒരു സംഗതി പ്രത്യേകം ഓൎക്കേണ്ടതായിട്ടുണ്ടു്. എവിടേയും സ്ഥിതിചെയ്യുന്ന ശക്തി ഒന്നുതന്നെയാണു്. അതു് ഏതൊരുസാധനത്തിന്റേയും ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്നു. നാം കണ്ടും സ്പൎശിച്ചും വരുന്ന ഏതൊരുസാധനവും അതിന്റെ പരിഭാഷതന്നെയാണു്. നാമും അതിൽത്തന്നെ സ്ഥിതിചെയ്യുന്നു. റേഡിയൊ എന്ന ഉപകരണത്തിൽ വിദ്യുച്ഛക്തി ഉപയോഗിച്ചു് എത്ര ദൂരമായാലും യാതൊരു താമസവും കൂടാതെ വൎത്തമാനം അറിയുന്നു. അതുപോലെതന്നെ കമ്പിയില്ലാക്കമ്പിത്തപാൽ കൊണ്ടു് വൎത്തമാനം അറിയുന്നു. ഒരു രാജ്യത്തു്, ഫോട്ടോ (പടം) എടുത്തുകൊണ്ടിരിക്കുന്ന അതേ സമയത്തുതന്നെ, അതു മററു പല രാജ്യങ്ങളിലും എത്തിച്ചുകൊടുക്കാനും കഴിയുന്നു. ടെലിവിഷൻ എന്ന ഉപകരണംകൊണ്ടു രണ്ടു രാജ്യക്കാർ രണ്ടു രാജ്യത്തുനിന്നുകൊണ്ടു തമ്മിൽ കണ്ടു സംസാരി

ക്കുന്നു. ഇങ്ങനെ പലവിധത്തിലുള്ള ഉപകരണങ്ങൾകൊണ്ടു പലവിധ കാര്യങ്ങളും നിർവ്വഹിക്കുന്നു. പതിനായിരമോ ഇരുപതിനായിരമോ മൈൽ അകലെയുള്ള സ്ഥലങ്ങൾ തമ്മിൽ വർത്തമാനം അറിയിക്കുമ്പോൾ അതിനിടയിലുള്ള മരമോ, കല്ലോ, മലയോ, മനുഷ്യനോ, മൃഗങ്ങളോ എന്തു തന്നെയായാലും അതുകളുടെ യാതൊരു തടസ്സവും കൂടാതെ അതുകൾ കടന്നു് അപ്പുറവും ഇപ്പുറവും വർത്തമാനം അറിയുന്നു. അതുപോലെതന്നെ എല്ലാ മനുഷ്യരും മൃഗങ്ങളും ഒരേ വായു ശ്വസിക്കുന്നു. ഇങ്ങനെയുള്ള പലതും നോക്കിയാൽ ഈ ഗോളവും മററു ഗോളങ്ങളും ഗോളം ഇല്ലാത്ത ഭാഗങ്ങളും ഗോളത്തിൻെറ അകവും പുറവും എവിടേയും ഒരേ ശക്തിതന്നെയാണു സ്ഥിതിചെയ്യുന്നതു് എന്നു മനസ്സിലാക്കാൻകഴിയും. അന്തരീക്ഷത്തിൽ എവിടെയും ഭിത്തികൊണ്ടുള്ള തടസ്സമോ എവിടെയെങ്കിലും പ്രത്യേകം തിരിച്ചുവച്ചിരിക്കുന്നതായോ തട്ടോ മറേറാ കൊണ്ടു് പ്രത്യേകം അടച്ചതായിട്ടോ ഒന്നുംതന്നെയില്ല. അതുകൊണ്ടു് എല്ലായിടത്തും അവരവരിലും സ്ഥിതിചെയ്യുന്നതു് ഒരേ ശക്തിതന്നെയാണു്. അങ്ങനെയുള്ള ഒരേ ശക്തിയിൽ നിന്നും വിട്ടുപോകാൻ സ്ഥാനമില്ലാത്തതുകൊണ്ടു് ഒന്നുംതന്നെ ആ ശക്തിയിൽ നിന്നും ഒരിക്കലും വിട്ടുപോകുകയുമില്ല. ഓരോ സാധനങ്ങളും പലപ്പോഴും പല പരിഭാഷകളിൽപ്പെടുന്നു. അതു അതിനെത്തന്നെ കാണുന്നു. അതുതന്നെ അനുഭവിക്കുന്നു. ഇങ്ങനെയുള്ള ആ ഒരേശക്തിക്കു ദൈവശക്തിയെന്നുപറയാം. ആ ഒരേശക്തിയുടെ വിശേഷത്തെയാണു് എല്ലാററിൻേറയും നാഥനായ ദൈവമെന്നു പറയുന്നതു്. അതി

നെയാണു് ആരാധ്യപാത്രമാക്കേണ്ടതു്. അല്ലാതെ ഒരു വ്യക്തിയായിട്ട എവിടേയും ഇരിക്കുന്നില്ല.

ഇതിൽനിന്നു ദൈവത്തെപ്പററി മനസ്സിലാകുന്നതു് ഒരേ ശക്തിയിൽ നിന്നും പ്രത്യേകമല്ലാത്ത നേതാവെന്നാണല്ലൊ. അതായതു് ജീവനും ബോധവും പോലെയാണു്. ജീവൻ മനുഷ്യനിലായാലും ജന്തുക്കളിലായാലും ശരീരമാകമാനം നിറഞ്ഞിരിക്കുന്നു. ബോധം ആ ജീവനുള്ളതിൽ ഇരുന്നുകൊണ്ടു വേലചെയ്കയും ചെയ്യിക്കയും ചെയ്യുന്നു. അതായതു് ഉറക്കത്തിൽ ഒരുപ്രകാരവും ഉണൎന്നിരിക്കുമ്പോൾ മററൊരുപ്രകാരവും ബോധം കെട്ടുത്തുകയൊ കെട്ടുകയൊ ചെയ്യുമ്പോൾ വേറൊരുപ്രകാരവും ബോധത്തെ മരുന്നുകൊണ്ടോ മററോ വ്യത്യാസപ്പെടുത്തുമ്പോൾ ആ മരുന്നിന്റെ ശക്തിപോലെ ഓരോരോ പ്രകാരത്തിലും വേലചെയ്യുന്നു. അതുപോലെ ബുദ്ധിസാമൎത്ഥ്യവും സാമൎത്ഥ്യക്കുറവും ബുദ്ധിയെക്കൊണ്ടുള്ള മററു പ്രവൎത്തനങ്ങളും ബോധം ചെയ്യിക്കയും ചെയ്യുന്നു. ഉറക്കത്തിൽ സ്വപ്നമെന്നു പറയപ്പെടുന്ന ഒരുവക ഉണ്ടാക്കുകയും ശരീരത്തെക്കൊണ്ടു പലതും അനുഭവിപ്പിക്കുകയും ഉണരുമ്പോൾമാത്രം ഉറക്കത്തിലായിരുന്നു അതുകൾ സംഭവിച്ചതു് എന്നു മനസ്സിലാകുകയും ചെയ്യുന്നു. ഇതു് ഒരു വിചിത്രസംഭവംതന്നെയാണു്. ഉറങ്ങിക്കിടക്കുന്ന മനുഷ്യൻ ഉണൎന്നിരുന്നു പ്രവൎത്തിക്കുന്നതുപോലെയാണു് അനുഭവഫലം പ്രത്യക്ഷപ്പെടുന്നതു്. ഉറങ്ങിക്കിടക്കുന്ന ആ ശരീരം എങ്ങും എഴുന്നേററുപോകുന്നതായും ഒന്നും പ്രവൎത്തിക്കുന്നതായും മററാൎക്കും കാണാൻ കഴിയുന്നതുമില്ല. ഉറങ്ങിക്കിടക്കുന്നവന്റെ അനുഭവവുംഫലവും ഉണൎന്നിരുന്നു പ്രവൎത്തി

ക്കുന്നവൻെറ അനുഭവത്തിലും ഫലത്തിലുംനിന്നു യാതൊരു വിധത്തിലും വ്യത്യസ്തമായി കാണുന്നതുമില്ല. അതുകൊണ്ടു് ഉറക്കത്തിലും ശരീരത്തെക്കൊണ്ടു പ്രവത്തിപ്പിക്കുന്നു എന്നുള്ളതിനു് ഇതൊരു ഉദാഹരണമാണു്. ഇതുപോലെയുള്ള പലതും ബോധം ചെയ്യുകയും ചെയ്യിക്കുകയുംചെയ്യുന്നു. അതുകൊണ്ടു് എല്ലാററിലും നിറഞ്ഞിരിക്കുന്ന ഒരേ ശക്തിയായ ദൈവശക്തിയും ആ ശക്തിയുടെ നാഥനായ ദൈവവും തമ്മിലുള്ളവ്യത്യാസം എന്താണെന്നുമനസ്സിലാക്കാൻ കഴിയും.

ഒരു മനുഷ്യശരീരത്തിൽ ആകമാനം നിറഞ്ഞിരിക്കുന്ന ജീവനെപ്പോലെയാണു ലോകമാകമാനം നിറഞ്ഞിരിക്കുന്ന ഒരേ ശക്തിയും. ആ ഒരേ ശക്തിയിൽ പ്രവത്തിക്കുകയും പ്രവത്തിപ്പിക്കുകയും ചെയ്യുന്ന നാഥൻ മനുഷ്യശരീരത്തിൽ പ്രവത്തിക്കുകയും പ്രവത്തിപ്പിക്കുകയും ചെയ്യുന്ന ബോധത്തെപ്പോലെയുമാകുന്നു. അതുകൊണ്ടുതന്നെയാണു് എല്ലാററിലും അടങ്ങിയിരിക്കുന്ന ഒരേശക്തിയുടെ നാഥനെ ദൈവമെന്നു പറയുന്നതു്. അങ്ങിനെയുള്ള ദൈവം എല്ലാ ജീവജാലങ്ങളുടേയും പ്രവൃത്തികളും മനഃസ്ഥിതിയും അറിഞ്ഞു്, അതുകാം അതാതിനു് അതുപോലെ തിരിച്ചുകൊടുക്കുകയും ചെയ്യുന്നു.

എല്ലാററിലും അടങ്ങിയിരിക്കുന്ന ഒരേശക്തിയുടെ നാഥനാണു ദൈവം. ആ ഒരേശക്തി എന്നുപറയുന്നതു് ഒരു മനുഷ്യശരീരത്തിൽ ആകമാനം നിറഞ്ഞിരിക്കുന്ന ജീവനെപ്പോലെയും അതിൽ അടങ്ങിയിരിക്കുന്നബോധം അതിൻെറ നാഥൻ എന്നു് ഉദാഹരിച്ചിരിക്കുന്നതുപോലെയും ആണു് ലോകം ആകമാനംനിറഞ്ഞിരിക്കുന്ന ഒരേശക്തിയുടെനാഥ

നെ ദൈവമെന്ന വിവരിച്ചിട്ടുള്ളതു്. അങ്ങനെയുള്ള ദൈവം എല്ലാ ജീവജാലങ്ങളുടേയും മനഃസ്ഥിതിയും പ്രവൃത്തിയും അറിഞ്ഞു് അതുകൾക്ക അതുപോലെ തിരിച്ചുകൊടുക്കുമെന്നും വിവരിച്ചിട്ടുണ്ടു്. എന്നാൽ ദൈവം എല്ലാ ജീവജാലങ്ങളുടേയും മനഃസ്ഥിതിയും പ്രവൃത്തിയും അറിഞ്ഞു് അതുകൾ അതുപോലെ തിരിച്ചുകൊടുക്കമെന്ന പറഞ്ഞതു് ഒന്നുകൂടി വിശദമാക്കിയാൽ കൊള്ളാമെന്ന വിചാരിക്കുന്നു.

ദൈവവും ദൈവശക്തിയും എന്താണെന്ന പറയുന്ന സ്ഥാനത്തു ദൈവം എല്ലാ ജീവജാലങ്ങളുടേയും മനഃസ്ഥിതിയും പ്രവൃത്തിയും അറിഞ്ഞു് അതുകൾക്കു് അതുപോലെ തിരിച്ചുകൊടുക്കുമെന്ന പറഞ്ഞാൽ അതിന്റെ പൂർണ്ണരൂപത്തിൽ മനസ്സിലാക്കി പ്രവർത്തിക്കാൻ കഴിയും. ഭിത്തിയിൽ പന്തു് എറിഞ്ഞാൽ തിരിച്ചുവരുന്നു. ഡൈനാമൊ കറക്കിയാൽ കറൻറു് ഉണ്ടാകുന്നു. ഇരുമ്പും കല്ലുംചേൎന്നു് ഉരയുമ്പോൾ തീയു് ഉണ്ടാകുന്നു. വായ്കൊണ്ടുള്ള ശബ്ദത്തിന്നു് ഉരസൽകൊണ്ടു ശക്തിയുണ്ടാകുന്നു. അതുപോലെ നമ്മുടെ വിചാരത്തിന്നും ശക്തി ഉണ്ടാകുന്നു. അതുപോലെ പ്രവൃത്തികൾക്കെല്ലാം ഉണ്ടാകുന്ന ശക്തി അതുകൾക്കനുസരിച്ചു് അതുപോലെ തിരിച്ചുകിട്ടുകയും ചെയ്യും. എന്നാൽ പന്തു ഭിത്തിയിൽ എറിഞ്ഞാൽ തിരിച്ചുവരുന്നതുപോലെയും മററും തന്നെയാണു് എല്ലാ ജീവജാലങ്ങളുടേയും മനഃസ്ഥിതിയും പ്രവൃത്തിയും അറിഞ്ഞു് അതതുകൾക്കു് അതുപോലെ തിരിച്ചുകൊടുക്കുമെന്ന പറഞ്ഞിട്ടുള്ളതു്. മനുഷ്യശരീരത്തിൽ ആകമാനം നിറഞ്ഞിരിക്കുന്ന ജീവനും അതിൽ സ്ഥിതിചെയ്യുന്ന ബോധവും എങ്ങിനെയാണോ അതുപോലെയാ

ന്റ് ലോകം ആകമാനം നിറഞ്ഞിരിക്കുന്ന ഒരേ ശക്തിയിൽ സ്ഥിതിചെയ്യുന്ന നാഥനെ ദൈവമെന്നും പറഞ്ഞിട്ടുള്ളതു്. ബോധം മനുഷ്യശരീരത്തിൽ സ്ഥിതിചെയ്യുന്നതുപോലെ ലോകം ആകമാനം നിറഞ്ഞിരിക്കുന്ന ഒരേ ശക്തിയിൽ സ്ഥിതിചെയ്യുന്ന ആ നാഥനായ ദൈവത്തിനു തന്നെയാണു നാം ചെയ്യുന്ന പ്രവൃത്തികളുടേയും നമ്മുടെ മനഃസ്ഥിതിയുടേയും ഫലം അറിഞ്ഞു തിരിച്ചുതരാൻ കഴിയുന്നതു്. എന്തുകൊണ്ടെന്നാൽ ബോധത്തെപ്പോലെ ആ നാഥനു പ്രവർത്തിക്കാൻ കഴിയുന്നു. അതായതു് ഒരു മനുഷ്യനെക്കൊണ്ടു് ആ മനുഷ്യനിൽ അടങ്ങിയിരിക്കുന്ന ബോധം നിത്യവും ചെയ്യേണ്ടതായ ബോധത്തിന്റെ കർത്തവ്യം അനുസരിച്ചു പലതും പ്രവർത്തിപ്പിക്കുകയും പല ആശകൾ ഉണ്ടാക്കുകയും ബുദ്ധിയെക്കൊണ്ടു പ്രവർത്തിപ്പിക്കുകയും ചെയ്യുന്നു. അതു ബോധത്തിന്റെ നിത്യവും ഉള്ള പ്രവർത്തനങ്ങൾ എന്ന നിലയിൽ നമ്മെക്കൊണ്ടു് ഓരോന്നിനേയും സ്പർശിപ്പിക്കുന്നു എന്നേയുള്ളു. അതു് ആ ബോധത്തിന്റെ കർത്തവ്യം മാത്രമാകുന്നു. എന്നാൽ ഒരു പാത്രത്തിൽ മധുരമുള്ളതും എരിവുള്ളതും പുളിയുള്ളതും കയ്പുള്ളതുമായ വിഭവങ്ങൾ യാതൊരു ലോപവുംകൂടാതെ നമ്മുടെ മുമ്പിൽ നിറച്ചുവച്ചിരിക്കുന്നു. ആ പാത്രത്തിൽ നിന്നും കയ്പുള്ളതോ പുളിയുള്ളതോ എരിവുള്ളതോ മധുരമുള്ളതോ ഇതിൽ ഏതാണോ നാം സ്വീകരിക്കുന്നതു് അതിൽ ഏതെങ്കിലും സ്വീകരിച്ചുകഴിയുമ്പോൾ അതിനുവേണ്ടി ബോധം വേണ്ട ആനുകൂല്യങ്ങളും ഒത്താശയും ചെയ്യുന്നു. എത്രമാത്രം മുൻപോട്ടുപോയാലും അതു മുൻപോട്ടു കൊണ്ടുപോകുന്നു.

ആഴമേറിയ കിണററിൽ വീഴാനായാലും സപ്രമഞ്ചത്തിൽ ഇരിക്കാനായാലും അതു് ഒരുപോലെ സഹായിക്കയും ചെയ്യുന്നു. ഇപ്രകാരമാണു് നാം അനുഭവത്തിൽ കണ്ടുവരുന്നതു്. അതുപോലെയാണു ദൈവം നമ്മോടു ചെയ്യുന്നതു്.

ഒരു മനുഷ്യൻ ഉറക്കത്തിൽ ആയാൽ ചിലപ്പോൾ ആ മനുഷ്യൻ ഉറങ്ങുന്നതിനു മുൻപുള്ള ചിന്തയും അതുപോലെ പലദിവസങ്ങൾക്കു മുൻപും അല്ലെങ്കിൽ എപ്പോഴെങ്കിലുമോ അല്ലെങ്കിൽ എപ്പോഴെങ്കിലും വിചാരിക്കാവുന്ന വിധത്തിലും മററുമുള്ള വിചാരങ്ങൾ ആ മനുഷ്യന്റെ ശരീരസ്ഥിതി, പരിതഃസ്ഥിതി, കാലസ്ഥിതി, ശീതോഷ്ണസ്ഥിതി, ദേശസ്ഥിതി മുതലായവയനുസരിച്ചു് ഉറക്കത്തിൽ സ്വപ്നം ഉണ്ടാക്കുകയും പലതും അനുഭവിപ്പിക്കുകയും ബുദ്ധിയെക്കൊണ്ടു പ്രവത്തിപ്പിക്കുകയും ചെയ്യുന്നു. അതനുസരിച്ചു് ഒരു മനുഷ്യൻ പ്രവത്തിക്കുന്നതും വിചാരിക്കുന്നതും ആ മനുഷ്യനെക്കൊണ്ടു അനുഭവിപ്പിക്കാൻ ബോധത്തെക്കൊണ്ടു കഴിയുന്നതുപോലെ, ലോകം ആകമാനം നിറഞ്ഞിരിക്കുന്ന ഒരേശക്തിയിൽ സ്ഥിതിചെയ്യുന്ന എല്ലാററിന്റേയും നാഥനായ ഏകദൈവം നാം ചെയ്യുന്ന പ്രവൃത്തികളും നമ്മുടെ മനഃസ്ഥിതിയും അറിഞ്ഞു് അതുകൾ അതുപോലെ തിരിച്ചുതന്നു് അനുഭവിപ്പിക്കയും ചെയ്യുന്നു.

ദൈവവും ലോകവും എന്താണെന്നു് ഒന്നുകൂടി വിശദമാക്കിയാൽ കൊള്ളാമെന്നു വിചാരിക്കുന്നു. ലോകം ആകമാനം ഒരേ ശക്തിയാണെന്നും അതിൽ ഇരുന്നുകൊണ്ടു പ്രവത്തിക്കുകയും പ്രവത്തിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന ഒന്നിനെ അതിന്റെ നാഥനെന്നും ആ നാഥനെ

ദൈവമെന്നും ആണല്ലൊ പറഞ്ഞിട്ടുള്ളതു്. എന്നാൽ ലോകം ആകമാനമുള്ള ഒരേ ശക്തിയിൽനിന്നു തന്നെ പല വിശേഷങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. അതെല്ലാം ആ ഒരേ ശക്തിയിൽതന്നെ അടങ്ങിയിരിക്കുന്ന വിശേഷങ്ങളാണു്. അതു് ആ ശക്തിയിൽ എല്ലായിടത്തും കൂടി ഒന്നുതന്നെയാണു്. അതു പല വിശേഷങ്ങളും ഉണ്ടാക്കുന്നതായി നമുക്കു കാണാനും അറിയാനും കഴിയുന്നു. അങ്ങിനെ ആ ഒരേ ശക്തിയുടെ വിശേഷത്തിനു പലതും ഉണ്ടാക്കാനും ഇല്ലാതാക്കാനും കഴിയുന്നു. ആ ശക്തിയെ ആ ശക്തി തന്നെ പ്രവർത്തിപ്പിക്കയും ചെയ്യുന്നു. നമ്മെ അറിയിക്കാതെ കൂടിയും നമ്മുടെ ശരീരത്തിലും അതിനു പ്രവർത്തിക്കാൻ കഴിയുന്നു. എന്നാൽ അതു് എല്ലായിടത്തും അടങ്ങിയിരിക്കുന്നു. അതു ലോകം ആകമാനമുള്ള ഒരേ ശക്തിയുടെ വിശേഷം മാത്രമാണു്. എന്നാൽ നാഥനെന്നും ദൈവമെന്നും പറയുന്നതു ലോകം ആകമാനമുള്ള ഒരേ ശക്തിയുടെ വിശേഷത്തെ (മാഹാത്മ്യത്തെ) ഉദ്ദേശിച്ചു മാത്രമാകുന്നു. ആ വിശേഷമെന്നു പറയുന്നതു മനുഷ്യശരീരത്തിൽ സ്ഥിതിചെയ്യുന്ന ബോധത്തെപ്പോലെയുമാകുന്നു. മനുഷ്യശരീരത്തിൽ ബോധത്തിനു സ്വയം പ്രവർത്തിക്കാൻ കഴിയുന്നതുപോലെയാണു ലോകത്തിൽ ദൈവത്തിനു സ്വയം പ്രവർത്തിക്കാൻ കഴിയുന്നതു്. ആ ദൈവശക്തി (ചൈതന്യം) എല്ലായിടത്തും നിറഞ്ഞിരിക്കുന്നു. ആ ശക്തിവിശേഷം സ്വയം പ്രവർത്തിച്ചുകൊണ്ടേ ഇരിക്കുന്നു. അതു പല അത്ഭുത പ്രവർത്തനങ്ങൾ കാണിക്കയും ചെയ്യുന്നു. അങ്ങിനെയുള്ള ആ ഒരേ ശക്തി

യുടെ വിശേഷമാകുന്ന നാഥനായ ഒരേ ദൈവത്തെ ലക്ഷ്യമാക്കി നാം പ്രാത്ഥിക്കയും ആരാധിക്കയും പ്രവത്തിക്കയും ചെയ്താൽ അങ്ങനെയുള്ള പ്രവത്തനങ്ങൾകൊണ്ട് ഉണ്ടാകുന്ന ശക്തി, നമ്മുടെ ശബ്ദം റെക്കാർഡു ചെയ്യുന്നതുപോലെ ആ ശക്തിവിശേഷത്തിൽ റെക്കാർഡുചെയ്തു നമുക്കുതന്നെ തിരിച്ചു കിട്ടുകയുംചെയ്യും. എന്നാൽ ലോകത്തിൽ ആകമാനം നിറഞ്ഞിരിക്കുന്ന ഒരേ ശക്തി ഉണ്ടായിട്ടുള്ളതോ ഇല്ലാതാകുന്നതോ അല്ല. എപ്പോഴും ഉള്ളതുതന്നെയാണ്. ആ ഒരേ ശക്തിയുടെ വിശേഷവും എപ്പോഴും ഉള്ളതുതന്നെയാണ്. ദൈവം എന്നു പറയുന്നത് ഈ ഒരേ ശക്തിയുടെ വിശേഷം മാത്രമാണ്. എന്നാൽ ഈ ഒരേ ശക്തിയിൽ എല്ലായിടത്തും കൂടി സ്ഥിതിചെയ്തുകൊണ്ടിരിക്കുന്ന ഒന്നല്ലാതെ പ്രത്യേകം എവിടെയെങ്കിലും ഉണ്ടായിരിക്കുന്ന ഏതോ ഒന്നു ദൈവമാണെന്നും ആ ദൈവം നമ്മെയും ലോകത്തെയും സൃഷ്ടിച്ചിട്ടുള്ളതാണെന്നും അഭിപ്രായപ്പെടുകയാണെങ്കിൽ അതു വലിയ അബദ്ധംതന്നെയാണ്. എന്തുകൊണ്ടെന്നാൽ അങ്ങിനെ എവിടെയെങ്കിലും ഇരുന്നുകൊണ്ട് ഒരു ദൈവം നമ്മെയും ലോകത്തെയും സൃഷ്ടിച്ചിട്ടുണ്ടെങ്കിൽ അങ്ങിനെയുള്ള ദൈവത്തിനെ അതിനു മുമ്പ് ആരാണു സൃഷ്ടിച്ചിട്ടുള്ളത്. അങ്ങിനെ നോക്കിയാൽ തുടർച്ചയായി ദൈവത്തിൻെറ എണ്ണം വദ്ധിച്ചുകൊണ്ടേ ഇരിക്കും. ഒരിക്കലും ആ എണ്ണം അവസാനിപ്പിക്കാൻ ഒക്കുകയുമില്ല. അതുകൊണ്ട്, എല്ലായിടത്തും ഒരേ ശക്തിതന്നെയാണു സ്ഥിതിചെയ്യുന്നത്. അത് എപ്പോഴും ഉള്ളതാകുന്നു. അത്

ഉണ്ടായിട്ടുള്ളതോ ഇല്ലാതാകുന്നതോ അല്ല. അങ്ങിനെയുള്ള ഒരേ ശക്തിയുടെ വിശേഷത്തെ എല്ലാററിൻേറയും നേതാവെന്നും അതിനെ ദൈവമെന്നും പറയുന്നു. അങ്ങിനെയുള്ള ദൈവം എല്ലാ ജീവജാലങ്ങളേയും ലോകത്തേയും സൃഷ്ടിച്ചതാണെന്നും അല്ലെങ്കിൽ ആ ഒരേ ശക്തിയുടെ വിശേഷമായ നേതാവായ ദൈവത്തിൽ നിന്നും ലോകവും അതിലുള്ളവ സർവ്വവും ഉണ്ടായിട്ടുള്ളതാണെന്നും ദൈവത്തിൻെറ ശക്തികൊണ്ടു് ഉണ്ടായിട്ടുള്ളതാണെന്നും പറയുന്നതു് എല്ലാം ആ ശക്തിവിശേഷമായ ഒന്നിനെ ആസ്പദമാക്കി മാത്രമാണു്. എന്നാൽ എല്ലായിടത്തും ഒരേ ശക്തിയും ആ ശക്തിയുടെ വിശേഷമാകുന്നതു് എല്ലാററിൻേറയും നാഥനും ആ നാഥൻ ദൈവവും എന്നു മനസ്സിലാകുമ്പോൾ ലോകവും അതിലുള്ള സകലവും ലോകം ആകമാനമുള്ള ഒരേ ശക്തിയുടെ നാഥനായ ദൈവത്തിൻെറ സ്വയം പ്രവർത്തനമാണെന്നു മനസ്സിലാക്കാൻ കഴിയും.

എന്നാൽ ബോധത്തെ ഉദാഹരണമാക്കി ദൈവത്തെ മനസ്സിലാക്കാൻ നിർദ്ദേശിച്ചിട്ടുണ്ടെങ്കിലും ദൈവത്തെ ഒന്നിനോടും ഉദാഹരിക്കത്തക്കതല്ല. ഉദാഹരിക്കാൻ ഒക്കുകയുമില്ല. ദൈവം യാതൊന്നിനോടും തുല്യവുമല്ല. ദൈവത്തിൻെറ പ്രവർത്തനം എങ്ങനെയാണെന്നുള്ള വിധം മനസ്സിലാക്കാനായി ബോധത്തെ ഉദാഹരിച്ചിട്ടുള്ളതാകുന്നു. എന്നാൽ ദൈവം ലോകമാകമാനം നിറഞ്ഞിരിക്കുന്ന ഒരേ ശക്തിയുടെ വിശേഷം എന്നു പറയുമ്പോൾ, എല്ലാററിനേക്കാളും വിശേഷംതന്നെയാണു്. അപ്പോൾ ദൈവം

എല്ലാററിനും അതീതം തന്നെ. ലോകം ആകമാനം ഒരേ ശക്തി നിറഞ്ഞിരിക്കുന്നതുകൊണ്ടു മനുഷ്യശരീരത്തിലും അതേ ശക്തിതന്നെയാണല്ലൊ സ്ഥിതിചെയ്യുന്നതു്. അതു കൊണ്ടു ബോധത്തെക്കൊണ്ടും മററും പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നതെല്ലാം ആ ഒരേ ശക്തിയുടെ നാഥനായ ദൈവംതന്നെയാണു്. നാം അറിയാതെയും നമ്മുടെ ഉദ്ദേശമില്ലാതെയും പല അനുഭവങ്ങളും നാം അനുഭവിക്കുന്നു. അപ്പോൾ ആ ശക്തി നമ്മിൽ സ്ഥിതിചെയ്യുകയാണെങ്കിലും നമ്മിലും കവിഞ്ഞു നില്ക്കുകയാണെന്നുള്ളതു തീർച്ചതന്നെയാണു്. അതിനാലാണു നമ്മിലും കവിഞ്ഞു നില്ക്കുന്ന ആ ശക്തിയെ ശക്തിവിശേഷമെന്നു പറയുന്നതു്. അതുകൊണ്ടു ലോകം ആകമാനം നിറഞ്ഞിരിക്കുന്ന ഒരേ ശക്തിയുടെ വിശേഷത്തെ (മാഹാത്മ്യത്തെ) ദൈവമെന്നു കല്പിക്കാവുന്നതാണു്. ദൈവം, കടവുൾ, ഗാഡ്, അല്ലാഹു ഇങ്ങനെയും മററും പറയുന്നതു് ഒററവാക്കായിട്ടു് ഉപയോഗിക്കുന്നതിനും ഭക്തിയായി വിചാരിക്കുന്നതിനും ഏററവും പററിയതാകുന്നു. ആ ശക്തി നമ്മിൽ സ്ഥിതിചെയ്യുകയാണെങ്കിലും നമ്മിലും കവിഞ്ഞും നമ്മുടെ നിയന്ത്രണത്തിലല്ലാതെ നില്ക്കുകകൊണ്ടും, നമ്മുടെ ജനനവും മരണവും മററു പല അനുഭവങ്ങളും നാം അറിയാതെയും നമ്മുടെ ഉദ്ദേശമില്ലാതെയും ആ ശക്തിയുടെ നിയന്ത്രണത്തിൽ നടക്കുകകൊണ്ടുമാണു നാഥനെന്നും എല്ലാററിന്റെയും നാഥനെന്നും നാഥനായ ദൈവമെന്നും ശക്തിവിശേഷമായ നാഥനായ ദൈവമെന്നും ഇതിൽ വിവരിച്ചിട്ടുള്ളതു്. എപ്പോഴെങ്കിലും വിചാരിക്കാവുന്ന

സംഗതികൾ പോലും സ്വപ്നത്തിൽ കാണാൻ കഴിയുമെന്നു മുകളിൽ പറഞ്ഞിരിക്കുന്നതു് ഓക്കുമ്പോൾ ദൈവത്തിൻെറ പ്രവൎത്തനങ്ങളെപ്പററി പ്രത്യേകം പറയേണ്ടതില്ലല്ലോ. ലോകത്തുള്ള എല്ലാ പ്രവൎത്തനങ്ങളും ദൈവത്തിൻേറതുതന്നെയാണു്. നമുക്കു് അറിയാവുന്നതും അറിയാൻ പാടില്ലാത്തതുമായ അനേക സംഗതികൾ ഉണ്ടു്. അവയിൽ പലതും ചിന്തയ്ക്കു് അപ്പുറമുള്ള സംഗതികൾ ആകുന്നു. അതുകൊണ്ടു ദൈവത്തെപ്പററി ശരിയായ വിധം മനസ്സിലാക്കി പ്രവൎത്തിക്കേണ്ടതു തെററുവരാതിരിക്കുന്നതിനു് ഏററവും ആവശ്യമാകുന്നു.



# 7. ദൈവശക്തി

ലോകത്തു ദൈവശക്തി (ചൈതന്യം) നേരിട്ടും പ്രത്യേകം പ്രത്യേകമായും അനുഭവത്തിൽ കണ്ടുവരുന്നുണ്ടു്. അതായതു് ഒരു മനുഷ്യൻെറ കണ്ണിൽ എന്തെങ്കിലും വീഴാനോ കൊള്ളാനോ പോകുമ്പോൾ മനസ്സു് അറിയാതെ കണ്ണു തനിയെ അടയുന്നു. അതുപോലെ ശരീരത്തിൽ എന്തെങ്കിലും സ്പൎശിച്ചാലും ഉടനെ ഒരു ഞെട്ടൽ ഉണ്ടാകുന്നു. പശു പ്രസവിച്ചു കഴിഞ്ഞാൽ ഉടനെ യാതൊരു അറിവും ഇല്ലാത്ത ആ കുട്ടി തള്ളയുടെ മുല ഇന്നസ്ഥാനത്തുതന്നെ കാണുമെന്നുള്ള ഉദ്ദേശത്തോടെ അന്വേഷിച്ചു കണ്ടുപിടിച്ചു പാൽ കുടിക്കുന്നു. ഇങ്ങനെ പല സംഗതികളിലും ആ ശക്തിതന്നെ നേരിട്ടു പ്രവൎത്തിക്കുന്നു. കൂടാതെ മനുഷ്യർ ഓരോരുത്തരും പ്രത്യേകം പ്രത്യേകം അറിഞ്ഞു

പ്രവൎത്തിക്കുന്നതനുസരിച്ച് ആ ശക്തിതന്നെ പ്രവൎത്തിപ്പിക്കയും ചെയ്യുന്നു. ഒരു പല്ലിയുടെ വാൽ മുറിഞ്ഞാൽ ആ പല്ലി ഓടിപ്പോവുകയും വാൽ അവിടെക്കിടന്നു പിടയ്ക്കുകയും ചെയ്യുന്നു. അങ്ങനെ പിടപ്പു നില്ക്കുമ്പോൾ വീണ്ടും ആരെങ്കിലും തൊടുകയോ അനക്കുകയോ ചെയ്താൽ അതു വീണ്ടും പിടയ്ക്കുന്നു. കുറേനേരം കഴിഞ്ഞതിനുശേഷമേ പിടപ്പു തീരെ നില്ക്കുകയുള്ളൂ. അതുപോലെ മററു ചില ജന്തുക്കളിലും കണ്ടുവരുന്നുണ്ട്. വൃക്ഷങ്ങളുടെ കമ്പുകൾ വെട്ടി നട്ടാൽ അതു കിളിർക്കുന്നു. ഒരു വൃക്ഷത്തിൻെറ കമ്പു പല വൃക്ഷങ്ങളായി കിളിർക്കുന്നുണ്ട്. അതുപോലെ ഒരു ജാതിയിലുള്ള പല ഇനം വൃക്ഷങ്ങളുടെ കമ്പുകൾ ഒരു വൃക്ഷത്തിൽ ഒട്ടിച്ചാലും അത് ഒന്നായി വളരുന്നുണ്ട്. ഒരു കിഴങ്ങ് ഒന്നായി നട്ടാലും അതു കിളിർക്കുന്നു. ആ ഒരു കിഴങ്ങുതന്നെ പല കഷണമാക്കി വെവ്വേറെ നട്ടാലും അതു വെവ്വേറെ കിളിർക്കുന്നു. അതുകൊണ്ട് ഒരു സംഗതി തന്നെ പലതായിട്ടു രൂപാന്തരപ്പെടാനും ഒന്നായിച്ചേരാനും ഇടയുണ്ടെന്നു മനസ്സിലാക്കാം. ഒരു വൃക്ഷത്തിനു് ഒരു ജീവനേയുള്ളൂ എന്നല്ലേ മനസ്സിലാകുന്നതു്. എന്തുകൊണ്ടെന്നാൽ അതിൻെറ പ്രധാന വേരു നശിച്ചാലും മററുപ്രകാരത്തിലും അതു് ഒന്നായിട്ടു് ഉണങ്ങുന്നു. അപ്പോൾ അതിൻെറ കമ്പുകൾ പലതാക്കി നട്ടാൽ ഒരു വൃക്ഷം തന്നെ പല വൃക്ഷമായി എങ്ങനെ മാറുന്നു? ഒരു ജീവനുള്ള വസ്തു പലതായിട്ടു രൂപാന്തരപ്പെടുകയല്ലേ ചെയ്യുന്നതു്. അതുകൊണ്ടു് എല്ലാവും പൊതുവിൽ ഒരു സംഗതിയുടെ രൂപഭേദങ്ങളാണെന്നല്ലേ തെളിയിക്കുന്നതു്. ഒരു

മനുഷ്യശരീരത്തിൽ അനേകകോടി ജീവാണുക്കൾ സ്ഥിതി ചെയ്യുന്നു. വൃക്ഷങ്ങളുടെ കമ്പുകൾ പലതാക്കി നട്ടാൽ കിളിക്കുന്നു. പല വൃക്ഷങ്ങളുടെ കമ്പുകൾ ഒരു വൃക്ഷത്തിൽ ഒട്ടിച്ചു വളർത്താവുന്നതാണ്. ഒരു മനുഷ്യൻ അനേകജീവാണുക്കളെ വഹിച്ചുകൊണ്ടിരിക്കുന്നതു കൊണ്ട് അയാൾ അനുഭവിക്കുന്ന അനുഭവങ്ങൾ—അതായതു് ഗുണവും ദോഷവും, സുഖവും ദുഃഖവും, വേദനയും സന്തോഷവും—ആ അനേക ജീവനുള്ളവ എല്ലാംകൂടി ഒന്നായിട്ട് അനുഭവിക്കുന്നു. അതുപോലെ ഒരു വൃക്ഷം അതിനു കിട്ടുന്ന ഉരവും വെള്ളവും വെയിലും മററു ശീതോഷ്ണസ്ഥിതിയും അനുഭവിച്ച് ഒന്നായി വളരുന്നു. അതുപോലെ ഒരു വൃക്ഷത്തിൽനിന്നും ഒട്ടുവച്ച് എടുക്കുന്ന അനേകം തൈകൾ പല രാജ്യത്തും അയച്ചു നട്ടുവളർത്തുമ്പോൾ അവ ഓരോന്നും പല അനുഭവങ്ങളും അനുഭവിക്കുന്നു. അതുകൊണ്ട് അനേക ജീവനുള്ളവ ഒന്നിച്ചുചേർന്ന് ഒരു ജീവനായി നിന്ന് അനുഭവിക്കുകയും അങ്ങനെ ഒരു ജീവനായി നിന്ന് അനുഭവിക്കുമ്പോൾ അതിൽ അടങ്ങിയിരിക്കുന്നവ എല്ലാംകൂടി ഒന്നിച്ച് അനുഭവിക്കുകയും, ഒരു ജീവനായിട്ടനുഭവിച്ചുകൊണ്ടിരുന്നതു പലതായി പിരിഞ്ഞു പല അനുഭവങ്ങൾ അനുഭവിക്കുകയും ചെയ്യുന്നു. ഒരു സംഗതിതന്നെയാണ് കൂട്ടായും വെവ്വേറെ ആയും പല അനുഭവങ്ങൾക്കും പാത്രമാകുന്നതു്.

## 8. മനുഷ്യന്റെ ഏകത്വവും മനുഷ്യനും ലോകവുമായുള്ള ബന്ധവും.

മനുഷ്യൻ എപ്പോഴും ഏകനായിട്ടും മററുള്ളതെല്ലാം അവന്റെ പരിസരങ്ങളായിട്ടും മാത്രമേ കണക്കാക്കാൻ ഒക്കുകയുള്ളു. അതായത് ഒച്ച്, നത്തക്ക, കക്ക ഇങ്ങനെയുള്ള ജന്തുക്കൾ സഞ്ചരിക്കുമ്പോൾ അതിന്റെ കൂട്ട് കൂടെപ്പോകുന്നു. കൂട്ടം അതുമായിട്ട വേർപെടുകയില്ല. അതുപോലെ മനുഷ്യൻ എവിടെപ്പോയാലും അവന്റെ പരിസരങ്ങൾ കൂടെയുണ്ട്. ഒരുവനു ബോധം ഇല്ലാതായി എത്രകാലം കഴിഞ്ഞാലും അവനു ബോധം ഉണ്ടാകാൻ എപ്പോഴെങ്കിലും കാരണം ഉണ്ടാകുകയാണെങ്കിൽ അപ്പോൾ മുതൽ അവന്റെ പരിസരങ്ങളും ഉണ്ടായിരിക്കാനേ മാർഗ്ഗമുള്ളു. അതുകൊണ്ട് അവൻ എത്രകാലം ഇല്ലാതിരുന്നോ അത്രകാലവും അവന്റെ പരിസരങ്ങളും ഇല്ലായിരുന്നു എന്നുതന്നെ കണക്കാക്കാം. അവനെ സംബന്ധിച്ചിടത്തോളം ലോകവും ഇല്ലായിരുന്നു എന്നു പറയാനേ മാർഗ്ഗമുള്ളു. ഒരു മനുഷ്യൻ വ്യക്തിയായിട്ടും ഏകനായിട്ടും മററനേക മനുഷ്യവ്യക്തികളേയും മററും കാണുന്നു. അവൻ ഇല്ലെങ്കിൽ അങ്ങനെ മനുഷ്യർ ഉണ്ടെന്നോ ലോകംതന്നെ ഉണ്ടെന്നോ അവനറിയാൻ പാടില്ല. അവനു പകരം കണ്ടും അറിഞ്ഞും കൊടുക്കുന്നതിനു ആരുംതന്നെയില്ല. എപ്പോഴും ഏകനായിട്ടും വ്യക്തിയായിട്ടും അവൻതന്നെ അറിയുകയും കാണുകയും വേണം. അതുകൊണ്ട് അവൻതന്നെ എപ്പോഴും ശേഷിക്കുന്നു.

അപ്പോൾ അവൻ ഇല്ലെങ്കിൽ ലോകവും അനേക മനു ഷ്യരും മററും ഇല്ലയോ? അതെല്ലാം ആരു കണ്ടു? ആരു കാണുന്നു? അവനു പകരം ആരെങ്കിലും കണ്ടുകൊള്ളാൻ ഏർപ്പെടുത്തിയിട്ടുണ്ടോ? ഏർപ്പെടുത്താൻ ഒക്കുമോ? ലോ കവും മനുഷ്യരും ഉണ്ടെന്ന് അവന് എങ്ങനെ സമ്മതി ക്കാൻ കഴിയും? അവൻ മാത്രമല്ലേ കാണേണ്ടത്? അതു കൊണ്ട് ആകമാനം ഒന്നുതന്നെ എപ്പോഴും ശേഷിക്കുന്നു; ഒരു സംഗതി — ഒരു ശക്തി.

ലോകമാകമാനം ഒരേ ശക്തിയാകകൊണ്ട് ഒരു മനു ഷ്യനും അതിൽ ഉൾപ്പെട്ടിരിക്കതന്നെ ചെയ്യുന്നു. അതു കൊണ്ടു മരണാനന്തരം ആ ശക്തിയിൽനിന്നു വിട്ട് എങ്ങുംതന്നെ പ്രത്യേകമായിപ്പോകുവാൻ അവന് ഒക്കുക യില്ലല്ലൊ. അവൻ മരിക്കുന്ന അവസരത്തിൽ മറേറതെ ങ്കിലും ജീവജാലങ്ങളൊ ലോകംതന്നെയുമൊ ശേഷിക്കുക യാണെങ്കിൽ അവനും ഉണ്ടായിരിക്കതന്നെ ചെയ്യും. അവൻ തന്നെ കാണുകയും അറിയുകയും അനുഭവിക്കു കയും ചെയ്യുന്നതുകൊണ്ടും പകരം ആരും ഇല്ലാത്തതു കൊണ്ടും ലോകവും അതിലുള്ളവയെല്ലാവും അവനുവേണ്ടി ഉണ്ടായിരിക്കുന്നവയാകുന്നു. അവൻ കാണുന്നതും അറി യുന്നതും അവന് അറിയാൻപാടില്ലാത്തതുമായ സംഗതി കൾ അവൻെറ ഓരോ ഘട്ടങ്ങളിലും അവൻെറ പരിതഃ സ്ഥിതി അനുസരിച്ചും ആവശ്യാനുസരണവും അവൻ തന്നെ അനുഭവിക്കുകയും ചെയ്യുന്നു.

ഒരു വിളക്കു കത്തിച്ച് എരിഞ്ഞുകൊണ്ടിരിക്കു മ്പോൾ അത് അണയ്ക്കുന്നു. പിറേറദിവസവും അതു കത്തി

ക്കുന്നു. അതുപോലെ ഒരുദിവസംതന്നെ പല പ്രാവശ്യവും കത്തിക്കുകയും അണയ്ക്കുകയും ചെയ്യുന്നു. ഒരു ദിവസം കത്തിച്ച വിളക്കുതന്നെ കുറേദിവസം കഴിഞ്ഞതിനുശേഷവും കത്തിക്കുന്നു. എരിഞ്ഞുകൊണ്ടിരിക്കുന്നതു മാത്രം കാണുന്ന ഒരാളിനു് എത്ര പ്രാവശ്യം ആ വിളക്കു് അണഞ്ഞിട്ടുണ്ടെന്നോ അങ്ങനെ വല്ല താമസമോ വ്യത്യാസമോ ഉണ്ടായിട്ടുണ്ടെന്നോ മറ്റൊരാൾ പറയാതെ അറിയാൻ ഒക്കുകയില്ല. അതുപോലെ ഒരു മനുഷ്യനു് എത്ര പ്രാവശ്യം മരണമുണ്ടായിട്ടുണ്ടെന്നോ അങ്ങനെ വല്ല വ്യത്യാസമോ താമസമോ ഉണ്ടായിട്ടുണ്ടെന്നോ അവനു് അറിയാൻ ഒക്കുകയില്ല. ഒരു വിളക്കു്, എത്ര പ്രാവശ്യം അണഞ്ഞാലും അതു് എരിഞ്ഞുകൊണ്ടിരിക്കുന്നതു മാത്രം കാണുന്ന ഒരാളിന്റെ സ്ഥിതിതന്നെയാണു് ഒരു മനുഷ്യനുള്ളതു്. വിളക്കിനെ സംബന്ധിച്ചാണെങ്കിൽ മറ്റൊരാളോടു ചോദിച്ചു് എത്ര പ്രാവശ്യം അണഞ്ഞിട്ടുണ്ടെന്നും കത്തിച്ചിട്ടുണ്ടെന്നും അറിയാൻ കഴിയും. ഒരു മനുഷ്യനു് എത്രപ്രാവശ്യം മരിച്ചിട്ടുണ്ടെന്നോ ജീവിച്ചിട്ടുണ്ടെന്നോ ആരോടും ചോദിച്ചറിയാൻ ഒക്കുകയില്ല. അതുകൊണ്ടു് അണയാതെ എപ്പോഴും എരിഞ്ഞുകൊണ്ടിരിക്കുന്ന വിളക്കിനെപ്പോലെ അവൻ എപ്പോഴും ജീവിച്ചിരിക്കയാണെന്നു മാത്രമേ അവനു വിചാരിക്കാൻ ഒക്കുകയുള്ളു. മരണാനന്തരം എത്രകാലം കഴിഞ്ഞാലും എന്തെങ്കിലും രൂപമോ ഭേദമോ എന്തുതന്നെയായാലും കാണാനും അറിയാനും മററും ഇടയുണ്ടാവുകയാണെങ്കിൽ അപ്പോഴും അവൻതന്നെ കാണുകയും അറിയുകയും മററും ചെയ്യുന്നു.

അതുകൊണ്ട് ഒരു മനുഷ്യൻ എപ്പോഴും ജീവിച്ചിരിക്കുന്നു എന്നുമാത്രമേ അവന് അറിയാൻ ഒക്കുകയുള്ളു. മരണമെന്നുപറയുന്ന മാററം ഒരിക്കലും ഉണ്ടാകുന്നു എന്ന് അവന് അറിയാൻ ഒക്കുകയില്ല. അതുകൊണ്ട് ഒരു മനുഷ്യൻ ഏകനായിട്ട് എപ്പോഴും ശേഷിക്കതന്നെ ചെയ്യുന്നു. അതിനാൽ ഒരു മനുഷ്യൻ അവന്റെ സ്വന്തനിലയിൽ നോക്കിയാൽ അവനു മരണമെന്നു പറയുന്നതു് ഒരിക്കലും ഉണ്ടാകുന്നതേയില്ല. അവനെപ്പോഴും ജീവിച്ചിരിക്കതന്നെ ചെയ്യുന്നു. അങ്ങനെയുള്ള മനുഷ്യൻ നല്ലതു് അനുഭവിച്ചുകൊണ്ടിരിക്കുന്നതിന് എപ്പോഴും നല്ലതു ചെയ്കതന്നെയല്ലേ വേണ്ടതു്. അവനവന്റെ മനഃസ്ഥിതിയും പ്രവൃത്തിയും പോലെതന്നെ അനുഭവം.

## 9. മനുഷ്യന്റെ മൂന്ന് അവസ്ഥകൾ.

ഉണർവ്വ്, ഉറക്കം, സ്വപ്നം ഇങ്ങനെ മൂന്നുവിധ അവസ്ഥകളാണല്ലൊ മനുഷ്യർ അനുഭവിക്കുന്നതു്. ഇതിൽ ഉറങ്ങുന്ന അവസ്ഥ എത്ര സമയമോ കാലമോ കഴിഞ്ഞാലും അറിയാതെ കഴിഞ്ഞുപോകുന്നു. അതുകൊണ്ട് ആ സ്ഥിതി നമുക്കു യാതൊരു അനുഭവവും ഉണ്ടാക്കുന്നില്ല. ഉണർവ്വും സ്വപ്നവും മാത്രമാണ് നമ്മെ എപ്പോഴും സ്പർശിക്കുന്നതു്. അതു നാം അനുഭവിക്കുകയും നമുക്ക് അനുഭവപ്പെടുകയും ചെയ്യുന്നു. ലോകത്തുള്ള ജന്തുക്കളേയും വൃക്ഷം ചെടി മുതലായവയേയും മനുഷ്യരേയും ഉൾപ്പെടെയുള്ള സകല ജീവജാലങ്ങളേയും കൂടി നോക്കുമ്പോൾ ഉണർന്നിരിക്കുന്ന സ്ഥിതി മനുഷ്യർ മാത്രമാണ് അനുഭവിക്കുന്നതായി

തെളിയുന്നതു്. വൃക്ഷം ചെടി മുതലായവ മനുഷ്യർ ഒരിടത്തുതന്നെ കിടക്കുന്നതുപോലെ ഒരിടത്തുതന്നെ നില്ക്കുന്നു. അങ്ങനെ നില്ക്കുമ്പോൾ വൃക്ഷത്തിൽ പൂവും കായും മററും ഉണ്ടാകുന്നു. ശീതോഷ്ണസ്ഥിതിയും ഉരവും അനുസരിച്ചുള്ള അനുഭവം പോലെ ഇലകൾ തഴച്ചുവളരുകയും ശുഷ്കിച്ചു വളരുകയും ചെയ്യുന്നു. മനുഷ്യൻ ഒരിടത്തു കിടന്നുകൊണ്ടു സ്വപ്നം ഉണ്ടായി ഫലങ്ങൾ അനുഭവിക്കുന്നതുപോലെ തന്നെയാണു വൃക്ഷങ്ങളും ചെടികളും ഒരിടത്തു നിന്നുകൊണ്ടു ഫലങ്ങൾ അനുഭവിക്കുന്നതു്. ജന്തുക്കൾ ഉണർന്നിരിക്കുകയും ഉറങ്ങുകയും നടന്നും പറന്നും ഇഴഞ്ഞും മററും സഞ്ചരിക്കുകയും പലതും അനുഭവിക്കുകയും ചെയ്യുന്നു. ചില ജന്തുക്കൾ തന്നെത്താൻ മാളവും ക്കൂടും ഉണ്ടാക്കി താമസിക്കുകയും, ആഹാരസാധനങ്ങൾ സംഭരിച്ചു വയ്ക്കുകയും ചെയ്യുന്നു. അതുകളിൽ ഓരോ ഇനം ജന്തുവിനും ഓരോ വിധമല്ലാതെ മററുവിധങ്ങളിൽ താമസസൌകര്യങ്ങളും മററും ഉണ്ടാക്കാൻ കഴിയുന്നില്ല. കൂടാതെ മനുഷ്യർ കൃത്രിമമായി വസ്ത്രങ്ങളും മററും ഉണ്ടാക്കി ശരീരം മറയ്ക്കുന്നതുപോലെ ജന്തുക്കൾ പ്രവൎത്തിക്കുന്നില്ല. ലിപികളൊ വാഹനങ്ങളൊ മറേറാ ഉണ്ടാക്കുന്നതുമില്ല. എന്നാൽ മനുഷ്യരുടെ സ്വപ്നാവസ്ഥയിൽ ചില മനുഷ്യർ ഭയങ്കരമായ സ്വപ്നങ്ങൾ കാണുകയും അപ്പോൾ കരയുകയും അതിൻെറ ലക്ഷ്യമായി ഉണരുമ്പോൾ കണ്ണുനീർ ഒഴുകി കാതിൽ നിൽക്കുന്നതായി കാണുകയും ചെയ്യുന്നു. അതുപോലെ മനസ്സിനു സന്തോഷവും ഇഷ്ടവും ആയ സ്വപ്നങ്ങൾ കാണുമ്പോൾ അതിൻെറ അനുഭവഫലം അനുഭവിച്ചതായി ഉണരു

മ്പോൾ ലക്ഷ്യങ്ങൾ കാണുന്നുണ്ട്. അങ്ങനെ മനുഷ്യർ ഉറങ്ങുന്ന അവസ്ഥയിൽ ഉണ്ടാകുന്ന സ്വപ്നത്തിന്റെ ഫലം അനുഭവിക്കുമ്പോൾ, ശരീരത്തിലെ സിരകളും അവയവങ്ങളും പ്രവർത്തിച്ച് അനുഭവിക്കുന്നതുപോലെ മാത്രമെ, ജന്തുക്കളുടെ ജീവിതാനുഭവത്തെപ്പററി വിചാരിക്കാൻ മാർഗ്ഗമുള്ളൂ. ജന്തുക്കളുടെ സ്വപ്നസ്ഥിതിയെപ്പററി നോക്കിയാലും ജീവനുണ്ടെന്നു കാണുന്ന വൃക്ഷം ചെടി മുതലായതിന്റെ അനുഭവം പോലെ വിചാരിക്കാനേ മാർഗ്ഗമുള്ളൂ. ജന്തുക്കൾ നടക്കുകയും ഓടുകയും പറക്കുകയും ഇഴയുകയും തിന്നുകയും സുഖിക്കുകയും ചെയ്യുന്നു എന്നല്ലാതെ മനുഷ്യരെപ്പോലെ ചിന്തിച്ചു പ്രവർത്തിക്കാനുള്ള ശേഷി അതുകൾക്കില്ല. എന്തും ചെയ്യുന്നതിനുള്ള വഴക്കവും അതുകളുടെ ശരീരത്തിനില്ല. വിവേകവും അപ്രകാരംതന്നെ. മനുഷ്യരെപ്പോലുള്ള വിവേകം ഇല്ലാതെ അതുകൾക്കു സ്വപ്നവും ഉണർവ്വും എങ്ങനെ തിരിച്ചറിയാൻ കഴിയും. സ്വപ്നമാണോ ഉണർവ്വാണോ യഥാർത്ഥജീവിതമെന്നു മനുഷ്യർക്കുതന്നെ തർക്കമുള്ള സംഗതിയാണ്. മനുഷ്യൻ അവന്റെ വിവേകംകൊണ്ടു മാത്രമാണ് അതു തിരിച്ചറിയുന്നത്. ജന്തുക്കൾക്കു മനുഷ്യനെപ്പോലെ വിവേകം ഇല്ലാത്തതുകൊണ്ടു സ്വപ്നവും ഉണർവ്വും തിരിക്കുന്നതിന് അതുകൾക്കു സാധിക്കയില്ലെന്നുള്ളതിനു സംശയമില്ല. മനുഷ്യനു ജന്തുക്കളിൽ നിന്നും പ്രത്യേകമായി കിട്ടീട്ടുള്ള വിവേകം എന്ന വിശേഷതകൊണ്ട് ഉണർവ്വും സ്വപ്നവും തിരിച്ചറിയാൻ കഴിയുന്നതാണല്ലൊ. വിവേകം എന്ന വിശേഷതയില്ലാത്ത ജന്തുക്കൾക്ക് ഉണർവ്വും സ്വപ്നവും തിരിച്ചറി

യാൻ കഴിയാത്തതും ആണല്ലോ. മനുഷ്യന്റെ സ്വപ്നാവസ്ഥയിൽ എന്തെങ്കിലും വിവേകമായി പ്രവർത്തിക്കണമെന്നോ പ്രവർത്തിക്കരുതെന്നോ ഉള്ള കഴിവുണ്ടാകുന്നില്ല. അതുപോലെ ജന്തുക്കൾക്ക ജീവിതാവസ്ഥയിൽ എന്തെങ്കിലും ചെയ്യണമെന്നോ ചെയ്യരുതെന്നോ ഉള്ള വിവേകം ഇല്ല. അതുകൊണ്ടാണ മനുഷ്യന്റെ സ്വപ്നാവസ്ഥപോലെയാണ ജന്തുക്കളുടെ ജീവിതാവസ്ഥ എന്നു പറഞ്ഞിട്ടുള്ളതു്. ലോകം ആകമാനം ഒരേ ശക്തി ആകകൊണ്ടു മനുഷ്യനെ സ്പർശിച്ചു കാണിച്ചുകൊണ്ടിരിക്കുന്ന സ്വപ്നാവസ്ഥയിലേക്ക് ഉണർവിൽ നിന്നു മാറുന്നതിനു മനുഷ്യനു വളരെ എളുപ്പമാണെന്നുള്ളതിനു സംശയമില്ല. അതുകൊണ്ടു മനുഷ്യർ വിവേകം ഇല്ലാത്ത വിധത്തിലും മൃഗീയമായും പെരുമാറിക്കൊണ്ടിരുന്നാൽ, സ്വപ്നാവസ്ഥപോലെയുള്ള മനുഷ്യനല്ലാത്ത ജീവജാലങ്ങളുടെ സ്ഥിതിപോലെ സ്വാധീനമില്ലാതെയും അവനവൻ അറിയാതെയും ഉദ്ദേശമില്ലാതെയും പ്രയാസങ്ങൾ അനുഭവിക്കാൻ ഇടവരുന്നതാകുന്നു. അതുകൊണ്ടു വിവേകമായി പെരുമാറേണ്ടതു് ഏററവും ആവശ്യമാകുന്നു.

മനുഷ്യരുടെ സ്വപ്നസ്ഥിതി മാത്രമാണ ജന്തുക്കളുടെ ജീവിതസ്ഥിതി എന്നതിലേക്ക പല തെളിവുകളും ഉണ്ടു്. മനസ്സിന്റെ ഭാവഭേദം കൊണ്ടാണല്ലോ ചിരി ഉണ്ടാകുന്നതു്. ഒരാൾ ചിരിക്കുമ്പോൾ ഉണ്ടാകുന്ന മുഖത്തിന്റെ ഭാവഭേദം മററുള്ളവർ കാണുന്നു. ജന്തുക്കളുടെ മനസ്സിനു് ആഹ്ളാദമോ ചിരിക്കത്തക്കവിധം ഭാവഭേദമോ ഉണ്ടാകുന്നില്ല. അല്ലെങ്കിൽ മനുഷ്യരെപ്പോലെ പല്ലും

ചിറിയും മൂക്കും മററുമുള്ള ജന്തുക്കൾ എന്തുകൊണ്ടു ചിരിക്കുന്നില്ല. കരച്ചിലും അപ്രകാരംതന്നെ. കരഞ്ഞു മനുഷ്യരെപ്പോലെ കണ്ണുനീർ ഒലിപ്പിക്കുന്നുമില്ല. എന്നാൽ അവ കുട്ടികളെ കാണാതിരിക്കുമ്പോഴും കൂട്ടുകാരെ കാണാതിരിക്കുമ്പോഴും വല്ല പ്രഹരവും ഏല്ക്കുമ്പോഴും ഒരുവക ശബ്ദം പുറപ്പെടുവിക്കുന്നുണ്ടു്. ആ ശബ്ദത്തെ അവയുടെ കരച്ചിൽ എന്നു പറയുന്നു. അല്ലാതെ മനസ്സിൽ നിന്നും തുളുമ്പി ഉണ്ടാകുന്നതായ ചിരിയും കരച്ചിലും മനുഷ്യരെപ്പോലെ ജന്തുക്കൾക്കു് ഉണ്ടാകുന്നതേയില്ല. അപ്പോൾ മനുഷ്യരെപ്പോലെ ചിരിയും കരച്ചിലും ഉണ്ടാകത്തക്ക വിവേകം ജന്തുക്കൾക്കില്ല. അങ്ങനെയുള്ള സംഗതികളെ സംബന്ധിച്ചു തിരിച്ചറിയാൻ കഴിയാത്ത സ്ഥിതിക്കു സ്വപ്നവും ഉണർവ്വും ജന്തുക്കൾക്കു് എങ്ങനെ തിരിച്ചറിയാൻ കഴിയും. കൂടാതെ നാം ഉറക്കത്തിൽ സ്വപ്നം കാണുമ്പോൾ വല്ല ഭയമോ ദുഃഖമോ പ്രയാസങ്ങളോ അനുഭവിക്കേണ്ടതായി വന്നാൽ അതു് അനുഭവിക്കുകയല്ലാതെ അതിൽ നിന്നു പിന്മാറുന്നതിനുള്ള കഴിവു് അപ്പോൾ നമുക്കു് ഉണ്ടാകുന്നില്ല. അതുപോലെ ജന്തുക്കളെ നാം ഉപദ്രവിച്ചാലും അവ അനുഭവിക്കുകയല്ലാതെ ആ ഉപദ്രവം തടയുന്നതിനുള്ള കഴിവു് അവയ്ക്കു് ഉണ്ടാകുന്നില്ല. വല്ല ജന്തുക്കളും കടിക്കുകയൊ എറിയുകയൊ കുത്തുകയൊ മററൊ ചെയ്യുന്നതു് ആവക ജന്തുക്കൾക്കു പെട്ടെന്നുണ്ടാകുന്ന പ്രകൃത്യാ ഉള്ള സ്വഭാവം മാത്രമാണു്. ആലോചിച്ചു പ്രവർത്തിക്കുന്നതേയല്ല. ജന്തുക്കളിൽ വച്ചു ബുദ്ധിയുണ്ടെന്നു കരുതാവുന്ന ശ്വാനൻ നാം ഓടിച്ചുകൊണ്ടു

പോകുന്ന വാഹനത്തിൻെറ മുൻപിൽ കയറി എതിക്കുന്നു. അതിനാൽ അതു മൃതിപ്പെടുകയും ചെയ്യുന്നു. തത്ത മുതലായ ജന്തുക്കളെ നാം ഭാഷ പഠിപ്പിച്ചാലും പൂച്ച പിടിക്കാൻ ചെല്ലുമ്പോൾ അതു് അതിൻെറ സ്വതേയുള്ള കരച്ചിൽ തന്നെ കരയുന്നു. പൂച്ച പിടിക്കാൻ വരുന്നു എന്നു് അതിനു വിളിച്ചുപറയാൻ കഴിയുന്നില്ല. നാം ജന്തുക്കളെ എന്തെങ്കിലും പരിചയിപ്പിച്ചാൽ അവ അപ്രകാരം പ്രവത്തിക്കുന്നു. അവ പഠിച്ചതുപോലെയല്ലാതെ അതുപോലുള്ള മറേറതെങ്കിലും സംഗതി പ്രവത്തിക്കണമെങ്കിൽ അതിനു കഴിയുന്നതേയില്ല. അപ്പോൾ ജന്തുക്കളെ പഴക്കിയാൽ അതുകൾ പ്രവത്തിക്കുന്നതു് യന്ത്രം വേലചെയ്യുന്നതുപോലെയാണു്. അതുപോലെ പലതും പറയാൻ കഴിയും. അപ്പോൾ ജന്തുക്കളുടെ സ്വരക്ഷയ്ക്കുവേണ്ടിയുള്ള പ്രവത്തനങ്ങൾ എല്ലാം ഓരോ ഇനം ജന്തുക്കൾക്കും പ്രകൃത്യാ ഉള്ള ഓരോവിധ സ്വരക്ഷാമാൎഗ്ഗങ്ങൾ മാത്രമേ ആകുന്നുള്ളു. അതു നമ്മുടെ കണ്ണിൽ വല്ലതും കൊള്ളാനോ വീഴാനോ വരുമ്പോൾ മനസ്സ് അറിയാതെ കണ്ണു തനിയേ അടയാൻ ഇടയാകുന്നതുപോലെ, ആ ദൈവികശക്തിയിൽ നിന്നും ഉണ്ടാകുന്ന അനുഭവം മാത്രമാണു്. ജന്തുക്കൾക്കു് ആപത്തുകളിൽ നിന്നും പിന്മാറാൻ ഉള്ള സാധ്യതകൾ ഏതുവിധമായിരുന്നാലും മനുഷ്യരുടെ സ്വപ്നാവസ്ഥ മാത്രമേ ജന്തുക്കളുടെ ജീവിതാവസ്ഥയിൽ ഉണ്ടാകുന്നുള്ളു. ഓടിച്ചുകൊണ്ടുപോകുന്ന വാഹനത്തിൻെറ മുൻപിൽ കയറി ശ്വാനൻ എതിക്കുന്നതു് ഓക്കുമ്പോൾ വിവേകം ഇല്ലാത്ത ജന്തുക്കൾക്കു സ്വപ്നവും ഉണർവും

എങ്ങനെ തിരിച്ചറിയാൻ കഴിയും. മനുഷ്യരും വിവേകം ഇല്ലാത്തവിധം ആയാൽ ജന്തുക്കളെപ്പോലെ, സ്വപ്നാവസ്ഥയിലുള്ള അനുഭവങ്ങൾ അനുഭവിക്കുന്നതായി വിചാരിക്കാനേ മാർഗ്ഗമുള്ളൂ. ജന്തുക്കൾക്കു മനുഷ്യർക്കുള്ളതു പോലെ മാംസവും രക്തവും ഉള്ള ശരീരം ഉണ്ടെങ്കിലും മനുഷ്യരെപ്പോലുള്ള തിരിച്ചറിവില്ലാത്തതുകൊണ്ടു സ്വപ്നമല്ല അനുഭവിക്കുന്നതു യഥാർത്ഥജീവിതം തന്നെയാണ് എന്നുകരുതി, വേണ്ടതെല്ലാം സംഭരിച്ചുവയ്ക്കണം എന്നും പിന്നീടു ജീവിക്കുന്നതിലേക്കു വേണ്ട കരുതലുകൾ വേണമെന്നും ജീവിതസൗകര്യങ്ങൾക്കു വേണ്ടിയുള്ള വിദ്യകൾ പഠിക്കണമെന്നും ഉള്ള വിചാരം അതുകൾക്കില്ല. അഥവാ വല്ല ജന്തുക്കളും എന്തെങ്കിലും സാധനങ്ങൾ പിന്നീടു വേണ്ടതാണെന്നു വിചാരിക്കാവുന്ന വിധത്തിൽ സംഭരിച്ചോ, സൂക്ഷിച്ചോ വച്ചിരിക്കുന്നതായി കണ്ടാൽ അതു് ആവക ജന്തുക്കളുടെ പ്രകൃത്യാ ഉള്ള സ്വഭാവം മാത്രമാണ്. അല്ലാതെ വിവേകത്തോടുകൂടി ചെയ്യുന്നതേ അല്ല. ഇങ്ങനെയുള്ള സംഗതികൾ കൊണ്ടു നോക്കിയാലും ജന്തുക്കൾ സ്വപ്നാവസ്ഥ മാത്രമേ യഥാർത്ഥജീവിതത്തിൽ അനുഭവിക്കുന്നതായി വിചാരിക്കാൻ മാർഗ്ഗമുള്ളൂ. മനുഷ്യരും തിരിച്ചറിഞ്ഞു പെരുമാറിയില്ലെങ്കിൽ അവർ തിരിച്ചറിഞ്ഞു പെരുമാറി ജീവിക്കുന്ന യഥാർത്ഥ മനുഷ്യന്റെ സ്വപ്നാവസ്ഥയിലെ അനുഭവങ്ങൾ പോലെ അനുഭവിക്കുന്നതായി വിചാരിക്കാനേ മാർഗ്ഗമുള്ളൂ.

അതിനാൽ മനുഷ്യർ മനുഷ്യത്വമായി യഥാർത്ഥമായും വിവേകമായും പെരുമാറുകതന്നെ വേണ്ടതാകുന്നു.

മററുള്ളവയും ഞാനും ഒരേ ശക്തിയുടെ പരിഭാഷയാണെന്നുള്ള വിചാരം ഉണ്ടായിരിക്കയും വേണം. അപ്പോൾ അവന്ന മനുഷ്യന്റെ യഥാൎത്ഥമായ ഉണൎന്നിരിക്കുന്ന അവസ്ഥയെ പ്രാപിക്കാൻ കഴിയും. മററുള്ള ജീവജാലങ്ങളെക്കാൾ എല്ലാവിധത്തിലുമുള്ള സ്വാധീനശക്തിയും വിവേകവും മനുഷ്യന്ന മാത്രമാണെന്നുള്ളതു തക്കമററ സംഗതിയാണ്. അതുകൊണ്ടു നാം ലോകത്തുള്ള സംഗതികൾ കണ്ടും അറിഞ്ഞും മനസ്സിലാക്കി സ്വപ്നാവസ്ഥയിൽ അകപ്പെടാതെ തിരിച്ചറിഞ്ഞ് ഉണൎന്ന അവസ്ഥയിൽ ജീവിക്കാൻ ശ്രമിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു.

## 10. മനുഷ്യന്റെ പ്രവൃത്തികൊണ്ടുള്ള അനുഭവങ്ങൾ.

മനുഷ്യൻ എന്തുതന്നെ പ്രവൎത്തിച്ചാലും അതു് ഡൈനാമോ കറക്കി കറന്റ് എടുക്കുന്നതുപോലെയും ഒരു പന്തു ഭിത്തിയിൽ എറിഞ്ഞാൽ തിരിച്ചു വരുന്നതുപോലെയും മററും പ്രവൃത്തികൊണ്ടുണ്ടാകുന്ന ശക്തി റെക്കാർഡു ചെയ്തു തിരിച്ചു കിട്ടുമെന്നു പറഞ്ഞുവല്ലൊ. അതുപോലെ ഒരു മനുഷ്യൻ അവന്റെ ഒരു കൈകൊണ്ടു് മറേറക്കൈയെ വേദനപ്പെടുത്തിയാൽ ആ വേദന അവൻതന്നെ അറിയുന്നു. അതുപോലെ അവന്റെ ഒരു കൈകൊണ്ടു് മറേറ കൈ തലോടിയാലും ആ സുഖം അവൻതന്നെ അറിയുന്നു. ഒരേ ശരീരം ഈ രണ്ടു പ്രവൃത്തിയും ചെയ്യുന്നതുകൊണ്ടാണല്ലൊ അവൻതന്നെ അങ്ങനെ ഈ രണ്ടുവിധ

ത്തിലുള്ള അനുഭവങ്ങളും അനുഭവിക്കുന്നതു്. മനുഷ്യനും ലോകവും ഒരേ ശക്തിയിൽ സ്ഥിതിചെയ്യുന്നതുകൊണ്ടു് ഒരു കൈകൊണ്ടു മറ്റേക്കൈയെ ഉപദ്രവിക്കുമ്പോൾ അവൻതന്നെ അറിയുന്നതുപോലെ ഒരുത്തൻ മറ്റൊരുത്തനെ ഉപദ്രവിച്ചാലും ആ ഉപദ്രവിച്ചവൻതന്നെ അനുഭവിച്ചവന്റെ വേദനയുടെ പങ്കു വഹിക്കാനെ ഒക്കുകയുള്ളു. അതുപോലെ മറ്റൊരുത്തനെ തലോടുകയോ സന്തോഷിപ്പിക്കുകയോ ചെയ്താൽ അതിന്റെ ഗുണം പ്രവൎത്തിച്ചവനും അനുഭവിച്ചവനും ഒരുപോലെ അനുഭവിക്കുകതന്നെ ചെയ്യും. അതുകൊണ്ടു് ഒരുത്തൻ, അവന്റെ കാൎയ്യംമാത്രം സ്വന്തവും, മറ്റുള്ളവരും മറ്റുള്ളവരുടെ കാൎയ്യവും വേറെയും എന്ന മനഃസ്ഥിതിയോടെ പ്രവൎത്തിക്കുകയാണെങ്കിൽ അതിൽപരം അബദ്ധം മറ്റെന്താണുള്ളതു്? ഒരു എറുമ്പു ശരീരത്തിൽ കയറി കടിച്ചപ്പോൾ അതിനെ ഉപദ്രവിക്കാതെ അതിന്റെ കൂട്ടിൽ കൊണ്ടുചെന്നു വിട്ടുകളയാമെന്നു വിചാരിച്ചു കൂട്ടിൽ കൊണ്ടുചെന്നു വിട്ടപ്പോൾ എറുമ്പുകൾ കൂട്ടംകൂട്ടമായി ശരീരത്തിൽ കയറുകയും അവന്റെ സ്വന്തരക്ഷയ്ക്കു് എറുമ്പുകളെ തുഞ്ഞുകളയാൻ തുടങ്ങുകയും തൻനിമിത്തം എറുമ്പുകൾ കൂട്ടംകൂട്ടമായി ചാകാൻ ഇടയാവുകയും ചെയ്തതുപോലെ വരരുതെന്നു പ്രത്യേകം ഊന്നിപ്പറഞ്ഞുകൊള്ളുന്നു. ഒരു മനുഷ്യൻ എത്രകാലം സുഖം അനുഭവിച്ചാലും അതിനുശേഷം ഒരു സമയം ദുഃഖമോ വേദനയോ അനുഭവിക്കയാണെങ്കിൽ അത്രകാലവും അനുഭവിച്ച സുഖംകൊണ്ടു വല്ല പ്രയോജനവും ഉണ്ടോ. അപ്പോൾ ഉള്ള ആ ദുഃഖംതന്നെയല്ലെ അനുഭവിക്കേണ്ടതു്.

ആയതിനാൽ സുഖം നിത്യമല്ലാത്തതുകൊണ്ടു സുഖത്തെ മാത്രം കാംക്ഷിക്കാതെ സുഖമൊ ദുഃഖമൊ എന്തുതന്നെവ ന്നാലും, ശരിയായ സംഗതി ആരാഞ്ഞറിഞ്ഞു നല്ല പ്രവൃ ത്തിതന്നെ ചെയ്യുകയാണെങ്കിൽ പ്രവൃത്തിയുടെ ഫലം നല്ലതായിത്തന്നെ വന്നുകൊണ്ടേയിരിക്കും. ഏതു പരിതഃ സ്ഥിതിയിൽ ജീവിക്കുന്ന മനുഷ്യനായാലും മനസ്സിനു സമാ ധാനം ഉണ്ടെങ്കിൽ മാത്രമേ സുഖമുണ്ടായിരിക്കയുള്ളു.

## 11. മനുഷ്യർ തമ്മിലുള്ള വ്യത്യാസങ്ങൾ.

മനുഷ്യർ പല തരത്തിലും നിറത്തിലും വലുതും ചെറുതും, ബലമുള്ളവരും ബലഹീനരും, ബുദ്ധിസാമർത്ഥ്യം ഉള്ളവരും ബുദ്ധിസാമർത്ഥ്യം കുറഞ്ഞവരും, തീരെ മോശ ക്കാരും വളരെ മിടുക്കന്മാരും ഇങ്ങനെ അനേകവിധത്തി ലാണല്ലൊ കണ്ടുവരുന്നത്. വാഴച്ചെടികളെപ്പററി നോക്കാം. വാഴച്ചെടികളുടെ ഇലയും തണ്ടും മിക്കവാറും ഒരേരീതിയിൽ കാണുന്നു. എന്നാൽ അതിൻെറ പഴം പല ഇനത്തിൻെറതും പല ആകൃതിയിലാണ്. ഓരോ ഇനം പഴത്തിൻെറ രുചിയും ഓരോ വിധത്തിലാണ് ഇരി ക്കുന്നത്. ഉരവും വെള്ളവും കിട്ടുന്നതനുസരിച്ച് ഓരോ കുലയിലും ഉള്ള കായ്കളുടെ എണ്ണത്തിലും വലുപ്പത്തിലും കൂടുതൽകുറവു കാണുന്നുണ്ട്. ഇതുപോലുള്ള വ്യത്യാസ മാണു മനുഷ്യർക്കും ഉള്ളത്. ഇങ്ങനെയുള്ള വ്യത്യാസങ്ങൾ ഓരോ രാജ്യത്തിലെയും ശീതോഷ്ണസ്ഥിതി അനുസരിച്ചുകൂ ടിയും, ഇരിക്കും. ഓരോ രാജ്യത്തെ ശീതോഷ്ണസ്ഥിതിയ

നുസരിച്ച് ഓരോ ജാതി ചെടികളാണു വളരുന്നതെന്നു മുൻപു പറഞ്ഞുകഴിഞ്ഞല്ലൊ. മനുഷ്യർ മിടുക്കന്മാരും മോശക്കാരുമായി കണ്ടുവരുന്നുണ്ട്. എന്നാൽ വിദ്യാഭ്യാസം കൊണ്ടും സംസർഗ്ഗത്തിൽ നിന്നും നല്ല സംഗതികളെ തിരിച്ചറിഞ്ഞെടുത്തും ചിന്തിച്ചും ബുദ്ധിയെ അഭിവൃദ്ധിപ്പെടുത്തി മുമ്പോട്ടു പോവുകയാണെങ്കിൽ അധികം ആളുകളും മോശക്കാരാകാൻ ഇടയില്ലാത്തതാകുന്നു. അങ്ങനെ ബുദ്ധിയെ അഭിവൃദ്ധിപ്പെടുത്താൻ ശ്രമിക്കാതെ, മററുള്ളവർ മിടുക്കന്മാരാണു് ഞാൻ മോശക്കാരനാണ് എന്നുള്ള മനഃസ്ഥിതിയോടുകൂടി, മററുള്ളവർ വലുതും ഞാൻ ചെറുതുമെന്നുള്ള വിചാരത്തോടെ തന്നെത്താൻ ചെറുതാകാൻ പാടില്ലാത്തതാകുന്നു. എന്നെക്കൊണ്ട് എന്തിനും കഴിവുണ്ട്, ഞാൻ ആരേക്കാളും മോശക്കാരനല്ല, ഞാൻ മററുള്ളവരേക്കാൾ മിടുക്കനാണ്, ഞാൻ ഒരുത്തൻ മാത്രമല്ലേ മററുള്ളവരെ എല്ലാം കാണേണ്ടതു്, മററുള്ള സംഗതികൾ എല്ലാം അറിയുകയും കാണുകയും കേൾക്കുകയും ചെയ്യേണ്ടതു് ഞാൻ തന്നെയല്ലെ, അതുകൊണ്ട് എന്റെ സ്വന്തനിലയിൽ എല്ലാററിനേക്കാളും വലുതു ഞാൻതന്നെയല്ലേ എന്നുള്ള മനഃസ്ഥിതിയോടുകൂടി ധൈര്യമായിട്ടു വേണ്ട കാര്യങ്ങൾ വേണ്ടപോലെ ആരാഞ്ഞറിഞ്ഞു പ്രവർത്തിച്ചു മുൻപോട്ടു പോവുകയാണെങ്കിൽ അവരവരുടെ പരിതഃസ്ഥിതി അനുസരിച്ച് ഒരിക്കലും മോശക്കാരാകാൻ യാതൊരു മാർഗ്ഗവുമില്ല.

പ്രത്യേകം ഒരു സംഗതി എടുത്തു പറഞ്ഞുകൊള്ളട്ടെ. എല്ലാ അഭിവൃദ്ധിക്കും അവനവന്റെ ബുദ്ധിയെ

അഭിവൃദ്ധിപ്പെടുത്തുക (വികസിപ്പിക്കുക) മാത്രമാണു വേണ്ടതു്. അതുകൊണ്ടു് എപ്പോഴും സ്ഥിരചിത്തതയോടു കൂടി ഇരിക്കേണ്ട ആവശ്യം ഉണ്ടു്. യാതൊരുപ്രകാരത്തിലും ബുദ്ധിയെ മറിപ്പിക്കുന്ന മരുന്നുകളൊ ലഹരിസാധനങ്ങളൊ ഉപയോഗിക്കാതെ സൂക്ഷിക്കേണ്ടതു് അത്യാവശ്യമാകുന്നു. അങ്ങനെ കൃത്രിമമായിട്ടു ബുദ്ധിയെ മറിപ്പിക്കുകയാണെങ്കിൽ അവനവനെക്കൊണ്ടു് അവനവനെ ത്തന്നെ നിയന്ത്രിക്കാൻ പാടില്ലാതാകയും തന്നിമിത്തം വേണ്ടാത്ത സംഗതികൾക്കു് ആസക്തി വർദ്ധിക്കുകയും ചെയ്യും. പ്രവത്തിക്കാൻ പാടില്ലെന്നു് അവരവർക്കുതന്നെ അറിയാവുന്ന സംഗതികൾ തന്നെത്താൻ ലംഘിച്ചു് ഓരോന്നോരോന്നായി ക്രമേണ വേണ്ടാത്തതു പ്രവത്തിക്കാൻ തുടങ്ങും. കൂടാതെ ചിലപ്പോൾ ക്രൂരനായും ചിലപ്പോൾ ശാന്തനായും സ്ഥിരതയില്ലാത്ത തരത്തിലും മററുള്ളവക്കു് ആ ആളിന്റെ വാക്കിനെ സ്ഥിരപ്പെടുത്താനും കുറിപിടിക്കാനും മാർഗ്ഗമില്ലാത്ത വിധത്തിലും ആയിത്തീരുകയും ചെയ്യും. അതുകൊണ്ടു് അവരവർക്കുതന്നെ ജീവിതത്തിനു അസൗകര്യവും കഷ്ടതയും ദുഃഖവും വർദ്ധിക്കുകയും ആന്തരവും ബാഹ്യവുമായ അനേകം സംഗതികൾ അഭിവൃദ്ധിപ്പെടേണ്ടതിനു പകരം അധഃപതിച്ചുപോകയും ചെയ്യാൻ ഇടയുള്ളതും ആകുന്നു. അതുകൊണ്ടു ബുദ്ധിയെ ഒരുപ്രകാരത്തിലും മറിപ്പിക്കാതെ സൂക്ഷിച്ചു വച്ചുകൊണ്ടിരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു.

# 12. മതവും മനുഷ്യനും.

മതം, മനുഷ്യനെ ആദ്ധ്യാത്മികമായും ബാഹ്യമായും ആന്തരമായും നന്നാക്കുന്നതിനും ജീവിതസന്ധാരണത്തിനു വേണ്ടി സൌകര്യവും സഹായവും ഉണ്ടാക്കുന്നതിനും ഏർപ്പെടുത്തീട്ടുള്ള ഘടന (നിബന്ധന) ആകുന്നു. മതനിബന്ധനകൾ മനുഷ്യൻെറ ആന്തരവും ബാഹ്യവുമായ സംഗതികളെ വഴിതെററിക്കാതെ കൊണ്ടുപോകുന്നു. മൃഗങ്ങളെപ്പോലെ അല്ലാതെ ഉല്പാദനസംബന്ധമായ സംഗതികളിൽ ഏർപ്പെടുന്നതിനു മതം പ്രത്യേകം നിഷ്കൎഷിക്കുന്നുണ്ട്. അതുകൊണ്ടു രക്തക്കലൎപ്പു ശരിയായവിധം ഉണ്ടാകാനും ഇടയുണ്ട്. അതായതു് ഒരു കൃശനായ ആൾ കൃശമായ വിഭാഗത്തിലല്ലാതെ വലിയ ആളുകളുടെ സംഘത്തിൽ നിന്നു വിവാഹം കഴിച്ചാൽ ഒരു കൃശനും അധികം വലിപ്പമുള്ളവനും അല്ലാത്ത സന്തതി ജനിക്കുന്നു. അങ്ങനെ വരുമ്പോൾ ഒരു ചെറിയ മനുഷ്യസംഘമായിട്ടോ ഒരു വലിയ മനുഷ്യസംഘമായിട്ടു മാത്രമോ പോകാൻ ഇടയില്ലാതിരിക്കും. കൂടാതെ മതനിബന്ധനകൾ അനുസരിച്ചു് വിവാഹബന്ധത്തിൽ ഏർപ്പെടുന്നതു് മററുള്ളവർ അറിയാനും സൗകര്യമുണ്ട്. അതുപോലെ ഒരാൾ മരിച്ചാലും ആ ആളെ സംസ്കരിക്കാനും സൗകര്യമുണ്ടാകുന്നു. കൂടാതെ ആരാധനാവിഷയത്തിലും കൂടുതൽ സൗകര്യമുണ്ട്. വേണ്ടാത്തതു ചെയ്യാതിരിക്കാനും മതനിബന്ധന കൂടുതൽ നിഷ്കൎഷിക്കയും നിർബന്ധിക്കയും ചെയ്യുന്നുണ്ട്. അതുകൊണ്ടു് ഒരു മനുഷ്യനുവേണ്ട ഗുണവും സൗകര്യവും സിദ്ധിക്കുന്നു.

അതിനാൽ മതനിബന്ധന പാലിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. മതനിബന്ധന ലംഘിച്ചാൽ കൂടുതൽ അസൗകര്യം അതുണ്ടാക്കിത്തീക്കുന്നു. അതായതു് ഒരുത്തൻ അതു ലംഘിച്ചാൽ പലരും അതു ലംഘിക്കാൻ തുടങ്ങും. ഏതുപ്രകാരമായാലും പൂജ്യനെന്നു വിചാരിക്കാവുന്ന ഒരാൾ മതനിബന്ധന ലംഘിച്ചാൽ കൂടുതൽ ആളുകളും അതു മാതൃകയാക്കി പ്രവത്തിക്കാൻ തുടങ്ങും. അങ്ങനെ പലരും ലംഘിക്കാൻ തുടങ്ങുന്നതോടുകൂടി നിബന്ധനയുടെ ശക്തി കുറഞ്ഞു നിബന്ധനകൊണ്ടു ഉപയോഗമില്ലാതായിത്തീരും. അപ്പോൾ മതനിബന്ധന ലംഘിച്ച ആളിനെ സംബന്ധിച്ചവർ അങ്ങനെ പ്രവത്തിക്കാൻ തുടങ്ങും. അപ്പോൾ ആദ്യം ലംഘിച്ച ആളിനു കണ്ടും കേട്ടും സഹിക്കവഹിയാതായിത്തീരുന്നു. അതുകൊണ്ടു പ്രയാസവും കഷ്ടതയും വർദ്ധിക്കുന്നു. അതിനാൽ യാതൊരു പ്രകാരത്തിലും മതനിബന്ധനയെ ലംഘിക്കാതെ നിർബന്ധമായി പാലിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. എന്നാൽ മനുഷ്യസൗകര്യത്തിനുവേണ്ടി ഉണ്ടാക്കീട്ടുള്ളതാണു മതം. മതത്തിനുവേണ്ടി മനുഷ്യനെ ഉണ്ടാക്കീട്ടില്ല. മതത്തിനുവേണ്ടി മനുഷ്യനെ ഉണ്ടാക്കീട്ടുണ്ടെന്നുള്ള ഉദ്ദേശത്തോടെ പ്രവത്തിക്കാൻ തുടങ്ങുകയാണെങ്കിൽ അതു് ഒടുവിൽ വലിയ ആപത്താകാൻ ഇടയുണ്ടു്. ജീവിതസന്ധാരണത്തിനു വിഘാതം വരുത്താതെ മതനിബന്ധന പാലിക്കണം.

ഒരു കുടുംബത്തിലുള്ള പ്രധാന അംഗം, മതനിബന്ധ

നയിൽപെട്ട് പ്രാൎത്ഥന, ആരാധന മുതലായതുമാത്രം പ്രവൎത്തിക്കയും, അവനുമാത്രം ഗുണം കിട്ടിയാൽമതി, മറെറാന്നും തനിക്ക് അറിയേണ്ട ആവശ്യം ഇല്ല ഇങ്ങനെയുള്ള വിചാരത്തോടുകൂടിമാത്രം പ്രവൎത്തിക്കുകയുംചെയ്താൽ ആ കുടുംബത്തിൽപെട്ട മററ് അംഗങ്ങൾ പ്രധാനിയെക്കാൾ കഴിവു കുറഞ്ഞവരാണെങ്കിൽ ജീവിതസന്ധാരണത്തിനുള്ള കഴിവും കുറഞ്ഞുപോകാൻ ഇടയുണ്ട്. പ്രധാനിയുടെ പ്രത്യേക സംരക്ഷണയിൽ മുൻപോട്ടു പോകേണ്ട അംഗങ്ങൾ അധഃപതിച്ചുപോകാനും കാരണമാകുന്നു. അതുകൊണ്ടു പ്രധാനിയുടെ സംരക്ഷണയിൽകൂടി മുൻപോട്ടു പോകേണ്ട അംഗങ്ങൾക്കു പററുന്ന ക്ഷീണം പ്രധാനിക്കു കൂടിയും അനുഭവിക്കാൻ ഇടവരും. ആ പ്രധാനിക്കു തൻെറ പ്രാൎത്ഥനയും ആരാധനയും മാത്രം മതി മററു ജീവിതസന്ധാരണത്തിനുള്ള വഴി യാതൊന്നും അന്വേഷിക്കേണ്ട എന്നുള്ള മനഃസ്ഥിതിതന്നെ നിൎവ്വഹിച്ചുകൊണ്ടു പോകാൻ സാധിക്കാതെവരാനും ഇടയുണ്ട്. ആ കുടുംബത്തിലുള്ള മററ് അംഗങ്ങൾക്കു അവരുടെ പ്രധാനി എളുപ്പം പരലോകപ്രാപ്തനായാൽ കൊള്ളാമെന്നുള്ള മനഃസ്ഥിതി ഉണ്ടാകാനും എന്നാൽ ആ ചുമതല തീൎന്നു എന്നുള്ള വിചാരം ഉണ്ടാകാനും ഇടയുണ്ട്. അതുകൊണ്ടു ജീവിതസൗകൎയ്യത്തിനുവേണ്ടി കഴിയുന്നതെല്ലാം ശ്രമിക്കുകയും ജീവിതസന്ധാരണത്തെ തടസ്സപ്പെടുത്താതെ മതനിബന്ധന ശരിയായി പാലിക്കുകയും വേണ്ടതാകുന്നു.

# 13. നിത്യകർമ്മം ജപം മന്ത്രം പശ്ചാത്താപം പ്രാർത്ഥന വ്രതം തീർത്ഥാടനം.

നിത്യകർമ്മം ഏററവും ആവശ്യമുള്ള ഒന്നാകുന്നു. അതിന് ആഹാരത്തേക്കാൾ പ്രാധാന്യം കല്പിക്കേണ്ടതുമാണ്. എന്തുകൊണ്ടെന്നാൽ ശരീരശുചീകരണത്തിനും വേണ്ടാത്തതിൽനിന്നു മനസ്സിനെ മോചിപ്പിക്കുന്നതിനും അതു് ഒരു ഒന്നാംതരം മാർഗ്ഗമാകുന്നു. നിത്യകർമ്മത്തിന് ഒരുങ്ങുമ്പോൾ കുളിക്കുകയും കൈകാൽ ശുദ്ധിചെയ്യുകയും ചെയ്യുന്നതു് ഒരു മുൻചടങ്ങാണല്ലോ. വസ്ത്രവും ശുചിയായിരിക്കണം. അതുകൊണ്ടു മലിനതയിൽനിന്നും സാംക്രമികരോഗങ്ങളിൽനിന്നും മോചിക്കാൻ കഴിയും. കൂടാതെ ദൈവവിചാരം ഓരോ കർമ്മസമയത്തും ഉണ്ടാകുന്നതോടുകൂടി അതിനിടയിലുള്ള സമയങ്ങളിൽ ഉണ്ടാകാവുന്ന വേണ്ടാത്ത വിചാരത്തിലും ദുർവൃത്തിയിലും മനസ്സിനെ കൂട്ടതലായി വിടാതെ മോചിപ്പിക്കാൻ കഴിയും. അതുകൊണ്ടു് ബാഹ്യമായും ആന്തരമായും അഭിവൃദ്ധിപ്പെടാൻ ഇടയുണ്ടു്. ഒരുവിഭാഗം ആളുകൾ ദിവസം അഞ്ചുപ്രാവശ്യം നിത്യകർമ്മം ചെയ്തുവരുന്നുണ്ടു്.

ജപം:—ദൈവനാമം സംബന്ധിച്ച എന്തെങ്കിലും വാക്കുകളേയോ വാചകങ്ങളേയോ പല പ്രാവശ്യം ഉച്ചരിക്കുകയോ ഉരുവിടുകയോ ചെയ്യുക എന്നുള്ളതാണ്. അപ്പോൾ ഉരസൽകൊണ്ടു ശക്തിയുണ്ടാകുന്നതനുസരിച്ച മനസ്സിനു ദൈവികവിചാരത്തിൽ ശക്തി വദ്ധിക്കുകയും

അതനുസരിച്ചു ദിവ്യത്വം ഉണ്ടാകുകയും ചെയ്യാൻ ഇടയുള്ളതും ആകുന്നു.

മന്ത്രം:—എന്തെങ്കിലും സംഗതികളെ സംബന്ധിച്ച വാക്കുകളോ വാചകങ്ങളോ പല പ്രാവശ്യം ഉരുവിടുകയോ ഉച്ചരിക്കയോ ചെയ്യുന്നതാകുന്നു. അപ്പോൾ ഉരസൽകൊണ്ട് ഉണ്ടാകുന്ന ശക്തി വർദ്ധിച്ച് അതിന്റെ പ്രയോജനം ഉണ്ടാകുന്നതുമാണ്. അങ്ങനെയുണ്ടാകുന്ന ശക്തികൊണ്ടും, പീഡ പിടിപെട്ട ആളിന്റെ മനസ്സിനു മന്ത്രവാദിയുടെ മന്ത്രവും തന്ത്രവും കൊണ്ടുണ്ടാകുന്ന വിശ്വാസം നിമിത്തവും പീഡ കുറഞ്ഞുപോകുന്നതിനിടയുണ്ട്.

പശ്ചാത്താപം:—നാം എന്തെങ്കിലും വേണ്ടാത്തതു പ്രവർത്തിച്ചുപോയാൽ അതുകൊണ്ട് ഉണ്ടാകാവുന്ന അനുഭവത്തെപ്പററി അതങ്ങിനെ പ്രവർത്തിച്ചുപോയല്ലോ എന്ന വിചാരത്തോടുകൂടി, മേലാൽ പ്രവർത്തിക്കയില്ല, പ്രവർത്തിച്ചതു ക്ഷമിക്കണം എന്നു ദൈവത്തോട് മനസ്സുകൊണ്ടു വിചാരിച്ചും വായ്കൊണ്ടു ശബ്ദിച്ചും പ്രാർത്ഥിക്കുകയാണെങ്കിൽ വിചാരംകൊണ്ടും ശബ്ദംകൊണ്ടും ഉണ്ടാകുന്ന ആ ഉരസൽകൊണ്ടു മുൻപു പ്രവർത്തിച്ചുപോയ വേണ്ടാത്ത പ്രവൃത്തിയുടെ ശക്തിക്കു പിന്നീടു ചെയ്യുന്ന പശ്ചാത്താപത്തിന്റെ ശക്തി ഒരു മറുമരുന്നായിരിക്കും. അതു മേലാൽ വേണ്ടാത്തതു പ്രവർത്തിക്കാതിരിക്കാനുള്ള ഒരു ശിക്ഷകൂടിയുമായിരിക്കും.

വ്രതം:—വ്രതം അനുഷ്ഠിക്കുന്നതുകൊണ്ടു ദൈവവിചാരം ഉണ്ടാകുന്നതിനും മനസ്സിനു പാകത വരുന്നതിനും ഇടയുണ്ട്. കൂടാതെ കോഷ്ഠത്തിൽ വല്ലതും ദഹിക്കാനുണ്ടെങ്കിൽ

അതു ദഹിക്കുന്നു. അതുകൊണ്ടു വ്രതം അനുഷ്ഠിക്കുന്നതു് ആരോഗ്യത്തിനു വളരെ നല്ലതാണെന്നു് അഭിപ്രായപ്പെട്ടുന്നുണ്ടു്. പനി ഉണ്ടാകുമ്പോൾ ഒരുനേരം ആഹാരം മുടക്കുന്നതു് പനി കുറയുന്നതിനു വളരെ നല്ലതായിട്ടാണു കണ്ടുവരുന്നതു്. പിന്നീടു ലഘുഭക്ഷണം ഉപയോഗിച്ചു ദഹനക്രിയ ശരിപ്പെടുത്തുകയും ചെയ്യുന്നു. ദഹനക്രിയയ്ക്കു കുറവു സംഭവിച്ചു അഗ്നി മന്ദിക്കുക നിമിത്തമാണു പ്രധാനമായി ആ ചൂടു ആമാശയത്തിൽനിന്നു ശരീരത്തിന്റെ പുറത്തേയ്ക്കു വരുന്നതു്. അതുകൊണ്ടു വ്രതം—ഒരുനേരത്തെ ആഹാരം കഴിക്കാതിരിക്കുക—ദഹിക്കാൻ വല്ലതും ഉണ്ടെങ്കിൽ അതുകൾ ദഹിച്ചു പിന്നീടു ലഘുഭക്ഷണം കഴിച്ചാൽ ദഹനക്രിയ ശരിപ്പെടുന്നതിനും ദഹനക്കുറവുകൊണ്ടു് ഉണ്ടാകാവുന്ന പനി മുതലായതു വരാതിരിക്കാനും തന്നിമിത്തം ആരോഗ്യം സുരക്ഷിതമാകുന്നതിനും പ്രയോജനപ്പെട്ടും. കൂടാതെ വിശപ്പു ശരിയായ വിധത്തിൽ ഉണ്ടാകുമ്പോൾ ദൈവവിചാരം ഉണ്ടാകുന്നതിനും മററുള്ളവരുടെ വിശപ്പിന്റെ പ്രയാസം മനസ്സിലാക്കുന്നതിനും അതുകൊണ്ടു് വിശപ്പുള്ളവരെ കഴിവുള്ളവർ സഹായിക്കാനും മനസ്സിനു പാകത ഉണ്ടാകുന്നതിനും വകയുണ്ടു്.

തീർത്ഥാടനം:—ദേശസഞ്ചാരം നിമിത്തം പ്രയാസങ്ങൾ കണ്ടും, അറിഞ്ഞും, അനുഭവിച്ചും മനസ്സിലാക്കുന്നതിനും അതുകൊണ്ടു ദൈവവിചാരം വർദ്ധിക്കുന്നതിനും മനസ്സിനു പാകതയുണ്ടാകുന്നതിനും ഇടയുണ്ടു്. ദിവ്യനോ പ്രബലനോ ആയിരുന്നു മരിച്ചുപോയ ആളിനോ അങ്ങ

നെയുള്ള ആളുകളെ സംബന്ധിച്ചുള്ള സ്ഥാപനത്തിനോ പ്രത്യേകം വല്ല ശക്തിയോ പ്രയോജനമോ ഉണ്ടോ? മരിച്ചുപോയ ആളുകൾക്കും അങ്ങിനെയുള്ള ആളുകളെ സംബന്ധിച്ചുള്ള സ്ഥാപനത്തിനും പ്രത്യേകശക്തി ഒന്നുംതന്നെയില്ല. എന്തുകൊണ്ടെന്നാൽ മുൻപു പ്രസ്താവിച്ചതുപോലെ എല്ലായിടത്തും ഒരേ ശക്തിതന്നെ സ്ഥിതിചെയ്യുന്നതുകൊണ്ടാണു്. അങ്ങനെ പ്രത്യേകശക്തി ഉണ്ടെന്നു് ആരെങ്കിലും വിചാരിക്കുകയാണെങ്കിൽ ആ വിചാരിക്കുന്ന ആളിന്റെ മനസ്സിന്റെ വിചാരംകൊണ്ടു് ഉണ്ടാകുന്ന ഉരസൽ (സമ്മർദ്ദം) കൊണ്ടുള്ള ശക്തിനിമിത്തം പ്രയോജനം സിദ്ധിക്കാവുന്നതാണു്. ജീവിച്ചിരിക്കുന്ന ഒരു മനുഷ്യന്റെ മനസ്സിന്റെ ശക്തി ലോകത്തിൽവച്ചു് ഏററവും വലിയ വെള്ളച്ചാട്ടത്തിന്റെ ശക്തിയേക്കാൾ വലുതാണെന്നുതന്നെ പറയാം. യുദ്ധം നയിക്കുന്ന നേതാക്കളുടെ മനശ്ശക്തിക്കു് എന്തെങ്കിലും കുറവു വരുന്നുണ്ടോ? എത്ര ആളുകൾ കൂട്ടംകൂട്ടമായി മരിക്കുന്നു? എത്ര കപ്പലുകൾ ഉടഞ്ഞുപോകുന്നു? എത്രകാലംകൊണ്ടു കണക്കില്ലാത്ത ആളുകൾ ശ്രമിച്ചുണ്ടാക്കിയ ശ്രമഫലങ്ങൾ വീടുകൾ പാലങ്ങൾ മുതലായവ പാടെ നശിച്ചുപോകുന്നു? എന്നിട്ടും ആ വിരലുകൊണ്ടു് എണ്ണാവുന്ന മനുഷ്യരുടെ ഹൃദയത്തിനു വല്ല അയവുമുണ്ടോ? അതുപോലെ മനുഷ്യഹൃദയത്തിനു് ഉണ്ടാകാവുന്ന വേദനയും സന്തോഷവും മററൊരു മനുഷ്യനും ഫലിക്കാവുന്നതാണു്. ഒരേശക്തികൊണ്ടുള്ള മനുഷ്യഹൃദയങ്ങൾ തമ്മിലും യാതൊരു വ്യത്യാസവും ഇല്ല. മരിച്ചുപോയ ഒരു മനുഷ്യൻ ജീവിച്ചിരുന്നപ്പോൾ ചെയ്ത സൽപ്രവൃത്തികൊ

ണ്ടു് അദ്ദേഹം ഒരു ദിവ്യനാണെന്നു കരുതുകയും അതുകൊണ്ടു് അദ്ദേഹത്തിൻെറ നാമത്തിൽ സ്തോത്രം ചൊല്ലുകയും ജീവചരിത്രം വായിക്കുകയും സ്തുതിപാഠം ചൊല്ലുകയും അന്നദാനം ചെയ്യുകയും ചെയ്താൽ മററുള്ളവർ ആ ദിവ്യമനുഷ്യൻെറ പ്രവൃത്തികളെ മാതൃകയാക്കി പ്രവർത്തിക്കുന്നതിനു കാരണമായിത്തീരുകയും ചെയ്യും.

## 14. പ്രവൃത്തിയുടെ ഗുണദോഷഫലങ്ങൾ.

ഒരാൾ തുടർച്ചയായി മററുള്ളവർക്കു ഗുണം ചെയ്തുവരുന്നു. എന്നാൽ അയാളുടെ അനുഭവം നോക്കിയാൽ അയാൾക്കു കിട്ടേണ്ട ഗുണത്തിനു പകരം ദോഷവും മററൊരാൾ ദോഷം ചെയ്തുവരവെ അയാളുടെ അനുഭവം ഗുണവും ആയി തല്ക്കാലം കാഴ്ചയിൽ കണ്ടുവരുന്നുണ്ടു്. എന്നാൽ ഗുണംചെയ്തവനു ഗുണവും ദോഷംചെയ്തവനു ദോഷവും എന്നാണല്ലൊ പറഞ്ഞുവരുന്നതു്. അങ്ങനെയാണല്ലൊ വരേണ്ടതും. ചെയ്ത പ്രവൃത്തിക്കു ഉടനെ നേരിൽ അല്ലാതെ മററൊരു വശത്തുകൂടി ഗുണംചെയ്തവനു ഗുണവും ദോഷം ചെയ്തവനു ദോഷവും തന്നെ അനുഭവപ്പെടുന്നുണ്ടു്. ഒരു ആളിൻെറ ജീവചരിത്രം മുഴവൻ എടുത്തു നോക്കിയാൽ അതു് അറിയാവുന്നതാണു്. കൂടാതെ അയാളിൻെറ പിൻഗാമിയെക്കൂടി അതു സ്പർശിക്കയും ചെയ്യുന്നു. ഏതുവിധത്തിലുള്ള പ്രയാസങ്ങൾക്കും മനസ്സുകൊണ്ടും ശരീരംകൊണ്ടും പരിശ്രമിച്ചാൽ അതിനു ശരിയായ പ്രയോജനം

കിട്ടിവരുന്നുണ്ട്. അത് ഒരുപ്രകാരത്തിൽ അല്ലെങ്കിൽ മറ്റൊരുപ്രകാരത്തിൽ ആയിരിക്കുമെന്നുമാത്രമേയുള്ളൂ. അതു നമുക്കു നേരിൽ മനസ്സിലാകുന്നില്ലെന്നുള്ള ഒരു കുററമേയുള്ളൂ. മനസ്സിലാക്കാൻ കഴിവുള്ള ഒരാളിന്ന് മനസ്സിലാക്കാനും കഴിയും.

ശ്രമഫലത്തെപ്പററി നോക്കാം. ഒരാൾ വിദ്യ അഭ്യസിക്കുന്നു. അയാൾ അത് അഭ്യസിക്കുന്നതിന് എത്ര ശ്രമമാണു ചെയ്യുന്നത്. അങ്ങനെ ശ്രമിച്ച് ഒരു സ്ഥാനത്തെത്തിച്ചേർന്നാൽ അതിൻെറ പ്രയോജനം അയാളുടെ ജീവിതസന്ധാരണത്തിന്ന് എത്ര ഉപകരിക്കുന്നു. അതുകൊണ്ട് അയാൾക്കു പല പ്രയാസങ്ങളും ലഘുവാകയും സുഖവും സൗകര്യവും ഉണ്ടാവുകയും ചെയ്യുന്നു. ഒരാൾ മോഷ്ടിക്കാൻ ശീലിക്കുന്നു. അങ്ങനെ മോഷ്ടിച്ചുകിട്ടുന്നതു തത്സമയത്തെ ആഹാരത്തിനും മററു സൗകര്യങ്ങൾക്കും പ്രയോജനപ്പെടുന്നു. ക്രമേണ ആ ആളിൻെറ പ്രവൃത്തി മററുള്ളവർ മനസ്സിലാക്കുന്നു. അതുകൊണ്ട് അയാളെ സഹകരണത്തിൽനിന്നും തള്ളിക്കളകയും തന്നിമിത്തം ആ ആളിന്നു ജീവിതസൗകര്യം കുറയുകയും അയാൾ കഷ്ടപ്പെടുകയും ചെയ്യുന്നു. ഒരു ആളിൻെറ ദുഷ്പ്രവൃത്തികൊണ്ടു കൊള്ളരുതാത്ത ചില രോഗങ്ങൾ പിടിപെടുന്നു. അതു ബീജത്തിൽകൂടി കലൎന്നു പിൻഗാമികൾക്കും പിടിപെടുന്നു അത് അവനും പിൻഗാമികളും തലമുറകളായി അനുഭവിച്ചു കഷ്ടപ്പെടുന്നുണ്ട്. ഒരാൾ സ്വയം പരിശ്രമിച്ചുകിട്ടുന്ന പ്രയോജനം അയാൾ കരസ്ഥമാക്കി സൂക്ഷിക്കുന്നു.

അതു തീരുന്നതുവരെ ശ്രമഫലത്തെ ശ്രമംകൂടാതെ അനു ഭവിക്കുന്നു. അങ്ങനെ മനസ്സുകൊണ്ടും ശരീരംകൊണ്ടും പരിശ്രമിക്കുന്നതിന്റെ പ്രയോജനം അനുഭവിക്കുന്നതു നമുക്ക് നേരിൽത്തന്നെ കാണാൻകഴിയും. എന്തുകൊണ്ടു ഗുണത്തിനു ഗുണവും ദോഷത്തിനു ദോഷവും കിട്ടാൻ ഇട യില്ല? ലോകത്തു രണ്ടു ന്യായമുണ്ടോ? വിശ്വാസവും നെ റിയും നിലയും ആയിട്ടു പരിശ്രമിക്കാൻ കഴിവുള്ളവനാ ണെങ്കിൽ മററുള്ളവർ അവനെ സ്നേഹിക്കുന്നു. അതു കൊണ്ട് അവനു മനസ്സിനു സുഖവും സന്തോഷവും ഉണ്ടാ കുന്നു. കൂടാതെ ജീവിതത്തിനുള്ള പ്രയാസം ലഘുവാകയും അതുകൊണ്ട് അവൻ സുഖമായി ജീവിക്കയും ചെയ്യുന്നു.

## 15. മനുഷ്യനും ആഹാരവും.

ഒരു മനുഷ്യൻ ജീവിക്കാനായി ആഹാരം കഴിക്ക ണം; ആഹാരം കഴിക്കാനായി ജീവിക്കരുത്. ആ രോഗ്യം ശരിയായി ഇരിക്കേണ്ടതിനു തക്കവിധത്തിൽ ആഹാരം കഴിക്കേണ്ട ആവശ്യം ഉണ്ട്. ആഹാരം അവനവന്റെ ശരീരത്തിനു തക്കവിധത്തിൽ അനുഭവി ക്കാൻ സാധിച്ചില്ലെങ്കിൽ ആരോഗ്യത്തിനു കുറവു പററും. അതുകൊണ്ട് ആഹാരം കഴിക്കുന്ന കാര്യത്തിൽ പ്രത്യേകം നിർബന്ധമുണ്ടായിരിക്കണം. ആരോഗ്യം ഉണ്ടായിരിക്കുന്ന തോടുകൂടി മനസ്സിനു സുഖവും തൃപ്തിയും പ്രവൎത്തിക്കുന്ന തിനു ശേഷിയും ഉണ്ടായിരിക്കും. എന്നാൽ അവനവന്റെ ആരോഗ്യത്തിനു വേണ്ടതിൽ കൂടുതൽ ആഹാരം കഴിക്കുന്ന തായാൽ കൂടുതൽ ചെല്ലുന്ന ആഹാരത്തിൽനിന്നു കിട്ടുന്ന

രസാംശം ശരീരത്തിൽ ചേരാതെ തള്ളിപ്പോകുന്നു. അതു കൊണ്ടു് ആഹാരസാധനം വെറുതെ നഷ്ടപ്പെടുന്നെന്നേ യുള്ളു. അഥവാ ശരീരത്തിനാവശ്യമുള്ളതിൽ കൂടുതൽ രസാംശം ശരീരത്തിൽ ചെല്ലുകയാണെങ്കിൽ അതു് ആരോ ഗ്യത്തെ നശിപ്പിക്കാൻ തുടങ്ങും. ചിലക്കു മേദസ്സു മുതലാ യതു വർദ്ധിച്ചു് അതുനിമിത്തം പല രോഗങ്ങളും ഉത്ഭ വിക്കുന്നു. ആഹാരം ആവശ്യത്തിനു കഴിച്ചുശേഷം രുചിക രമായ എന്തെങ്കിലും ആഹാരം കിട്ടിയാൽ അതു് ഉടനെ കഴിക്കുന്നതു് ഒട്ടും ശരിയല്ല. എന്തുകൊണ്ടെന്നാൽ കൂടു തൽ ആഹാരം കഴിക്കുമ്പോൾ അതുകൊണ്ടുണ്ടാകുന്ന വായു വിന്റെ ഗതി ബുദ്ധിയെ മന്ദിപ്പിക്കുന്നു. ക്ഷീണവും ഉണ്ടാ കുന്നു. രോഗത്തിനു കാരണമായും തീരും. അതുകൊണ്ടു് ആവശ്യത്തിനു ക്രമംപോലെയുള്ള ആഹാരം മാത്രമെ കഴിക്കാൻ പാടുള്ളു എന്നു മനസ്സിലാക്കാൻ കഴിയും. പാ നീയവും അപ്രകാരംതന്നെ. കൂടാതെ പിത്തരോഗികൾ മണ്ണും ഓടും കല്ലും ചേടിയും മററും ഉപയോഗിക്കുന്നു. പിത്തംകൊണ്ടു നീരു് ഉണ്ടായി നടക്കാനും മററും കഴിയാ തെവരുന്ന അവസരത്തിൽകൂടിയും ഓടും കല്ലും മററും ഭക്ഷിക്കുന്നു. പിത്തംനിമിത്തം ചത്തുപോകുമെന്നു് ആരു തന്നെ പറഞ്ഞാലും അതു വകവെയ്ക്കുന്നതുമില്ല. പിത്ത രോഗികൾ പിത്തരോഗം വർദ്ധിച്ചു ചത്തുപോകുമെന്നു് അ റിഞ്ഞിരുന്നാലും മണ്ണും കല്ലും മററും തിന്നുന്നതുപോലെ, ആഹാരസാധനങ്ങളും പാനീയങ്ങളും മററും ആശയ്ക്കു് അധീനമായി ഉപയോഗപ്പെടുത്താൻ പാടില്ലാത്തതാകുന്നു.

# 16. രക്ഷാകൎത്താക്കളും കുട്ടികളും.

കുട്ടികൾക്കു് പാലും അതുപോലുള്ള സാധനങ്ങളും ആണല്ലൊ ആദ്യകാലങ്ങളിൽ കൊടുത്തു വളൎത്തുന്നതു്. പാലിൽ വെണ്ണ കലൎന്നിരിക്കുന്നതുപോലെ നാം കഴിക്കുന്ന ആഹാരസാധനങ്ങളിൽ നെയ്യൊ എണ്ണയൊ കൊഴുപ്പൊ കലൎന്നിരിക്കേണ്ടതാണു്. അങ്ങിനെയുള്ള ആഹാരസാധനം ഉപയോഗപ്പെടുത്തുന്നതു കോഷ്ഠം മയപ്പെടുന്നതിനും മലബന്ധം ഇല്ലാതിരിക്കുന്നതിനും ഏററവും നല്ലതാകുന്നു. മലബന്ധം ഇല്ലാതിരിക്കുമ്പോൾ രോഗങ്ങൾ ഇല്ലാതിരിക്കയും ചെയ്യും. കുട്ടികളുടെ ശരീരത്തിൽ അഴുക്കു പുരണ്ടാൽ ശുചിയാക്കി വയ്ക്കേണ്ടതു് ആവശ്യമാകുന്നു. അതു് ആരോഗ്യത്തിനും രോഗങ്ങൾ വരാതിരിക്കുന്നതിനും നല്ലതാണു്. കുട്ടികളെ ശീലിപ്പിക്കുന്നതാണല്ലൊ അവർ ശീലിക്കുന്നതു്. കുളി മുതലായതു ശീലിപ്പിച്ചാൽ അതുകൾ അതുപോലെ ശീലിക്കയും ചെയ്യും. തറയിൽകൂടി നടക്കുമ്പോൾ അവരുടെ കാലുകളിൽ പലയിടത്തുമുള്ള അഴുക്കുകൾ പുരളുന്നു. കുട്ടികൾ ഉറക്കത്തിനു പ്രവേശിക്കുന്നതിനു മുമ്പേ കാലുകൾ കഴുകി ശുദ്ധിയാക്കണം. അങ്ങിനെ പതിവായി പ്രവൎത്തിക്കുമ്പോൾ വളൎന്നാലും അതു തുടരുകയും ചെയ്യും. അതു് ആരോഗ്യത്തിനും രോഗാണുക്കൾ പ്രവേശിക്കാതിരിക്കുന്നതിനും നല്ലതാകുന്നു. കുട്ടികളെ മലിനപ്പെടുത്താതെ വളൎത്തുന്നതു് ഏററവും നല്ലതാണു്. കുട്ടികൾക്കു കൂടുതൽ സമയവും ഉറക്കമാണല്ലൊ. അതു ക്രമേണ കുറഞ്ഞു പ്രായപൂൎത്തിയാകുമ്പോൾ ഒരു ദിവസത്തിന്റെ മൂന്നിലൊരുഭാഗം സമയം ഉറക്കത്തിനു് ആവശ്യമാണു്. കുട്ടി

കഠം കളിക്കുന്ന പ്രായമാകുമ്പോഠം കളിപ്പിക്കേണ്ടതാകുന്നു. അതു് അവരുടെ മനസ്സിനു് ഉത്സാഹം ഉണ്ടാക്കുന്നതുമാണു്. വിദ്യകഠം പഠിപ്പിക്കുമ്പോഴും ചില സമയങ്ങളിൽ കളിപ്പിക്കുകയും വേണ്ടതാകുന്നു. കുട്ടികളാണു് വലിയ മനുഷ്യരാകേണ്ടതെന്നോക്കണം. കുട്ടികഠം പ്രായമായി വരുംതോറും കുറെ ഒക്കെ സ്വാതന്ത്ര്യം വിട്ടുകൊടുക്കണം. അല്ലെങ്കിൽ കൂട്ടിൽ അടച്ച കിളികളെപ്പോലെ സ്വാതന്ത്ര്യം എന്താണെന്നറിയാൻ പാടില്ലാത്തവരായിത്തീരും. സ്വാതന്ത്ര്യം കുറേശ്ശെ വിട്ടുകൊടുത്താലും ദുർമ്മാർഗ്ഗികളാകാതെ സന്മാർഗ്ഗികളാകുന്നതിനുവേണ്ടി രക്ഷാകത്താക്കഠം പ്രത്യേകം ശ്രദ്ധിക്കണം. വിദേശങ്ങളിൽ പോകുന്നതിനു കൂടിയും സൌകര്യം കൊടുക്കണം. രക്ഷാകത്താക്കളുടെ പ്രത്യേക നോട്ടം ഇല്ലാതെ കൂടിയും കുറെ ഒക്കെ സ്വാതന്ത്ര്യം കൊടുക്കണം. ആഹാരം മനുഷ്യനു് എന്നും ആവശ്യമാണല്ലൊ. അതുകൊണ്ടു് കുട്ടികളെ ആഹാരം പാകംചെയ്യുന്നതിനും ശീലിപ്പിക്കേണ്ടതാകുന്നു. അല്ലെങ്കിൽ ചിലപ്പോഠം സാധനങ്ങഠം ഉണ്ടെങ്കിലും പാകംചെയ്യാൻ അറിയാൻ പാടില്ലാതെ പട്ടിണികിടക്കേണ്ടതായി വരും. ഏതുതരം സ്വാതന്ത്ര്യം കൊടുത്താലും കുട്ടികഠം ചീത്തയായി പോകാതെ രക്ഷാകത്താക്കളുടെ ശ്രദ്ധ പതിയേണ്ടതു് ഏററവും ആവശ്യമാകുന്നു. പ്രാപ്തിയായി വരുംതോറും സ്വാതന്ത്ര്യം കിട്ടിക്കൊണ്ടിരിക്കത്തക്കവിധത്തിൽ രക്ഷാകത്താക്കഠം സൌകര്യം കഴിയുന്നത്ര കൊടുത്തുകൊണ്ടിരിക്കേണ്ടതാകുന്നു. അപ്പോഠം സന്മനസ്സുള്ള ഏതൊരു മനുഷ്യനും അഭിവൃദ്ധിപ്പെട്ടുകൊള്ളുകയും ചെയ്യും.

# 17. വിദ്യാഭ്യാസം വിവേകം സംസൎഗ്ഗം.

ഒരു കുട്ടിയെ പ്രസവിച്ചു കഴിഞ്ഞാൽ ആ കുട്ടി കണ്ണു തുറന്നു നോക്കുന്നതുമുതൽ വിദ്യ അഭ്യസിക്കാൻ തുടങ്ങുന്നു. അങ്ങനെ ക്രമേണ മാതാപിതാക്കൾ സംസാരിക്കുന്ന ഭാഷ പഠിക്കുന്നു. സ്കൂൾ ഉള്ളിടത്താണെങ്കിൽ സ്കൂളിൽഅയച്ചു വിദ്യ അഭ്യസിപ്പിക്കുന്നു. സ്കൂളൊ അക്ഷരാഭ്യാസം ചെയ്യിക്കുന്നതിന് അറിയാവുന്നവരൊ അതിനു വേണ്ട പരിതഃസ്ഥിതിയൊ ഇല്ലാത്തിടത്തു സംസൎഗ്ഗംകൊണ്ടുമാത്രം മററു മനുഷ്യരുടെ പ്രവൃത്തികൾ കണ്ടും കേട്ടും മനസ്സിലാക്കുന്നു. ഉപരിപഠനാൎത്ഥം സ്കൂളുകളിലും കാളേജുകളിലും പഠിച്ചുവരുന്നവരുമുണ്ട്. കൂടാതെ പല വിദ്യകളും പഠിച്ചിട്ടുള്ളവരിൽനിന്നും പഠിച്ചു മനസ്സിലാക്കിയും വരുന്നുണ്ട്. പല തലമുറകളായി കണ്ടുപിടിച്ച പല കാലത്തെ ശ്രമഫലങ്ങളും ഇപ്പോൾ വളരെ എളുപ്പത്തിൽ പഠിച്ചു മനസ്സിലാക്കാനുള്ള പല വഴികളും ഉണ്ട്. ഒരു ആളിന് അറിയാൻ പാടില്ലാത്തതു് അയാൾ കാണുമ്പോൾ, അയാൾക്ക് ആ വിദ്യയെപ്പററി അത്ഭുതം ഉളവാകുന്നു. കൺകെട്ടുവിദ്യ, മെസ്മറിസം മുതലായതു കാണുമ്പോൾ അതു് അറിയാൻ പാടില്ലാത്ത മററുള്ളവൎക്ക് അത്ഭുതം തോന്നുന്നു. പല വിശേഷതരം വിദ്യകളും മനുഷ്യർ പുതുതായി കണ്ടുപിടിച്ചും മററുള്ളവരെ പഠിപ്പിച്ചും വന്നിട്ടുള്ളവയാണ്. അതുകൾ എന്തുതന്നെയായാലും അത്ഭുതം ഒന്നുംതന്നെയില്ല. ഏതൊരു വിദ്യയും അഭ്യസിച്ചാൽ അതു വച്ചുകൊണ്ടിരിക്കാനുള്ള ശേഷി മനുഷ്യ

ന്നുണ്ട്. സംസർഗ്ഗം അല്ലെങ്കിൽ കൂട്ടുകെട്ടുകൊണ്ടുണ്ടാകുന്ന പഠിത്തത്തിലാണ് ആവന്ന വിവേകം വേണ്ടതു്. നല്ലതും ചീത്തയും വേണ്ടതും വേണ്ടാത്തതും പഠിക്കാൻ സൗകര്യമുണ്ടാകുന്നു. വേണ്ടതും നല്ലതും എടുക്കയും ചീത്തയെ തള്ളിക്കളകയും വേണ്ടതാകുന്നു. നല്ല സംഗതികൾ മനസ്സിലാക്കിയും ചിന്തിച്ചും മുൻപോട്ടു പോവുകയാണെങ്കിൽ അവൻ എത്രമാത്രം മുൻപോട്ടു പോകുമെന്നുള്ളതു് ആരാലും പറയാൻ സാധിക്കയില്ല. അതുപോലെ ചീത്തയായതു മനസ്സിലാക്കി അതുകൾതന്നെ പ്രവർത്തിക്കാൻ ശ്രമിച്ചാൽ അത്രത്തോളം ചീത്തയായിട്ടും പോകാനാണല്ലൊ മാർഗ്ഗം. അവന്റെ ബുദ്ധി പോകുന്ന വഴിക്കാണ് ശരീരവും നടക്കുന്നതു്. ശരീരം കഷ്ടപ്പെട്ടുമ്പോൾ മനസ്സും കഷ്ടപ്പെടുന്നു. ശരീരവും മനസ്സും ഒന്നുപെട്ടിരിക്കുന്നതുകൊണ്ടാണ് അങ്ങനെ സംഭവിക്കുന്നതു്. അപ്പോൾ ജീവിച്ചിരിക്കുന്ന കാലം മുഴുവനും നല്ല പ്രവൃത്തികൾ എന്താണെന്നു മനസ്സിലാക്കി പ്രവർത്തിക്കേണ്ടതു് അത്യാവശ്യമാണ്. അല്പ സുഖമൊ ഗുണമൊ ലാഭമൊ ദീർഘകാലം കഷ്ടത്തെയും ദുഃഖത്തെയും ഉണ്ടാക്കുന്നു. അതുകൊണ്ടു സംസർഗ്ഗത്തിൽനിന്നും നന്മയും ഗുണവും ഉള്ളതു തിരിച്ചറിഞ്ഞു സ്വീകരിക്കയും ചീത്തയെ തള്ളിക്കളകയും വേണ്ടതാകുന്നു. ചീത്തയെ സ്വീകരിച്ചുകൊണ്ടു പോകുന്ന ആളിന്റെ ശരീരവും മനസ്സും കഷ്ടപ്പെടും. ഒടുവിൽ അവനവനെത്തന്നെ നിയന്ത്രിക്കാൻ വഹിയാതെ പ്രയാസം കൂടിക്കൂടി യാതൊരു നിലയും ഇല്ലാതെ ആയിത്തീരുന്നതും ആകുന്നു.

# 18. കൃത്യനിഷ്ഠ, നിർബന്ധം, നിത്യശീലം.

കൃത്യനിഷ്ഠ, നിർബന്ധം, നിത്യശീലം എന്നിവ ശരിയായ വിധത്തിൽ തിരിച്ചറിഞ്ഞു അനുഷ്ഠിക്കേണ്ടതായ സംഗതികൾ ആകുന്നു. ശരിയായി അറിഞ്ഞു അനുഷ്ഠിക്കയാണെങ്കിൽ ജീവിതം നല്ലതരത്തിൽ കഴിഞ്ഞുകൂടാനുള്ള സൗകൎയ്യം ഉണ്ടാകും. ആരോഗ്യവും ഉണ്ടായിരിക്കും. രോഗങ്ങളിൽനിന്നു മോചിക്കാനും കഴിയും. ഒരാൾ അതിരാവിലെ ഉണൎന്നു് എഴുന്നേറ്റു് ജലമലാദി വിസൎജ്ജനങ്ങൾ നടത്തുകയും കുളി മുതലായ നിത്യകൎമ്മാദികൾ നടത്തുകയും അതിനുശേഷം ജീവിതകാൎയ്യങ്ങൾക്കുവേണ്ടിയുള്ള പ്രവൎത്തനങ്ങൾ തുടരുകയും ചെയ്താൽ പകൽ കൂടുതൽസമയം ഉപയോഗപ്പെടുത്തി പ്രവൎത്തനങ്ങൾ നടത്താൻ കഴിയും. കൂടാതെ ആരോഗ്യവും ഉന്മേഷവും ഉണ്ടാകുന്നതുമാണു്. പുലൎന്നു് എഴുന്നേൽക്കയാണെങ്കിൽ മുകളിൽ പറഞ്ഞതിന്റെ നേരെ വിപരീതഫലവും കിട്ടാൻ ഇടയാകും. അതിരാവിലെ എഴുന്നേറ്റു് മലവിസൎജ്ജനം ചെയ്യാതെ അധികം പുലരുന്നതുവരെ ഉറങ്ങുകയാണെങ്കിൽ ദഹിച്ച ആഹാരസാധനങ്ങൾ ആവൎത്തിച്ചു ദഹിക്കാൻ തുടങ്ങും. അതുകൊണ്ടു് കണ്ണിൽനിന്നും പീള എന്ന ഒരുവക ഉണ്ടാകുന്നു. അതു് ആരോഗ്യത്തിനു നല്ലതുമല്ല. രാത്രിയിൽ കൂടുതൽ ഉറക്കം ഇളച്ചുള്ള പ്രവൎത്തനങ്ങൾ ചെയ്യേണ്ടതായി വരുന്നവർ കാലത്തെ ഉറങ്ങേണ്ടതായും വരും. ആ സന്ദൎഭം കഴിയുമ്പോൾ കാലത്തെ എഴുന്നേൽക്കുന്ന ശീലം തുടൎന്നു

കൊള്ളേണ്ടതും ആകുന്നു. ഒരു മനുഷ്യന് ഏതൊരു പ്രവൃത്തിക്കും കൃത്യനിഷ്ഠ ഉണ്ടായിരിക്കണം. എന്നാൽ മാത്രമെ സംഗതികൾ ശരിയായി നടക്കാൻ ഒക്കുകയുള്ളു. അതുകൾക്കു നിർബന്ധവും ഉണ്ടായിരിക്കണം. മടി വിചാരിക്കയും ചെയ്യരുതു്. മടി വിചാരിച്ചു പിന്നീടാകട്ടെ എന്നു കരുതുകയാണെങ്കിൽ എപ്പോഴും അങ്ങനെ വിചാരിച്ചു് ഒരിക്കലും അതു സാധിക്കാതെ വരികയും ചെയ്യും. ആ ആളിനു് ഏററവും ആവശ്യമായ സംഗതികൾപോലും പ്രവൎത്തിക്കാതെ വീഴ്ചവന്നു് അനുഭവം മോശസ്ഥിതിയിൽ ആയിത്തീരും. അതുകൊണ്ടു കൃത്യനിഷ്ഠയും ന്യായമായ ഏതു സംഗതികളും പ്രവൎത്തിക്കുന്നതിനുള്ള നിർബന്ധവും ഉണ്ടായിരിക്കണം.

ദുശ്ശീലങ്ങൾക്കു് അധീനനാകാതെ സൂക്ഷിക്കേണ്ടതു് അത്യാവശ്യമാകുന്നു. ദുശ്ശീലങ്ങൾ കാലക്രമേണ പല രോഗങ്ങളും കഷ്ടതകളും ഉണ്ടാക്കുന്നു. അപ്പോൾ അവയെ നിൎത്തേണ്ടതായി വരും. ശീലിച്ചുപോയ ദുശ്ശീലം നിൎത്താനായി ശ്രമിക്കുമ്പോൾ മനസ്സു കൂടുതൽ പ്രയാസം അനുഭവിക്കേണ്ടതായി വരും. അവനെക്കൊണ്ടു് അതു സാധിച്ചില്ലെങ്കിൽ വലിയ ആപത്തായും തീരും. മരണത്തിനുകൂടിയും അതു കാരണമുണ്ടാകുന്നു. അതുകൊണ്ടു ദുശ്ശീലങ്ങൾ പിടിപെടാതെ നല്ല ശീലങ്ങൾ ശീലിക്കേണ്ടതാകുന്നു.

ആരോഗ്യപരമായിട്ടു വ്യായാമം മുതലായ പല സംഗതികളും നിത്യശീലത്തിൽ പെടേണ്ടതായിട്ടുണ്ടു്. വൃക്ഷങ്ങൾ ചെടികൾ ഉൾപ്പെടെയുള്ള എല്ലാ ജീവജാല

ങ്ങളും പ്രകൃതിക്കു് അനുസരണമായി വളരുകയും ജീവിക്കുകയും ആണല്ലൊ. അതുകൊണ്ടു വെള്ളവും വായുവും ശുദ്ധമായതു് ഉപയോഗിക്കണം. വെയിലും കുറച്ചെങ്കിലും ശരീരത്തിൽ ഏല്ക്കേണ്ടതുമാണു്. അതു് ആരോഗ്യത്തിനു നല്ലതാകുന്നു. സുഖക്കേടു് ഇല്ലാതിരിക്കയും ചെയ്യും. എന്തുകൊണ്ടെന്നാൽ പ്രകൃതിക്കൊത്തു ശീലിച്ചു ജീവിക്കുകകൊണ്ടാകുന്നു. ആഹാരം മുതലായവ ശുചിയായതു് അനുഭവിക്കയും വേണ്ടതാണു്. കൂടാതെ ശരീരത്തിൽ ഉണ്ടാകുന്ന വിയർപ്പു് അഴുക്കു മുതലായതു ശുദ്ധീകരിച്ചു രോമകൂപങ്ങൾ തെളിച്ചുവയ്ക്കേണ്ടതും ആവശ്യമാണു്. ഈ രോമകൂപങ്ങൾവഴി വായു ശരീരത്തിൽ കയറുകയും ഇറങ്ങുകയും ചെയ്തുകൊണ്ടിരിക്കയാണു്. അതുകൊണ്ടു രോമകൂപങ്ങൾ അടയാതെ സൂക്ഷിക്കേണ്ടതാകുന്നു. രക്തത്തിന്റെ സഞ്ചാരത്തിനും ശുദ്ധീകരണത്തിനും രോഗങ്ങൾ ഇല്ലാതിരിക്കുന്നതിനും ആരോഗ്യം ഉണ്ടായിരിക്കുന്നതിനും അതു നല്ലതാണു്. ശ്വാസോച്ഛ്വാസം ചെയ്യുന്നതു മൂക്കിൽക്കൂടിയാണല്ലൊ. ഉറക്കത്തിലും മൂക്കിൽക്കൂടിത്തന്നെ ശ്വസിക്കുന്നതിനു നാം പ്രത്യേകം ശീലിക്കേണ്ടതാണു്. വായു് തുറന്നുവയ്ക്കാതെയും ഇരിക്കണം. ഉറക്കത്തിൽ വായു് തുറന്നിരിക്കയാണെങ്കിൽ വായിൽനിന്നു് ഒരുവക ദ്രാവകം പുറത്തുവരാൻ ഇടയുണ്ടു്. അതിൽ ഒരുവക വിഷമുണ്ടു്. ആ വിഷം ശ്വസിക്കുന്നതു് ആരോഗ്യത്തിനു ഹാനികരമാകുന്നു. ഉറക്കത്തിൽ വായു് തുറന്നുവയ്ക്കാതെ മൂക്കിൽക്കൂടിത്തന്നെ ശ്വാസോച്ഛ്വാസം ചെയ്യുന്നതു് നിത്യശീലമാകുകയാണെങ്കിൽ മരണസമയത്തുകൂടിയും മൂക്കിൽക്കൂടി

ശ്വാസം പോകാൻ ഇടവരും. അതു നല്ലതാണെന്നു് അഭി പ്രായപ്പെടുന്നുണ്ടു്. എന്തുകൊണ്ടെന്നാൽ മൂക്കു് ഉണ്ടായിരിക്കുന്നതു പ്രധാനമായി ശ്വാസോച്ഛ്വാസം ചെയ്യുന്നതിനായിട്ടാണല്ലൊ. അതുകൊണ്ടു് മരണസമയത്തു മൂക്കിൽക്കൂടി ശ്വാസം പോവുകയാണെങ്കിൽ പതിവിനു വിപരീതം ഇല്ലാതെയിരിക്കയും ചെയ്യും. ശ്വാസോച്ഛ്വാസം ചെയ്വാൻ പ്രകൃതിയാൽ നിർണ്ണയിച്ചിട്ടുള്ള മൂക്കിന്റെ ന്യായമനുസരിച്ചു് ആയിരിക്കയും ചെയ്യും. സൂര്യൻ, ചന്ദ്രൻ മുതലായ ഗോളങ്ങൾ സഞ്ചരിക്കുന്നതും, ദിവസം മാസം വർഷം മുതലായ കണക്കുകൾ തെററാതെ നടക്കുന്നതും, അനുസരിച്ചു് ഈ ഗോളത്തിൽ വസിക്കുന്ന മനുഷ്യരും എല്ലാ സംഗതികളിലും പ്രകൃതിയുടെ നിയമമനുസരിച്ചു നടക്കുന്നതായാൽ ഏററവും ഗുണവും സൗകര്യവും സുഖവും ഉണ്ടാകുന്നതാകുന്നു. പ്രകൃതിക്കനുസരണമായി ശീലിക്കുന്നതു നേരേ പോകുന്നതിനു തടസ്സം വരുത്താതെ ഇരിക്കുന്നതിനു ഏററവും ആവശ്യമാണു്.

## 19. വ്യായാമം.

വ്യായാമം ചെയ്താൽ ശരീരത്തിൽനിന്നും വിയർപ്പു് പുറത്തേക്കു വരികയും രക്തം ശുദ്ധമാകയും ചെയ്യും. വ്യായാമംകൊണ്ടു ശരീരത്തിലുള്ള ഞരമ്പുകൾക്കു് അയവുണ്ടാകയും തന്നിമിത്തം ശരീരത്തിൽ രക്തം സഞ്ചരിക്കുന്നതിനുള്ള സൌകര്യം ഉണ്ടാകുകയും ചെയ്യുന്നു. അതുകൊണ്ടു രോഗം ഉണ്ടാകാതിരിക്കയും ചെയ്യും. ആഹാരസാധന

ങ്ങൾ ഉപയോഗിക്കുന്നതിനുള്ള ആർത്തിയും വായ്ക്കു രുചിയും ഉണ്ടാകും. ഉറങ്ങേണ്ട സന്ദർഭങ്ങളിൽ സുഖമായി ഉറങ്ങുകയും ചെയ്യാം. എന്നാൽ ഒരാൾ നടക്കാതെ സ്വസ്ഥനായി കഴിഞ്ഞുകൂടുമ്പോൾ ഒരുദിവസം യാദൃച്ഛികമായി കൂടുതൽ വഴി നടക്കേണ്ടതായി വന്നാൽ അയാൾക്കു നടക്കാൻ കഴിയാതെ വരികയും കാലിനും മററും വേദന ഉണ്ടാകുകയും ശരീരത്തിനു ക്ഷീണമുണ്ടാകുകയും ചെയ്യും. കാലിൻെറ ഞരമ്പുകൾക്കു് അയവില്ലാതിരിക്കുന്നതുകൊണ്ടാണു് പെട്ടെന്നു നടക്കാൻ ഇടയാകുമ്പോൾ അങ്ങനെ സംഭവിക്കുന്നതു്. നടക്കുന്നതിനുവേണ്ടിയുള്ള കാലുകളുടെ പ്രവൎത്തനങ്ങൾ ശരിയായിട്ടു് ഇല്ലാതിരിക്കുന്നതു നിമിത്തമാണു് നടക്കാൻ പ്രയാസം വരികയും മററും ഉണ്ടാകുന്നതെന്നു മനസ്സിലാക്കാൻ കഴിയും. സാധാരണ നടന്നുശീലിച്ചിട്ടുള്ള ഒരു ആളിനു നടത്തകൊണ്ടു യാതൊരു ക്ഷീണവും കാലിനു വേദനയും മററും ഉണ്ടാകുന്നില്ല. അതുകൊണ്ടു് ആ ആളിനു നടക്കുന്നതിനു യാതൊരു മടിയും ഉണ്ടാകുന്നില്ല. ശാരീരികമായ പ്രവൎത്തനങ്ങൾ പതിവായി ചെയ്തുകൊണ്ടിരിക്കുന്ന ആളിനു പ്രവൎത്തനങ്ങൾക്കു യാതൊരു മടിയും പ്രയാസവും തോന്നുന്നതുമില്ല. അതുകൊണ്ടു വ്യായാമം ഏററവും ആവശ്യമായ ഒന്നാണെന്നു മനസ്സിലാക്കാൻ കഴിയും.

വ്യായാമം മാനസികമായ പ്രവൎത്തനങ്ങളെയും കൂടുതൽ സഹായിക്കുന്നു. വ്യായാമംകൊണ്ടു വിയൎപ്പുണ്ടായി രക്തത്തിലുള്ള അഴുക്കുകൾ പുറത്തു വരുന്നതുകൊണ്ടു രക്തം ശുദ്ധിയാകുകയും ഞരമ്പുകൾക്കു അയവുണ്ടാകുകയും ചെയ്യു

ന്നതിനാൽ രക്തത്തിൻെറ ശുദ്ധീകരണത്തിനും സഞ്ചാരത്തിനും ആയിട്ടുള്ള ഹൃദയത്തിൻെറ ശ്രമത്തിനു സഹായമായിരിക്കയും ചെയ്യും. അപ്പോൾ മനസ്സുകൊണ്ടുള്ള പ്രവൎത്തനങ്ങൾക്ക് അതു സഹായമായും ഇരിക്കും. ചിന്തിച്ചു പ്രവൎത്തിക്കേണ്ട സംഗതികൾ കൂടുതലായി ചിന്തിച്ചു പ്രവൎത്തിക്കാൻ കഴിയും. വിദ്യാഭ്യാസപരമായും മററും മനസ്സുകൊണ്ടുള്ള വ്യായാമം അഭിവൃദ്ധിപ്പെടുത്തിക്കൊണ്ടിരുന്നാൽ മനസ്സ് അഭിവൃദ്ധിപ്പെട്ടുകൊണ്ടിരിക്കതന്നെ ചെയ്യും. മനസ്സുകൊണ്ടു യാതൊന്നും ചിന്തിക്കാതെയും വിദ്യകൾ അഭ്യസിക്കാൻ ശ്രമിക്കാതെയും പുസ്തകപാരായണമൊ മററൊ ചെയ്യാതെയും ഇരുന്നാൽ മാനസികമായ വ്യായാമം ഇല്ലാതായി മനസ്സിനു യാതൊരു അഭിവൃദ്ധിയും ഉണ്ടാകാതിരിക്കയും ചെയ്യും. കവിതയെഴുത്ത്, യന്ത്രനിൎമ്മാണം, പുതിയവിധം കണ്ടുപിടിത്തങ്ങൾ മുതലായവ ചെയ്യാൻ ശ്രമിക്കുന്ന ആളിനു കൂടുതൽ കൂടുതലായി മുൻപോട്ടു പോകാൻ കഴിയുന്നു. അതു മനസ്സിന് വ്യായാമം ഉണ്ടാകുന്നതുകൊണ്ടാണ്. അതുപോലെ ന്യായമായ വിനോദങ്ങൾ മനസ്സിന് ഉത്സാഹവും വ്യായാമവും ഉണ്ടാക്കുന്നവയാണ്. പ്രാൎത്ഥന, ആരാധന മുതലായതും മനസ്സിനു സംതൃപ്തിയും വ്യായാമവും ഉണ്ടാക്കുകയും ചെയ്യുന്നു. കായികമായും മാനസികമായും വ്യായാമം ഉണ്ടായിരിക്കുന്നത് എല്ലാ അഭിവൃദ്ധിക്കും സുഖമായി ജീവിക്കുന്നതിനും ഏററവും നല്ലതാകുന്നു.

രോഗങ്ങൾ പല കാരണവശാലും ഉണ്ടാകാറുണ്ട്. അതായതു് ശീതോഷ്ണസ്ഥിതിയുടെ വ്യത്യാസം; വെള്ളം,

വായു, ആഹാരസാധനങ്ങൾ മുതലായവയുടെ ശുദ്ധിക്കുറവ്; ഉപയോഗപ്പെടുത്തുന്ന ആഹാരസാധനങ്ങൾ പാനീയങ്ങൾ മുതലായവയുടെ ക്രമവ്യത്യാസങ്ങൾ; ശരീരശക്തിക്ക് അനുസരണമല്ലാത്ത പ്രവൎത്തനങ്ങൾ; സാംക്രമിക രോഗാണുക്കൾ, ശരീരത്തിൽ പ്രവേശിക്കുന്ന വിഷാംശങ്ങൾ, ശരീരത്തിൽ ഉണ്ടാകുന്ന മുറിവുകൾ, ചതവുകൾ, കൃമികൾ, ഈരുകൾ, പുഴുക്കൾ, മുതലായവ; ഇവയെല്ലാം രോഗം ഉണ്ടാകാനുള്ള കാരണങ്ങളാണ്. കൂടാതെ കഫം ക്രമത്തിൽ കൂടുതൽ വൎദ്ധിച്ച് മേദസ്സ് എന്ന ഒരുവക ശരീരത്തിൽ ഉണ്ടാകയും, ആഹാരസാധനങ്ങളിൽനിന്നും ഉപ്പ് പുളി മധുരം മുതലായ രസങ്ങൾ ശരീരത്തേക്ക് എടുക്കുകയും വെളിയിലേക്കു തള്ളുകയും ചെയ്തുകൊണ്ടിരിക്കുന്ന അവയവങ്ങൾ ശരിയായിട്ടു പ്രവൎത്തിക്കാതെ വരികനിമിത്തം മൂത്രദോഷം എന്ന സുഖക്കേടു ഉണ്ടാകയും, ശരീരത്ത് കുരുപ്പുകളും വ്രണങ്ങളും ഉണ്ടാകുകയും ചെയ്യുന്നു. അതു വ്യായാമക്കുറവുകൊണ്ടു മാത്രം ഉണ്ടാകുന്നവയാണ്. ക്രമത്തിൽ കൂടുതൽ അല്ലാത്ത ഏതുതരം വ്യായാമവും ശരീരത്തിനു നല്ലതുതന്നെയാണ്.

ഉറക്കം കുളി മുതലായവയുടെ ക്രമവ്യത്യാസങ്ങളും വിഘാതവും, ജലമലാദി വിസൎജ്ജനങ്ങളുടെ തടസ്സം, ഭയം, ദുഃഖം, കോപം, അതിസന്തോഷം, മനസ്സിനു ഹിതമല്ലാത്ത കേൾവികൾ ഇങ്ങനെ മററു പലവിധത്തിലും രോഗങ്ങൾ ഉണ്ടാകാറുണ്ട്. എന്നാൽ ലോകത്തുള്ള സാധനങ്ങളുടെ അംശങ്ങൾ മനുഷ്യശരീരത്തിലും ഉള്ളതാണല്ലൊ. അതാ

യതു് ഇരുമ്പു്, ചെമ്പു്, വെള്ളി, ഈയം മുതലായതും മററു പലവിധ സാധനങ്ങളും ചുണ്ണാമ്പു്, ഉപ്പു്, പുളി, കയ്പു് മുതലായവയും ഉണ്ടായിരിക്കുന്നതാണു്. ഇങ്ങനെയുള്ള സാധനങ്ങളിൽ എന്തിനെങ്കിലും കുറവു പററുകയൊ ഏതെങ്കിലും സാധനങ്ങൾ ആവശ്യത്തിൽ കൂടുതൽ ശരീരത്തിൽ ഉണ്ടാവുകയൊ ചെയ്താൽ അതുകൾ ക്രമപ്പെടുത്തുന്നതിനായി ഇരുമ്പു്, ചെമ്പു്, ഈയം മുതലായതു ശാസ്ത്രീയമായി ദ്രവിപ്പിച്ചു് ആഹാരമാൎഗ്ഗമായും മററു വിധത്തിലും ശരീരത്തിലേക്കു കടത്തുകയും, കൂടാതെ ഇരുമ്പു്, ചെമ്പു്, ഈയം മുതലായതിന്റെ അംശങ്ങൾ കൂടുതൽ ഉള്ള മൂലികകളും മററും ഉപയോഗപ്പെടുത്തുകയും, ശരീരത്തിൽ എന്തെങ്കിലും അംശങ്ങൾ കൂടുതൽ ഉണ്ടെങ്കിൽ അവയെ ആസിഡുകൊണ്ടു നാകം ദ്രവിപ്പിക്കുന്നതുപോലെ കൂടുതൽ ഉണ്ടായിട്ടുള്ള അംശങ്ങളെ മരുന്നുകൊണ്ടു ദ്രവിപ്പിച്ചുകളയുകയും ചെയ്യേണ്ടതാകുന്നു. ശരീരത്തിലുള്ള സാധനങ്ങൾ ക്രമപ്പെടുത്തി വയ്ക്കുകയും വ്യായാമംകൊണ്ടു രക്തം ശുദ്ധീകരിക്കയും ചെയ്യുമ്പോൾ ശരീരത്തിനു ശരിയായ ആരോഗ്യം ഉണ്ടായിരിക്കും. രക്തസഞ്ചാരം ശരിയായിട്ടു് ഉണ്ടായിരിക്കുമ്പോൾ രോഗം ഇല്ലാതിരിക്കതന്നെ ചെയ്യും. ന്യായമായ വ്യായാമം ഉണ്ടായിരിക്കുമ്പോൾ ആഹാരം ശരിയായിട്ടു കഴിക്കാൻ കഴിയും. രക്തശുദ്ധിയും രക്തസഞ്ചാരവും ഉണ്ടായിരിക്കും. ശാരീരികമായ ഇഷ്ടങ്ങൾക്കു വേണ്ടി ക്രമത്തിൽ കൂടുതൽ പ്രവൎത്തിച്ചു് ആരോഗ്യത്തെ നശിപ്പിക്കാതെ ഇരുന്നാൽ യാതൊരുവിധമായ സാംക്രമികരോഗാണുക്കളും ശരീരത്തിൽ പ്രവേശിക്കാതെ ഇരിക്കും. ശരീരത്തി

ലുള്ള സാധനങ്ങൾ ക്രമീകരിക്കയും മരണംവരെയുള്ള കാലങ്ങളിൽ രോഗങ്ങൾ ഇല്ലാതിരിക്കയും ചെയ്യും. അപ്പോൾ സുഖമായി ജീവിക്കാൻ കഴിയുന്നു. അതുകൊണ്ടു ന്യായമായ വ്യായാമം ഉണ്ടായിരിക്കുന്നതു് ഏററവും നല്ലതാണെന്നുള്ളതിനു സംശയമില്ല.

## 20. ഭയം, ദുഃഖം, കഷ്ടത, സുഖം, സന്തോഷം, ഇഷ്ടം.

ഭയം, ദുഃഖം, കഷ്ടത, സുഖം, സന്തോഷം ഇവയെല്ലാം മനസ്സു വഹിക്കുന്നവയാകുന്നു. എന്നാൽ ഭയം, ദുഃഖം, കഷ്ടത ഇവയ്ക്കു് ഇടയാകുമ്പോൾ മനസ്സുകൊണ്ടു് ഇവ നിസ്സാരമാണെന്നു വിചാരിക്കുകയാണെങ്കിൽ ഇവയുടെ പ്രയാസങ്ങൾ ലാഘവീകരിക്കപ്പെടും. മനസ്സിനു കൂടുതൽ പ്രയാസം വഹിക്കേണ്ടതായി വരാൻ ഇടയില്ലാത്തതുമാകുന്നു. അതുകൊണ്ടു് ഏതൊരു മനുഷ്യനും അവയെ അറിയാത്തവിധം ലാഘവീകരിച്ചു് കടന്നു പോകുകയും ചെയ്യാം.

സുഖം, സന്തോഷം, ഇഷ്ടം ഇവ മനസ്സു് അനുഭവിക്കാൻ തുടങ്ങുമ്പോൾ മനസ്സിനു പ്രത്യേകം ഒരു ശ്രമം കൂടിയുണ്ടു്. ബോധം മദ്ധ്യസ്ഥനായി നിന്നുകൊണ്ടു് ബുദ്ധിയെക്കൊണ്ടു് ഒരു വിസ്താരം നടത്തും. അപ്പോൾ അവ ന്യായമൊ, അന്യായമൊ, ശാശ്വതമൊ എന്നു നിർണ്ണയിക്കാൻ കഴിയും. ബുദ്ധിയുടെ ശേഷി മനസ്സിൻെറ ശേഷിയെക്കാൾ കൂടുതലാണെങ്കിൽ മനസ്സിൻെറ ഇഷ്ടത്തിനു

മാത്രം വിട്ടുകൊടുക്കാതെ തിരിച്ചറിഞ്ഞു് ന്യായവും നീതിയും സ്ഥിരവുമായ സുഖവും സന്തോഷവും ഇഷ്ടവും അനുഭവിക്കാൻ ഇടവരുത്തുകയും ചെയ്യും. മനസ്സിൻെറ അത്ര ശേഷി ബുദ്ധിയ്ക്കില്ലെങ്കിൽ ന്യായമല്ലാത്ത സുഖവും സന്തോഷവും ഇഷ്ടവും അനുഭവിപ്പിക്കുന്നു. ബുദ്ധിയെക്കാാം ശേഷി മനസ്സിനാണെങ്കിൽ അവിവേകംകൊണ്ടു് ദുഃഖവും കഷ്ടതയും ഭയവും അനുഭവിക്കുകയും ചെയ്യും. അതുകൊണ്ടു് മനസ്സിനേക്കാാം കൂടുതൽ കഴിവു് ബുദ്ധിക്കു വിട്ടുകൊടുക്കേണ്ടതു് അത്യാവശ്യമാകുന്നു. അങ്ങിനെയാണെങ്കിൽ ന്യായവും സ്ഥിരവുമായ അനുഭവങ്ങാംക്കു കാരണമാകുകയും ക്ലേശത്തിനു ഇടയാകാതിരിക്കുകയും ചെയ്യും.

സ്നേഹം ഏററവും പ്രധാനമായ സംഗതിയാകുന്നു. അതു് ആരെയും ആകർഷിക്കുന്ന ഒന്നാണു്. സ്നേഹം പല വിധത്തിലുമാണു്. അതായതു് മാതാപിതാക്കന്മാരോടുള്ളതും, ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ളതും, സഹോദരങ്ങാം തമ്മിലുള്ളതും, മിത്രങ്ങളോടും സന്താനങ്ങളോടും ഉള്ളതും, കൂട്ടകാർ തമ്മിലുള്ളതും, കൂടാതെ തൻെറ ശ്രമത്തിലുണ്ടാക്കിയ സ്വത്തു് സാധനങ്ങാം മുതലായവയോടും, മററു ജീവജാലങ്ങളോടും, സ്വന്തരാജ്യത്തോടും ഇങ്ങിനെ പലതിനോടും തോന്നുന്ന സ്നേഹം ഓരോപ്രകാരത്തിലും ഉള്ളതാണല്ലൊ. എന്നാൽ അതു് അവരവക്കു കിട്ടുന്ന അനുഭവങ്ങാംപോലെയും പരിതഃസ്ഥിതി അനുസരിച്ചും കൂടുതലും കുറവുമായി ഇരിക്കയും ചെയ്യും. കൂടാതെ ആത്മാർത്ഥവും അല്ലാത്തതും എന്നു സ്നേഹം രണ്ടുവിധത്തിലാ

ണല്ലൊ. അതിൽ താല്ക്കാലികമായതും, സ്ഥായിയായതും ഉണ്ട്. സ്നേഹം ഇങ്ങിനെ പലപ്രകാരത്തിലുണ്ടെങ്കിലും എപ്പോഴും പ്രയോജനമുള്ളതും സ്ഥിരമായതുമായ സ്നേഹം ഏതെന്നറിയേണ്ടതു് ഏററവും ആവശ്യമാകുന്നു. അതറിഞ്ഞു സ്നേഹിക്കേണ്ടതുമാണ്.

ലോകമാകമാനം ഒരേ ശക്തി ആകകൊണ്ടു് ഒരുവൻ മററുള്ളവരോടു സ്നേഹമായി പെരുമാറുകയും, പ്രാർത്ഥന മുതലായതുകൊണ്ടും മററും എല്ലാററിൻെറയും നാഥനായ ദൈവത്തെ ആത്മാർത്ഥമായി സ്നേഹിക്കയും ചെയ്താൽ പ്രവൃത്തിയുടെ ഫലമെന്ന നിലയിൽ സ്ഥായിയായ പ്രയോജനം കിട്ടുകതന്നെ ചെയ്യും. ന്യായവും നീതിയുമായ ഇഷ്ടത്തിനു വിധേയമായി സന്തോഷവും സുഖവും ഉണ്ടായിരിക്കയും ചെയ്യും.

## 21. അഭിപ്രായസ്വാതന്ത്ര്യവും സംഭാഷണകാര്യങ്ങളും.

അഭിപ്രായസ്വാതന്ത്ര്യം ഓരോരുത്തൎക്കും ഉള്ളതാകുന്നു. അതു് അവരവരുടെ ഒരു സ്വത്തുതന്നെയാണ്. അതു് എടുത്തു് ഉപയോഗപ്പെടുത്തിയില്ലെങ്കിൽ വെറുതേ നശിച്ചുപോകും. അവനവൻ അവനവൻെറ പരിതഃസ്ഥിതി അനുസരിച്ചും അപ്പൊഴപ്പോഠ ഉണ്ടാകുന്ന സാഹചര്യം അനുസരിച്ചും വേണ്ടതുപോലെ ചിന്തിച്ചും കണ്ടും അറിഞ്ഞും മററുള്ളവരോടു ചോദിച്ചു മനസ്സിലാ

ക്കിയും വേണ്ട കാൎയ്യങ്ങൾ വേണ്ടതുപോലെ പ്രവൎത്തിക്കണം. അപ്പോൾ അവനു സ്വന്ത നിലയിൽ കഴിവുണ്ടാകുന്നു. അതുകൊണ്ടു് അവന്റെ ജീവിതത്തിനു സൌകൎയ്യം ഉണ്ടാകുകയും ചെയ്യും. അതു മററുള്ളവൎക്കു് ഉപകാരമായി തീരുകയും ചെയ്യും. അവന്റെ സ്വന്ത കഴിവു് ഉപയോഗപ്പെടുത്താതെ മററു് ആരെങ്കിലും പറയുന്നതു മാത്രം കേട്ടു ജീവിക്കയാണെങ്കിൽ അങ്ങിനെ ആരെങ്കിലും പറയാൻ ഇല്ലാതെ ആയാൽ ജീവിക്കുന്നതു് എങ്ങനെയാണെന്നു് അറിയാൻ പാടില്ലാതെ അവൻ അമ്പരന്നുപോകാനേ മാൎഗ്ഗമുള്ളൂ. അതുകൊണ്ടു് ആരുതന്നെ പറഞ്ഞുകൊടുക്കാൻ ഉണ്ടായിരുന്നാലും അവന്റെ സ്വന്തം അഭിപ്രായത്തെക്കൂടി ഉപയോഗപ്പെടുത്തണം. അപ്പോൾ ആണു് അവനു സ്വന്ത നിലയിൽ കഴിവുണ്ടാകുന്നതു്. അങ്ങനെ ഉണ്ടാകുന്ന കഴിവു് അവന്റെ ജീവിതസൌകൎയ്യത്തെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യും. അല്ലെങ്കിൽ അവൻ യാതൊരു കഴിവും ഇല്ലാത്തവനായി, മേയ്ച്ചുകൊണ്ടു നടക്കുന്ന കന്നുകാലികൾ ചിലപ്പോൾ മേയ്ക്കാൻ ആളില്ലാതെ വന്നാൽ, മേയുന്നതിനുള്ള സ്ഥലമൊ സൌകൎയ്യമൊ അറിയാൻപാടില്ലാതെ കഷ്ടപ്പെടുന്നതുപോലെ ആയിത്തീരുകയും ചെയ്യും. അതുകൊണ്ടു് അവരവൎക്കുള്ള സ്വന്ത സ്വത്തായ അഭിപ്രായസ്വാതന്ത്ര്യം ശരിയായ വിധം ഉപയോഗപ്പെടുത്തിയാൽ എല്ലാവിധത്തിലുമുള്ള സ്വാതന്ത്ര്യവും ജീവിതത്തിനുള്ള സൌകൎയ്യവും ഉണ്ടായിരിക്കതന്നെ ചെയ്യും.

കൂടാതെ വത്തമാനം പറയുന്നതു പറയത്തക്കതാണെങ്കിൽ പറയേണ്ടവരോടു ശരിയായ വിധത്തിൽ പറയുകതന്നെ വേണം. കേൾക്കത്തക്ക സന്ദർഭം മനസ്സിലാക്കി പറയുന്നതു് ഏററവും നല്ലതാകുന്നു. പറയേണ്ടതായ സംഗതികൾ പറയാതെ മനസ്സിൽ വെച്ചുകൊണ്ടിരുന്നാൽ അവനവന്റെ കാൎയ്യം ഒരിക്കലും സാധിക്കാൻ കഴികയില്ല. പറയുന്ന കാൎയ്യം കേൾക്കുന്ന ആളിനു് ഇഷ്ടപ്പെടാത്തതു് ആയിരിക്കാതെ പ്രത്യേകം ആലോചിച്ചു പറയേണ്ടതാകുന്നു. വെള്ളം കുടിക്കുന്നതിനു് ആവശ്യമുണ്ടായാൽ വെള്ളം സൗകൎയ്യമായി കിട്ടുന്നതിനു് മാർഗ്ഗമില്ലാത്തിടം ആണെങ്കിൽ ആരെങ്കിലും വെള്ളം സൂക്ഷിച്ചിട്ടുണ്ടെന്നു മനസ്സിലായാൽ അവരോടു ചോദിച്ചു വാങ്ങി ഉപയോഗിക്കണം. ചോദിച്ചു വാങ്ങിക്കാതിരുന്നാൽ ദാഹം സഹിക്കാനേ കഴികയുള്ളു. അതുപോലെ അവനവന്റെ കാൎയ്യം തുറന്നു പറയാതിരുന്നാൽ കാൎയ്യം സാധിക്കാതെ തന്നെ ത്താൻ സഹിക്കാനേ കഴികയുള്ളു. അതുകൊണ്ടു് അവനവന്റെ കാൎയ്യം ശരിയായിട്ടു നടക്കുന്നതിനു കാൎയ്യം ശരിയായിട്ടു പറയുകതന്നെ വേണ്ടതാകുന്നു. പറയുന്ന കാൎയ്യങ്ങളിൽ അബദ്ധമോ തെറേറാ വരാതെ പ്രത്യേകം സൂക്ഷിക്കേണ്ടതുമാകുന്നു. അതുകൊണ്ടു ജീവിതസൌകൎയ്യത്തിനും കാൎയ്യങ്ങൾ ശരിയായി നടക്കുന്നതിനും മാർഗ്ഗമുണ്ടാകുകയും ചെയ്യും. വത്തമാനം നല്ലവണ്ണം സൂക്ഷിച്ചുപറയേണ്ടതു് ഏററവും ആവശ്യമാകുന്നു. പറയാൻപാടില്ലാത്തതു പറഞ്ഞാൽ ആപത്തുണ്ടാകുകയും ചെയ്യും. എന്തുകൊണ്ടെന്നാൽ വത്തമാനം പറയുന്നതിൽനിന്നും തനിക്കും മററുള്ള

വക്കും ഗുണവും ദോഷവും ഉണ്ടാകുന്നു. മററുള്ളവക്ക് രസിക്കാത്തതു പറഞ്ഞാൽ പറയുന്നവനോട് ഇഷ്ടക്കേട തോന്നും. ഇഷ്ടമുള്ളതു പറഞ്ഞാൽ ഇഷ്ടവും തോന്നും. ഇമ്പമുള്ള പാട്ടുകളും മററും കേട്ടാൽ ശ്രവണസുഖമുണ്ടാകുന്നല്ലൊ. കൂടാതെ വത്തമാനത്തിൽ പലതുമുണ്ട്. പതിവായിട്ടു കളവു പറയുന്ന ആറം ചിലപ്പോറം നേരു പറഞ്ഞാലും പറഞ്ഞതു നേരാണെന്നു ബോദ്ധ്യം വരുന്നതുവരെ വിശ്വസിക്കയില്ല. പറഞ്ഞു വിശ്വസിപ്പിക്കേണ്ട സംഗതികറം നേരിട്ടു കാണിച്ചുകൊടുത്തു മനസ്സിലാക്കുന്നതിനു പല സംഗതികളെ സംബന്ധിച്ചും സാദ്ധ്യമല്ലാതെ വരും. അപ്പോറം പതിവായി കളവു പറഞ്ഞുകൊണ്ടിരുന്ന ആളിൻെറ കാര്യങ്ങറം പറഞ്ഞു ബോദ്ധ്യപ്പെടുത്തി സാധിപ്പിക്കണമെങ്കിൽ, നേരുപറയുന്ന ആളാണെന്നു പൊതുവേ ബോദ്ധ്യമുള്ള ഒരു ആളിനെ ആശ്രയിച്ച്, ആ ആളിനെ നേരിട്ടു ബോദ്ധ്യപ്പെടുത്തി പറഞ്ഞു സാധിക്കേണ്ട ആളിനോടു പറയിപ്പിച്ച്, സാധിക്കേണ്ടതായി വരും. ഇങ്ങനെ പല അനത്ഥങ്ങറക്കും ഇടവരും. പലപ്പോഴും കളവു പറയുന്ന ആറം ഒരിക്കൽ നേരു പറഞ്ഞാലും അതു കളവാണെന്നേ വിചാരിക്കാൻ ഒക്കുകയുള്ളു. അതുകൊണ്ടു നേരംപോക്കായിട്ടുപോലും കളവു പറയാതെ സൂക്ഷിക്കണം. കൂടാതെ മററുള്ളവക്ക് ഉപദ്രവം ഉണ്ടാക്കുന്ന പല സംസാരങ്ങളും ഉണ്ട്. നുണയും ഏഷണിയും അതിൽ പെടുന്നവയാകുന്നു. നുണയെ സംബന്ധിച്ച് ഒരു ഉദാഹരണം താഴെ ചേക്കാമെന്നു് ഉദ്ദേശിക്കുന്നു:—

പരസ്പരം ആത്മാത്ഥതയുള്ള രണ്ടു സ്നേഹിതന്മാർ ഉണ്ടായിരുന്നു. അവരുടെ പെരുമാററവും കൂട്ടുകെട്ടും കണ്ടിട്ടു മറെറാരാൾക്കു് അവരുടെമേൽ അസൂയ തോന്നി. അവരെ ഭിന്നിപ്പിക്കുന്നതിനു് ഉപയോഗിച്ച കുതന്ത്രം ഇപ്രകാരമാണു്. സ്നേഹിതന്മാർ രണ്ടുപേരും സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ അസൂയക്കാരൻ സ്നേഹിതന്മാരിൽ ഒരാളിനെ ദൂരെ വിളിച്ചു മറെറ ആൾ കേൾക്കാത്ത വിധത്തിൽ രഹസ്യമായിട്ടു് "ആരോടും പറയരുതു്" എന്നു മാത്രമാണു പറഞ്ഞതു്. അങ്ങിനെ പറഞ്ഞശേഷം ആ ആൾ പോകുകയും ചെയ്തു. അപ്പോൾ കൂട്ടുകാർ തങ്ങളിൽ സന്ധിക്കയും രഹസ്യം എന്താണെന്നു ചോദിക്കയും ചെയ്തു. അപ്പോൾ രഹസ്യം കേട്ട കൂട്ടുകാരൻ പറഞ്ഞതു് "ആരോടും പറയരുതു്" എന്നാണു്; മറെറ കൂട്ടുകാരൻ "എന്നോടു പറയരുതോ" എന്നു ചോദിച്ചു. അപ്പോൾ അയാൾ വീണ്ടും "ആരോടും പറയരുതു്" എന്നു പറഞ്ഞതായി പറഞ്ഞു. അങ്ങനെ പറഞ്ഞുപറഞ്ഞു രണ്ടുപേരും തമ്മിൽ കലഹിച്ചു പിരിഞ്ഞു. ഇതനുസരിച്ചു വലിയ ശക്തിയുള്ളതാണു നുണ എന്നു മനസ്സിലാക്കാം. കൂടാതെ ഈ കുതന്ത്രം പ്രയോഗിക്കാൻ ആ ആളെ പ്രേരിപ്പിച്ചതു് അസൂയ ഒന്നു മാത്രമാണു്. അതിനാൽ അസൂയയും വേണ്ടാത്ത പ്രവത്തനങ്ങൾക്കു കാരണമുണ്ടാക്കുന്നതാണെന്നു തെളിവു തരുന്നുണ്ടു്. അതുകൊണ്ടു മററുള്ളവക്കു് ഉപദ്രവം ഉണ്ടാക്കുന്ന വത്തമാനം പറയാതെ ഇരിക്കേണ്ടതു് ഏററവും ആവശ്യമാണു്. അതുപോലെ ആരു് എന്തു പറഞ്ഞാലും അതിൻെറ സൂക്ഷ്മം മനസ്സി

ലാക്കിയതിനുശേഷമേ പ്രയോഗത്തിൽ വരുത്താൻ പാടുള്ളൂ. അല്ലെങ്കിൽ പരമാർത്ഥം അറിയാതെ അനർത്ഥത്തിന് ഇടയാകും. അതുപോലെ ഏഷണി എന്നു പറയുന്നതു്, ഒരാൾ മറ്റൊരാളോടു വേറൊരു ആളിനെ സംബന്ധിച്ചു വാശി പറഞ്ഞു മനസ്സിലാക്കുന്നതാകുന്നു. അതു വളരെ ഉപദ്രവവും അനർത്ഥവും ഉണ്ടാക്കുന്നതാണ്. ആരെ എങ്കിലും സംബന്ധിക്കുന്ന എന്തെങ്കിലും സംഗതികൾ ആരുതന്നെ പറഞ്ഞാലും നേരിൽ ബോദ്ധ്യപ്പെടാത്തതു് ആകകൊണ്ടു് അതു വകവയ്ക്കുന്നതു സൂക്ഷിച്ചു വേണ്ടതാകുന്നു. പറഞ്ഞ മദ്ധ്യസ്ഥൻ വിശ്വസ്തനാണെങ്കിലും അയാളിനു കിട്ടിയ കൈവഴി തെററായിട്ടായിരുന്നെന്നും വരാം. അല്ലെങ്കിൽ വാശിപറഞ്ഞ ആൾ മററ് ആരെ എങ്കിലും സംബന്ധിച്ചു പറഞ്ഞെന്നും വരാം. കൂടാതെ വേറെ ഏതെങ്കിലും സംഗതിയെ സംബന്ധിച്ചു പറഞ്ഞതു തെററിദ്ധരിച്ചെന്നും വരാം. എന്തുകൊണ്ടായാലും നേരിൽ കേൾക്കാത്ത സംഗതികൾ മൂന്നാമനിൽ വഴി കേട്ടു വാശിപിടിക്കാതിരിക്കുന്നതു് അനർത്ഥമില്ലാതിരിക്കുന്നതിന് ഏററവും നല്ലതാകുന്നു.

## 22. മനുഷ്യർ അന്യോന്യം പെരുമാറേണ്ട കാര്യങ്ങളും വിധങ്ങളും

മനുഷ്യർ തമ്മിൽ സ്നേഹമായി കഴിയേണ്ടതും വെറുപ്പു വരാത്തവിധം പെരുമാറേണ്ടതും ഏററവും ആവശ്യമാണ്. വെറുപ്പുവരത്തക്കവിധത്തിൽ പെരുമാറിയാൽ സഹകരണക്കുറവു സംഭവിക്കും. അതുകൊണ്ടു ജീവിതസൗകര്യങ്ങൾക്കു

തടസ്സം വരികയും ചെയ്യും. തമ്മിൽ വിരോധമായാൽ അതുകൊണ്ടു യാതൊരു പ്രയോജനവുമുണ്ടാകാൻ മാർഗ്ഗമില്ല. പുല്ലുകൾകൊണ്ടും ഉപകാരമുണ്ടാകുമെന്നു പറയുന്നതുപോലെ ഏതൊരു മനുഷ്യനെക്കൊണ്ടും ഉപകാരമുണ്ടാകുമെന്നു വിചാരിക്കേണ്ടതാണ്. ഒരു സമയത്തല്ലെങ്കിൽ മറെറാരു സമയത്ത് ഏതെങ്കിലും സംഗതിക്ക് അവന്റെ സഹായം ആവശ്യപ്പെടാൻ ഇടവന്നേയ്ക്കും. ആ സന്ദർഭത്തിലാണു വിരോധമായിരിക്കുന്നതുകൊണ്ടുള്ള പ്രയാസം എന്താണെന്നു മനസ്സിലാക്കാൻ കഴിയുന്നത്. വിരോധം നിമിത്തം പല പ്രധാന സംഗതികളും യോജിച്ചു പ്രവർത്തിക്കുവാൻ സാധിക്കാതെയും അതുകൊണ്ടു കിട്ടേണ്ടതായ പ്രയോജനങ്ങൾ കിട്ടാൻ മാർഗ്ഗമില്ലാതെയും വരും. എന്തെങ്കിലും കാരണവശാൽ വിരോധം ഉണ്ടാകേണ്ടതായി വന്നാൽ ക്രൂരമായി പെരുമാറാതെയും നിർദ്ദയമായി സംസാരിക്കാതെയും ഇരിക്കേണ്ടതു് അത്യാവശ്യമാകുന്നു. എന്തുകൊണ്ടെന്നാൽ എന്തെങ്കിലും സംഗതികളെ സംബന്ധിച്ചു തമ്മിൽ യോജിച്ചു പെരുമാറേണ്ടതായി വന്നാൽ ക്രൂരമായി പെരുമാറിയതിന്റേയും നിർദ്ദയമായി സംസാരിച്ചതിന്റേയും വിചാരം മനസ്സിൽ നിന്ന് വിട്ടുമാറാൻ ഇടയില്ലാത്തതാണ്. അതുകൊണ്ടു വിരോധം വരത്തക്ക എന്തെങ്കിലും കാരണം ഉണ്ടായാൽ ക്രൂരമായി പെരുമാറാതെയും നിർദ്ദയമായി സംസാരിക്കാതെയും, വലിയവിരോധം ഭാവിക്കാതെ തല്ക്കാലം സഹകരണം കുറച്ചുവയ്ക്കുകയും ചെയ്യാനേ പാടുള്ളൂ. എപ്പോഴെങ്കിലും സഹകരണം വേണമെന്നു കണ്ടാൽ അപ്പോൾ സഹകരിക്കത്തക്കവിധത്തിലും

ആയിരിക്കേണ്ടതാണ്. രണ്ടുപേർ തമ്മിൽ സ്നേഹമായി പെരുമാറുമ്പോൾ പല രഹസ്യങ്ങളും സംസാരിക്കേണ്ട തായും പല സഹായങ്ങളും സൗകൎയ്യങ്ങളും അന്യോന്യം ഉണ്ടാകേണ്ടതായും വരും. സ്നേഹമായി പെരുമാറുമ്പോൾ പറഞ്ഞ രഹസ്യങ്ങളെ, ചെയ്ത സൗജന്യങ്ങളെ, കിട്ടിയ അറിവുകളെ വച്ചുകൊണ്ട് എതിരായി പെരുമാറിയാൽ അതു നന്ദികേടും ചതിയും ആകുന്നു. അയാൾ നന്ദികേടി ന്റേയും ചതിയുടേയും എല്ലാ ദോഷങ്ങൾക്കും പാത്രീഭവി ക്കയും ചെയ്യും. എന്നാൽ എതിരായി പെരുമാറിയ ആളോടു കൂടുതലായ വിരോധം ഭാവിക്കാതെ ഇരിക്കേണ്ട താകുന്നു. എന്തുകൊണ്ടെന്നാൽ വലിയ വിരോധം ഭാവി ച്ചാൽ രണ്ടുപേൎക്കും യാതൊരു പ്രയോജനവും ഉണ്ടാകു ന്നില്ല. സ്നേഹിച്ചിരുന്നപ്പോൾ കിട്ടിയതുകൊണ്ട് എതിരു ചെയ്ത ആളോട് വീണ്ടും ആത്മാൎത്ഥമായി സ്നേഹിക്കു ന്നതു് സൂക്ഷിച്ചുവേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ വീണ്ടും ചതിയിൽ അകപ്പെടാൻ ഇടയാകാതെയിരിക്കേ ണ്ടതിനാണ്. അപ്പോൾ ആ ആളോടു പെരുമാറേണ്ടതു കൂടുതലായി സ്നേഹിക്കാതെയും വിരോധം ഭാവിക്കാതെയും വേണ്ടതാകുന്നു. വിരോധംകൊണ്ടു പ്രയോജനമില്ലാത്തതി നാലും, വിരോധമില്ലാത്തതിനാൽ വല്ല പ്രയോജനത്തിനും ഇടയുള്ളതുകൊണ്ടും വിരോധമില്ലാതിരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. ഒരിക്കലും സഹകരിക്കാൻ പാടില്ലാത്ത വിധം ആരോടും പെരുമാറാൻ പാടില്ലാത്തതാണ്. അതു കൊണ്ടു പല പ്രയാസങ്ങൾക്കും അനൎത്ഥങ്ങൾക്കും ഇട വരും. പിന്നീടു നാം ആശിച്ചാൽ പോലും ആ വിരോധം

എടുത്തുകളയാൻ ഒക്കുകയുമില്ല. സ്വന്തം ആളുകളോടു വിരോധിക്കാതിരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. സ്വന്തക്കാർ തമ്മിൽ സഹകരിക്കേണ്ടതായ പല സംഗതികളും വരും. കൂടാതെ അവരുമായി കാൎയ്യമായി വിരോധിച്ചാൽ അന്യരെക്കാൾ കൂടുതൽ വിരോധത്തിനു് ഇടവരുന്നതാകുന്നു. അതുകൊണ്ടു് അക്കാൎയ്യത്തിൽ കൂടുതലായി ആലോചിച്ചു പെരുമാറേണ്ടതു് അത്യാവശ്യമാകുന്നു. മുൻ വിവരിച്ചതുപോലെ വല്ല വിരോധത്തിനും കാരണമുണ്ടായാൽ തല്ക്കാലം സഹകരണം കുറച്ചുവച്ചാൽ മതിയാകുന്നതാണു്. ഏതുവിധമായാലും ആരോടും കൂടുതലായ വിരോധത്തിനു് ഇടയുണ്ടാക്കാതെ ഇരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. സഹകരിക്കാൻ പാടില്ലയെന്നു കാണുന്ന ആളായാലും, വിരോധവുമില്ല വലിയ അനുകൂല്യവുമില്ല എന്നുള്ള ഭാവത്തിൽ പെരുമാറിക്കൊണ്ടുപോകുന്നതു് സാമൎത്ഥ്യംതന്നെയാണു്. പരസ്പരസ്നേഹം അഭിവൃദ്ധിക്കും ജീവിതസൗകൎയ്യങ്ങൾക്കും ഏററവും ആവശ്യമാണെന്നുള്ളതു തൎക്കമററ സംഗതിതന്നെയാണു്. കാൎയ്യങ്ങൾ ശരിയായി ഇരിക്കുന്നതിനും പ്രവൎത്തനങ്ങളിൽ തെററുവരാതിരിക്കുന്നതിനും ശരിയായ വിധം ആലോചിച്ചു പ്രവൎത്തിക്കുകയും പെരുമാറുകയും വേണ്ടതാകുന്നു. കൂടാതെ പെരുമാററത്തിലും പ്രവൃത്തിയിലും അലക്ഷ്യം വരാതിരിക്കയും വേണം. കാൎയ്യങ്ങൾ ശരിയായിരിക്കേണ്ടതു ജീവിതസൗകൎയ്യങ്ങൾക്കു് ഏററവും ആവശ്യമാകകൊണ്ടു് അവ ശരിയായിരിക്കേണ്ടതിനുള്ള ഉത്തരവാദിത്വം അവരവൎക്കുതന്നെ ഉള്ളതാകുന്നു. അതുകൊണ്ടു കാൎയ്യങ്ങൾ ശരിയായിരിക്കേ

ണ്ടതാണെന്നുള്ള ഉത്തരവാദിത്വബോധം ഉണ്ടായിരിക്കയും വേണം. അങ്ങനെയായാൽ അവനവൻെറ ജീവിതത്തിനു സുഖവും സൗകൎയ്യവും ഉണ്ടായിരിക്കയും അനൎത്ഥം ഇല്ലാതിരിക്കയും ചെയ്യും. ഏതുവിധം നോക്കിയാലും മനുഷ്യർ തമ്മിൽ വിരോധമില്ലാതെയും സ്നേഹമായും പെരുമാറേണ്ടതാണു്. അപ്രകാരമായാൽ ജീവിതത്തിനു സുഖവും സൗകൎയ്യവും ഉണ്ടായിരിക്കയും ചെയ്യും.

## 23. ചതി, വാക്കുമാററം, വിശ്വാസവഞ്ചന, വാങ്ങിച്ചതു തിരിച്ചുകൊടുക്കാതിരിക്കുക, സത്യം

ചതി, വാക്കുമാററം, വിശ്വാസവഞ്ചന ഇവ മൂന്നും ഏതാണ്ടു തുല്യബലമുള്ള സംഗതികളാകുന്നു. വാക്കുമാററവും വിശ്വാസവഞ്ചനയും ചതികൂടി ഉൾപ്പെട്ടതാണു്. വാങ്ങിച്ചതു തിരിച്ചുകൊടുക്കാതിരിക്കുന്നതിലും ചതിയുടെ ഫലം കൂടി ഉൾപ്പെട്ടിരിക്കയും ചെയ്യും. എന്നാൽ ചതി പ്രത്യേകം നില്ക്കുന്നുമുണ്ടു്. ചതി, വാക്കുമാററം, വിശ്വാസവഞ്ചന, വാങ്ങിച്ചതു തിരിച്ചുകൊടുക്കാതിരിക്കുക, സത്യം ഇവയെല്ലാംകൊണ്ടുണ്ടാകുന്ന പ്രയോജനങ്ങൾ എന്താണെന്നു ശരിയായിട്ടു മനസ്സിലാക്കേണ്ട സംഗതികളാകുന്നു. എന്തുകൊണ്ടെന്നാൽ മിക്ക സംഗതികളും പ്രവൎത്തിക്കുന്നതു് അവനവൻെറ പ്രയോജനത്തെക്കൂടി ലാക്കാക്കിയാണല്ലൊ. അതുകൊണ്ടു് ഇവയുടെ പ്രയോജനം എന്താണെന്നു മനസ്സിലാക്കേണ്ടതു് ഏററവും ആവശ്യമാകുന്നു.

നാം പ്രതീക്ഷിച്ചിരിക്കാതെയും നമ്മെ അറിയിക്കാതെയും നമ്മെ നശിപ്പിക്കയും ഉപദ്രവിക്കയും ചെയ്യുന്ന സംഗതികൾക്കു ചതിയെന്നു പറയാം. ചതി പെട്ടെന്നനുഭവപ്പെടുന്നതായും കാലക്രമത്തിലനുഭവപ്പെടുന്ന വിധത്തിലും ഉണ്ടു്. ഏതുവിധത്തിലുള്ള ചതിയായാലും അതു് അനുഭവിക്കുകയൊ, അനുഭവപ്പെടുകയൊ, മനസ്സിലാക്കുകയൊ ചെയ്യുമ്പോൾ പ്രവൎത്തിച്ചവനൊ പ്രവൎത്തിച്ച വിഭാഗങ്ങൾക്കൊ കിട്ടുന്ന പ്രയോജനത്തെക്കാൾ വളരെ കൂടുതലാണു് അതിനു കിട്ടുന്ന പ്രതികാരത്തിനുള്ള ശക്തി. ചതിയുടെ പ്രയോജനം മുമ്പും പ്രതികാരം പുറകും ആണല്ലൊ. എന്നാൽ ഏതൊരു പരിശ്രമത്തിന്റെയും ഉദ്ദേശം പുറകെ ഗുണം കിട്ടുന്നതിനാണു്. അതുകൊണ്ടു പുറകെ ദോഷം ഉണ്ടാകുന്ന പ്രവൎത്തനങ്ങൾ ചെയ്യാൻ പാടില്ലാത്തതാകുന്നു. പ്രതികാരത്തിനു ശക്തികൂടിയ സംഗതികൾ പ്രവൎത്തിക്കാതെ പ്രത്യേകം സൂക്ഷിക്കേണ്ടതാണു്. ലോകത്തുള്ള ശക്തി ഒന്നാകകൊണ്ടു ചതി അനുഭവിച്ചവനൊ അനുഭവിച്ച വിഭാഗങ്ങൾക്കൊ അതുകൊണ്ടു യാതൊന്നും ഫലിക്കുന്നതുമില്ല. എന്തുകൊണ്ടെന്നാൽ പ്രവൎത്തിച്ചവനാണല്ലൊ അനുഭവിക്കുന്നതു്. പ്രവൎത്തിക്കാത്തവൻ അനുഭവിക്കുന്നതുമില്ല. ആ തത്വത്തെ അടിസ്ഥാനമാക്കി പകരം പ്രവൎത്തിച്ചില്ലെങ്കിൽ അനുഭവിച്ചവൻ യാതൊന്നും അനുഭവിക്കുന്നതേയില്ല. ചതിയിൽ അകപ്പെട്ടവൻ ഉടനെ മരിക്കുകയാണെങ്കിൽ ചതിച്ചവനാണല്ലൊ പിന്നീടനുഭവിക്കുന്നതായി നാം നേരിൽ കാണുന്നതു്. ചതിയിൽ അകപ്പെട്ടവൻ ഏതെങ്കിലും അനുഭ

വിക്കുകയൊ കഷ്ടപ്പെടുകയൊ ചെയ്താൽ അതു് അവൻ അതുപോലുള്ള മറേറതെങ്കിലും ദുഷ്കൃത്യങ്ങൾ പ്രവൃത്തിച്ചതിൻെറ ഫലമായിട്ടാണെന്നുവരാം. അല്ലെങ്കിൽ അപ്പോൾ അനുഭവിക്കുന്ന കഷ്ടപ്പാടുകൾക്കു പകരം പിന്നീടു സുഖമനുഭവിച്ചുകൊള്ളുകയും ചെയ്യും. അതു പരിശ്രമഫലംകൊണ്ടു പരിശ്രമം കൂടാതെ നാം സന്തോഷവും സുഖവും പിന്നീടനുഭവിക്കുന്നതുപോലെയാണു്. ഏതുവിധമായാലും പ്രവൃത്തിച്ചവനേ അനുഭവിക്കാൻ ഒക്കുകയുള്ളു. പ്രവൃത്തിക്കാത്തവൻ അനുഭവിക്കുകയേ ഇല്ല. വശാൽ കഷ്ടതയനുഭവിച്ചവൻ സുഖം അനുഭവിക്കുകതന്നെചെയ്യും. അതുപോലെ വശാൽ സുഖം അനുഭവിച്ചവൻ ദുഃഖം അനുഭവിക്കയും ചെയ്യും. കഷ്ടപ്പെട്ടു പ്രയത്നിച്ചാൽ സുഖം അനുഭവിക്കതന്നെ ചെയ്യാം. മുമ്പു് അനുഭവിച്ചുപോയ പരിശ്രമത്തിൻെറയും കഷ്ടപ്പാടിൻെറയും ഫലം പിന്നീടനുഭവിക്കുകയും, മുമ്പു് അനുഭവിച്ചുകഴിഞ്ഞ വെറുതെ കിട്ടിയ സുഖത്തിൻെറയും സന്തോഷത്തിൻെറയും ഫലമായ ദുഃഖവും കഷ്ടതയും പിന്നീടനുഭവിക്കയും ചെയ്യും. ഏതുവിധമായാലും ചീത്ത പ്രവൃത്തിക്കാതിരുന്നാൽ ചീത്ത അനുഭവിക്കുകയുമില്ല. നല്ലതു പ്രവൃത്തിച്ചാൽ നല്ലതുതന്നെ അനുഭവിക്കുകയും ചെയ്യും. ഒന്നും ചെയ്യാതെ യാദൃച്ഛികമായും വെറുതെയും കിട്ടുന്ന സുഖത്തിനും ദുഃഖത്തിനും അതിൻെറ വിപരീതഫലം കിട്ടുകയും ചെയ്യും. പന്തു ഭിത്തിയിൽ എറിഞ്ഞാൽ തിരിച്ചു വരുന്നതുപോലെയും മററും, പ്രവൃത്തിക്കുന്നതിൻെറയും അനുഭവിക്കുന്നതിൻെറയും ഫലം തിരിച്ചുകിട്ടുകതന്നെ ചെയ്യും. അതുകൊണ്ടു ചീത്തയായതു

പ്രവൎത്തിച്ച ചീത്തയായ ഫലം അനുഭവിക്കാൻ ഇടയാക്കാതെ നല്ല പ്രവൃത്തികൾ പ്രവൎത്തിച്ച് നല്ല ഫലങ്ങൾ അനുഭവിക്കാൻ ശ്രമിക്കണം. അല്ലാതെ വശാലും വെറുതെയും കിട്ടുന്ന പ്രയോജനങ്ങളും സന്തോഷവും സുഖവും അനുഭവിക്കുന്നതു മുമ്പേ ചെയ്തതിന്റെ ഫലമാണൊ എന്നറിയാൻ പാടില്ലാത്തതുകൊണ്ട് അങ്ങനെ വെറുതെ കിട്ടുന്ന സുഖവും സന്തോഷവും അനുഭവിക്കുന്നതു സൂക്ഷിച്ചുവേണ്ടതാകുന്നു. അങ്ങനെയുള്ള സൗകൎയ്യവും സുഖവും സന്തോഷവും അനുഭവിച്ചുകൊണ്ടിരിക്കുമ്പോൾ നല്ല പ്രവൃത്തികൾ ചെയ്യുകയും ദൈവവിചാരം ഉണ്ടായിരിക്കയും വെറുതെ കിട്ടിയ സുഖത്തെ വകവയ്ക്കാതെ നല്ല പ്രവൃത്തികൾ ചെയ്തുകൊണ്ടിരിക്കയും ചെയ്താൽ നല്ലതുതന്നെ വന്നുകൊണ്ടേയിരിക്കും. ചതി പ്രയോഗിച്ചവനൊ പ്രയോഗിച്ച വിഭാഗങ്ങൾക്കൊ ചതിയുടെ പ്രതികാരാനുഭവം ശരിയായ വിധം കിട്ടുകയും ചെയ്യും. ചതിയുടെ ശക്തി മനുഷ്യരുടെ ഇടയിൽ കൂടുതൽ കാലത്തേയ്ക്കു നീണ്ടുനിൽക്കുകയും ചെയ്യും. അതുകൊണ്ട് ഒരുപ്രകാരത്തിലും ചതി പ്രയോഗിക്കാതിരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. ഇവയെല്ലാം പ്രകൃതിയുടെ ന്യായമനുസരിച്ചുള്ള സംഗതികളാകുന്നു. അതുകൊണ്ടു പ്രകൃതിയുടെ ന്യായവും കണക്കും അനുസരിച്ചു മാത്രമെ നടക്കാവൂ ഒക്കുകയുള്ളൂ.

വാക്കുമാററം ജീവിതസൌകൎയ്യങ്ങൾക്കു വലിയ കുഴപ്പം ഉണ്ടാക്കുന്നതാകുന്നു. മനുഷ്യരുടെ അഭിവൃദ്ധിക്കു അതിൎത്തിയില്ലാത്തതാണല്ലൊ. വാക്കു മാറുന്നതുകൊണ്ട്

അഭിവൃദ്ധിക്കു തടസ്സമുണ്ടാക്കി അഭിവൃദ്ധിക്ക് അതിർത്തിയുണ്ടാക്കുന്നു. വാക്കു മാറുന്നതുകൊണ്ടു മററുള്ളവരുടെ സഹകരണത്തിനു കുറവു വരുകയും ചെയ്യും. ജീവിതത്തിനുള്ള പ്രവൎത്തനങ്ങൾ ഇഷ്ടംപോലെ നടത്താൻ ഒക്കുകയുമില്ല. വാക്കു മാറുമെന്നു പരക്കെ ബോദ്ധ്യമാകുകയാണെങ്കിൽ അതു വലിയ ആപത്തായി തീരുകയുംചെയ്യും. വാക്കു മാറുമെന്നുള്ള അഭിപ്രായം ഉണ്ടായാൽ അവനു സഹകരണക്കുറവു സംഭവിക്കും. അതുകൊണ്ടു വാക്കുമാറുക നിമിത്തം കിട്ടിയിട്ടുള്ള പ്രയോജനം കാലക്രമത്തിൽ ഇല്ലാതായിപ്പോകാനും സഹകരണക്കുറവുനിമിത്തം കൂടുതൽ പ്രയാസങ്ങൾ അനുഭവിക്കാനും ഇടവരും. അതുകൊണ്ടു പ്രയോജനത്തെക്കാൾ കൂടുതൽ പ്രയോജനമില്ലായ്മ ഉണ്ടാകുമെന്നുള്ളതിനാൽ വാക്കുമാറുന്നതു പാടില്ലാത്തതാകുന്നു. എന്നാൽ പല സംഗതികൾക്കും വാക്കുമാറാൻ ഇടയുണ്ടാകുന്നതു ശരിയായിട്ട് ആലോചിച്ചു പറയാത്തതുകൊണ്ടാകുന്നു. അതുകൊണ്ട് ഏതു സംഗതികൾക്കും വാക്കു പറയുകയൊ കരാറു ചെയ്യുകയൊ ചെയ്യുന്നതു് ആ കരാറു ചെയ്യുന്ന സംഗതിയുടെ നാനാപ്രകാരത്തിലുമുള്ള കാൎയ്യങ്ങളും പരിഹാരങ്ങളും ശരിയായവിധം ആലോചിച്ചു വേണ്ടതാണ്. അങ്ങനെയായാൽ ഒരുപ്രകാരത്തിലും വാക്കു മാറേണ്ടതായ ആവശ്യം ഉണ്ടാകേണ്ടതായി വരികയേയില്ല.

വിശ്വാസവഞ്ചനയെന്നു പറയുന്നതു് എന്തെങ്കിലും ധനമോ സ്വത്തോ സാധനങ്ങളോ ഏല്പിച്ചാൽ തിരിച്ചു കൊടുക്കാത്തതും, ഏല്പിക്കുന്ന ധനത്തിലും സ്വത്തിലും

നിന്നു് ഏതെങ്കിലും എടുത്തുകൊണ്ടു ബാക്കി തിരിച്ചു കൊടുക്കുന്നതും, കൂടാതെ ഏതെങ്കിലും സംഗതി ഏററു പറഞ്ഞാൽ പറഞ്ഞതുപോലെ പ്രവത്തിക്കാതിരിക്കുന്നതും ആകുന്നു. ഇതുകളിൽ ചതിയുംകൂടി ഉൾപ്പെടുന്നതാണല്ലൊ. അതുകൊണ്ടു ചതിയുടെ എല്ലാ ദോഷങ്ങളും ഇതുകൾക്കുകൂടി ഉള്ളതാകുന്നു. കൂടാതെ ഏതെങ്കിലും സംഗതി ഏററ ആളിനു് അതു തെററിക്കുന്നതുകൊണ്ടുണ്ടാകുന്ന പ്രയോജനത്തെയും സന്തോഷത്തെയുംകാൾ വളരെ വലുതാണു് ഏല്പിച്ച ആളിനുണ്ടാകുന്ന പ്രയാസവും മനസ്സിന്റെ വൈഷമ്യവും. ഏതെങ്കിലും സാധനം കളഞ്ഞുപോയാൽ, അതു കിട്ടിയ ആളിനുണ്ടാകുന്ന സന്തോഷത്തെക്കാൾ വളരെ വലുതാണു് ആ സാധനം കളഞ്ഞുപോയ ആളിനുണ്ടാകുന്ന സന്താപം. കിട്ടിയ ആളിനുണ്ടാകുന്ന സന്തോഷം, മററാക്കെങ്കിലും കൊടുത്തും മററുപ്രകാരത്തിലും ചെലവു ചെയ്യുന്നതുവരെ മാത്രം ഉണ്ടായിരിക്കും. കളഞ്ഞുപോയ ആളിനു് ആ വിചാരം യാതൊരതിത്തിയുമില്ലാതെ മനസ്സിൽനിന്നു നിശ്ശേഷം മാറുന്നതുവരെ നീണ്ടുനിൽക്കുകയും ചെയ്യും. അതുപോലെയാണു് ഏററ ആളിനും ഏല്പിച്ച ആളിനും ഉണ്ടാകുന്ന സന്തോഷവും സന്താപവും. ഏററുപറയുന്ന സംഗതികൾ വഹിക്കാതെവന്നാൽ ഏല്പിച്ച ആളിനുണ്ടാകുന്ന പ്രയാസം വളരെ വലുതാണു്. ഒരാൾ അടിയന്തിരത്തിനു് ആഹാരസാധനം വിളമ്പുന്നതിനുള്ള ഇല (പാത്രം) കൊടുത്തുകൊള്ളാമെന്നേററാൽ തത്സമയം സദ്യ നടത്തുന്നതിനു് ഇല കൊടുത്തില്ലെങ്കിൽ ഉണ്ടാകുന്ന പ്രയാസം എത്രമാത്ര

മാണ്? തത്സമയം ഏതെങ്കിലും പ്രകാരത്തിൽ വേണ്ട ഇല കിട്ടിയില്ലെങ്കിൽ അടിയന്തിരം അലങ്കോലപ്പെടുന്നതിന്ന മറെറാന്നും വേണ്ടതന്നെ. ശുഭമുഹൂത്തത്തിന് പകരം അശുഭമുഹൂത്തമായി തീരുകയും ചെയ്യും. ഇല കൊടുക്കാമെന്നേററതുപോലുള്ള നിസ്സാര സംഗതികൾക്കപോലും ഏററതുപോലെ പ്രവത്തിച്ചില്ലെങ്കിൽ ഉണ്ടാകുന്ന പ്രയാസം വളരെ വലുതാണ്. വിവാഹബന്ധം മുതലായ സംഗതികൾ ഏററതുപോലെ പ്രവത്തിച്ചില്ലെങ്കിൽ ഉണ്ടാകുന്ന ക്ലേശങ്ങൾ വളരെ കൂടുതലാണ്. അതുകൊണ്ട് ഏതു സംഗതി ഏൽക്കുന്നതും ശരിയായ കരുതലോടുകൂടിയും നാനാവശങ്ങളെപ്പററി ആലോചിച്ചും സന്നദ്ധതയോടും വേണ്ടതാകുന്നു. ഏററാൽ അതുപോലെ പ്രവത്തിക്കേണ്ടതുമാണ്. എന്തെങ്കിലും സ്വത്തോ ധനമോ സാധനങ്ങളോ തിരിച്ചുകൊടുക്കാനായി ഏററാൽ അതുകൾക്ക യാതൊരു ഭംഗവും വരുത്താതെ തിരിച്ചുകൊടുക്കേണ്ടതാകുന്നു. അതുകൾ തിരിച്ചു കൊടുക്കാതിരിക്കുകയൊ കുറെ എടുത്തുകൊണ്ടു ബാക്കി മടക്കി കൊടുക്കുകയൊ ചെയ്താൽ ചതിയുടെ എല്ലാ ദോഷങ്ങൾക്കും പാത്രീഭവിക്കുകയും ആ ആളിൻെറ മേൽ മററുള്ളവൎക്ക വിശ്വാസക്കുറവു തോന്നുകയും തന്നിമിത്തം മററുള്ളവരുടെ സഹകരണത്തിന്ന കുറവു പററുകയും ചെയ്യും. അത് അവൻെറ അഭിവൃദ്ധിയെ തടസ്സപ്പെടുത്തുകയും ചെയ്യും. അതു കൊണ്ടു വിശ്വാസത്തിന്ന കുറവുവരുത്താതെ ഇരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു.

കൊടുക്കാമെന്നുള്ള കരാറനുസരിച്ചു വാങ്ങിച്ചാൽ തിരിച്ചുകൊടുക്കാതിരിക്കുന്നതു് ഒരു വലിയ ആപത്തുണ്ടാകുന്ന സംഗതിയാകുന്നു. അതിൽ ചതിയും കൂടി ഉൾപ്പെടുന്നുണ്ടു്. വാങ്ങിച്ചാൽ കൊടുത്തില്ലെങ്കിൽ പിന്നീടു കിട്ടുകയില്ലെന്നു പഴമൊഴിതന്നെ പറഞ്ഞുവരുന്നുണ്ടു്. ഒരു പ്രാവശ്യം കൊടുത്ത ആൾ വീണ്ടും കൊടുക്കയില്ലെന്നു് അല്ല അതിന്റെ അർത്ഥം. വാങ്ങിച്ചാൽ തിരിച്ചുകൊടുക്കുകയില്ലെന്നു് അറിഞ്ഞവർ ആരും അവനു കൊടുക്കയില്ലെന്നുതന്നെയാണു്. എന്തുകൊണ്ടെന്നാൽ ഒരു പ്രാവശ്യം വാങ്ങിയപ്പോൾ കൊടുക്കാമെന്നുപറഞ്ഞ ഗഡുവിൽ കൊടുത്തില്ലെങ്കിൽ കൊടുത്ത ആൾ വീണ്ടും കൊടുക്കുന്നതെങ്ങിനെ? അതുപോലെ കൊടുത്തതു വാങ്ങാനും നിർബന്ധമുണ്ടായിരിക്കണം. എന്നാൽ മാത്രമേ സംഗതികൾ ശരിയായി നടക്കാൻ ഒക്കുകയുള്ളു. വാങ്ങിച്ചതു പറഞ്ഞ ഗഡുവിനു കൊടുക്കാൻ സാധിച്ചില്ലെങ്കിൽ മറ്റൊരാളിനോടു വാങ്ങി ഗഡു തെറ്റിക്കാതെ കൊടുക്കാൻ ശ്രമിക്കണം. അപ്പോൾ മുമ്പേ വാങ്ങിയ ആളിനോടു വാങ്ങിച്ചു പിന്നീടു വാങ്ങിയ ആളിനു കൊടുക്കുകയും ചെയ്യാം. അങ്ങനെ വാങ്ങിച്ചും കൊടുത്തും നേരു പാലിക്കാൻ കഴിയും. എന്നാൽ ഇതിനിടയിൽ വാങ്ങിച്ചും കൊടുത്തും നില്ക്കുന്ന ആൾ സ്വന്തനിലയിൽ ശ്രമിച്ചുണ്ടാക്കിയില്ലെങ്കിൽ യാതൊരു നെറിയും നേരും പാലിക്കാൻ ഒക്കുകയില്ല. അതുകൊണ്ടു പരിശ്രമത്തിനു കുറവുവരുത്താതെയിരിക്കേണ്ടതു് ഏറ്റവും ആവശ്യമാകുന്നു. സന്ന്യാസിമാരെ ഒഴിച്ചാൽ മറ്റുള്ളവരെല്ലാം അവരവരുടെ സൗകര്യംപോലെയും മറ്റും

കടം വാങ്ങേണ്ടതായി വരും. മഹാരാജാക്കന്മാരും ചക്രവത്തിമാരും കടം വാങ്ങുകയില്ലെന്നു വിചാരിക്കാം. എന്നാൽ അവരുടെ ഗവമ്മെൻറുകഠം കടം വാങ്ങുന്നുണ്ടു്. അതു രാജ്യത്തിൻെറ കൂടുതൽ അഭിവൃദ്ധിക്കുവേണ്ടിയാണെന്നു വിചാരിക്കാം. അതുപോലെ ഓരോ നിലയിൽ ഉള്ളവരും കൂടുതൽ അഭിവൃദ്ധിക്കുവേണ്ടി സ്ഥാപനങ്ങളിൽ നിന്നും മററും കടം വാങ്ങി പ്രയോജനകരങ്ങളായ പ്രവത്തനങ്ങഠം അഭിവൃദ്ധിപ്പെടുത്തുന്നുണ്ടു്. ഏതുനിലയിൽ ജീവിക്കുന്ന മനുഷ്യനും തിരിച്ചുകൊടുക്കാനായി വാങ്ങുന്നതു് ഗഡു തെററിക്കാതെ തിരിച്ചുകൊടുക്കുകതന്നെ വേണ്ടതാകുന്നു. എന്നാൽ അവൻെറ കൈവശം ധനമില്ലെങ്കിൽ മററുള്ളവരുടെ കൈവശമുള്ള ധനമെല്ലാം അവൻെറ സ്വന്തധനമാണെന്നുതന്നെ കരുതാം. അതുപോലെ അതുകഠം ഉപയോഗപ്പെടുത്തുകയും ചെയ്യാം. അപ്പോഠം അവനു ജീവിതത്തിനു യാതൊരു പ്രയാസവും ഉണ്ടാകുകയും ഇല്ല. അല്ലാതെ കിട്ടിയതു മാത്രം ഇരിക്കട്ടെ, കൊടുക്കേണ്ട എന്നു കരുതിയാൽ ആ ആളിൻെറ പെരുമാററം മനസ്സിലായവർ ആരും കൊടുക്കുകയും ഇല്ല. സമ്പ്രദായം പറഞ്ഞു കൈക്കലാക്കുകയും മിടുക്കനാകുകയും ചെയ്താൽ അതു കൂടുതൽ കാലം പ്രയോഗിക്കാൻ ഒക്കുകയുമില്ല. അപ്പോഠം പ്രയാസങ്ങഠം വദ്ധിക്കുകയും ജീവിതക്ലേശങ്ങഠം അനുഭവിക്കയും ചെയ്യും. പരസ്പരസഹായംകൊണ്ടാണല്ലോ മനുഷ്യർ ജീവിക്കേണ്ടതു്. അതുകൊണ്ടു് കൊടുക്കലും വാങ്ങലും ശരിയായവിധം പാലിക്കേണ്ടതു് ഏററവും ആവശ്യമാ

കുന്നു. അതിനാൽ ജീവിതത്തിനു സുഖവും സന്തോഷവും ഉണ്ടാകുകയും ചെയ്യും.

സത്യം പാലിക്കുന്നതുകൊണ്ടുള്ള പ്രയോജനം കുറേയൊക്കെ കൊടുക്കൽവാങ്ങൽ സംബന്ധിച്ചും മറ്റും പറഞ്ഞിട്ടുള്ളതിൽ വന്നിട്ടുണ്ടല്ലോ. സത്യം പാലിക്കേണ്ടതാണെന്നു പല സംഗതികളെ സംബന്ധിച്ചും പ്രസ്താവിച്ചിട്ടുള്ളതാകുന്നു. കളവു പറയുന്നതിന്റേയും പ്രവൎത്തിക്കുന്നതിന്റേയും അനുഭവങ്ങൾകൊണ്ട് അതു തെളിയിച്ചിട്ടുള്ളതുമാകുന്നു. കളവു പറയുകയും പ്രവൎത്തിക്കയും ചെയ്തില്ലെങ്കിൽ എല്ലാ സംഗതികളും സത്യമായിട്ടാണല്ലൊ നിലകൊള്ളുന്നതു്. അതുകൊണ്ട് അസത്യമായി പ്രവൎത്തിക്കാതെയും പെരുമാറാതെയും ഇരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. പ്രവൃത്തിയുടെ ഫലമെന്ന നിലയിൽ ചീത്തയായ അനുഭവങ്ങൾക്കു് ഇടയാകാതെ ഇരിക്കയും ചെയ്യും. മററുള്ളവരോടു സത്യമായി പെരുമാറിയാൽ നാം കൊടുക്കുന്നതുപോലെ അവരിൽനിന്നും തിരിച്ചു കിട്ടുന്നതു് അതുതന്നെ ആയിരിക്കയും ചെയ്യും. അതുകൊണ്ടു നല്ല ഫലങ്ങൾ അനുഭവിക്കുന്നതിനായി നല്ല ഫലങ്ങൾ കൊടുക്കുകതന്നെ വേണ്ടതാകുന്നു. അപ്പോൾ മററുള്ളവൎക്കു നമ്മെക്കൊണ്ടു് ഉപദ്രവം ഇല്ലാതിരിക്കുകയും നമുക്കു നല്ല ഫലം കിട്ടുകയും സുഖവും സന്തോഷവുമായി ജീവിക്കാൻ ഇടവരികയും ചെയ്യും.

# 24. അഭിമാനം, അപമാനം, അപവാദം, അഹങ്കാരം, ഡംഭ്, അഹംഭാവം, നിന്ദ, ധൂർത്തം.

അഭിമാനം, അപമാനം, അപവാദം, അഹങ്കാരം, ഡംഭ്, അഹംഭാവം, നിന്ദ, ധൂർത്തം ഇവ ശരിയായി മനസ്സിലാക്കി പെരുമാറേണ്ട സംഗതികൾ ആണ്. അഭിമാനം എല്ലാ മനുഷ്യർക്കും വേണ്ടതാകുന്നു. എന്നാൽ തൊഴിൽചെയ്യുന്നതിനെ സംബന്ധിച്ച മാത്രം അഭിമാനം വിചാരിക്കാതിരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. അഭിമാനം വിചാരിച്ചു തൊഴിൽ ചെയ്യാതിരുന്നാൽ ഉപജീവനമാർഗ്ഗത്തിനും സൗകര്യങ്ങൾക്കും തടസ്സം നേരിടും. അഭിമാനത്തിൻെറ നേരേ വിപരീതമാണല്ലൊ അപമാനം. അപമാനം വരാതെ പ്രത്യേകം സൂക്ഷിക്കേണ്ടതാണ്. അപമാനത്തെ ഭയന്നാണ ചിലർ ചിലതരം തൊഴിൽ ചെയ്യുന്നതിനു മടിക്കുന്നതു്. എന്നാൽ മോഷ്ടിക്കുക, ചതിക്കുക, അതുപോലുള്ള മററു പ്രവൎത്തനങ്ങളിലും ശാരീരികമായ ദുഷിച്ച വശങ്ങളിലും ഏൎപ്പെടുക, മറെറാരുത്തൻെറ ശ്രമഫലം സ്വന്ത ആവശ്യത്തിനു വേണ്ടി വെറുതേ കിട്ടണമെന്നു് ആവശ്യപ്പെടുക, ഇങ്ങനെയുള്ളവ ഒഴിച്ചാൽ മാനസികമായും ശാരീരികമായും ഉള്ള എല്ലാ പരിശ്രമങ്ങളും അപമാനം ഇല്ലാത്തതും അഭിമാനം ഉള്ളതും തന്നെയാണ്. എന്തുകൊണ്ടെന്നാൽ ഏതെങ്കിലും തൊഴിൽചെയ്തു സൗകര്യമായി ജീവിച്ചാൽ അഭിമാനം ഉള്ളവരെല്ലാം അവൻെറകൂടെ സഹകരിക്കും.

അപ്പോൾ അവനും അഭിമാനം ഉള്ളവനായിത്തീരുകയും ചെയ്യും. അതുകൊണ്ടു് അപമാനത്തെ വകവയ്ക്കാതെ തൊഴിൽചെയ്തു് അഭിമാനത്തെ സംരക്ഷിക്കുന്നതിനു സന്നദ്ധനാകേണ്ടതു് ഏററവും ആവശ്യമാകുന്നു.

അപവാദത്തെ സംബന്ധിച്ചു നോക്കാം. നമ്മെപ്പററി മററുള്ളവർ അപവാദം പറഞ്ഞാൽ അതു നമുക്കു് എത്രമാത്രം പ്രയാസം ഉണ്ടാക്കുന്നതാണെന്നു് അറിയാൻ കഴിയും. അതുകൊണ്ടു മററുള്ളവരെ സംബന്ധിച്ചും നാം അപവാദം പറഞ്ഞു പരത്താൻ പാടില്ലാത്തതാകുന്നു. കൂടാതെ ആരെങ്കിലും ആരേ എങ്കിലും സംബന്ധിച്ചു് അപവാദം പറയുന്നതായി നാം കേട്ടാൽ അങ്ങിനെ പറയരുതെന്നു പറഞ്ഞു വിലക്കേണ്ടതുംകൂടിയാണു്. അതുപോലെ എന്തെങ്കിലും നല്ല സംഗതികൾ നാം മനസ്സിലാക്കിയാലും മററുള്ളവരോടു പറയുന്നതുകൊണ്ടു നമുക്കു ദൂഷ്യം വരാത്തതാണെങ്കിൽ മററുള്ളവരെക്കൂടി പറഞ്ഞു മനസ്സിലാക്കേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ മററുള്ളവരിൽനിന്നും നമുക്കു ഗുണം ഉണ്ടാകുന്നതിനും മററുള്ളവരുടെ ഉപദ്രവം നമുക്കു് ഉണ്ടാകാതിരിക്കുന്നതിനും അതു് ഏററവും ആവശ്യമാകുന്നു. കൂടാതെ അതു നമ്മുടെ കർത്തവ്യവുമാണു്.

അഹങ്കാരം, ഡംഭു്, അഹംഭാവം, നിന്ദ ഇവകളെല്ലാം പരസ്പരബന്ധമുള്ള സംഗതികളാകുന്നു. എന്നാൽ അഹങ്കാരം എന്നു പറയുന്നതിൽ ആരോഗ്യപരമായ വശംകൂടി ഉണ്ടു്. അതുകൊണ്ടു് അഹങ്കാരം ഏതൊരു മനുഷ്യനും വേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ മനു

സ്സിന്റെ അഹങ്കാരത്തിൽനിന്നാണു പ്രവൎത്തിക്കാനുള്ള ശേഷിയും ഉത്സാഹവും ഉണ്ടാകുന്നതു്. അതുകൊണ്ടു് എല്ലാ പ്രവൃത്തികൾക്കും മനസ്സിനു് അഹങ്കാരം വേണ്ടതാകുന്നു. എന്നാൽ അഹങ്കാരം മററുള്ളവരെ കാണിക്കാനും മനസ്സിലാക്കാനും അവരോടു പെരുമാറാനും മാത്രം കൊള്ളരുതാത്ത സംഗതിയാണു്. ഡംഭു്, അഹംഭാവം, നിന്ദ ഇവകൾ മനസ്സിൽ വിചാരിക്കാൻകൂടി പാടില്ലാത്തതാകുന്നു. എന്തുകൊണ്ടെന്നാൽ ഇവ മററുള്ളവരെ കാണിക്കുകയോ അങ്ങിനെയുള്ള മനഃസ്ഥിതിയോടെ പെരുമാറുകയോ ചെയ്താൽ പെരുമാറുന്നവനോടു മററുള്ളവൎക്കു വെറുപ്പുണ്ടാകാൻ ഇടയുണ്ടു്. അതുകൊണ്ടു സഹകരണക്കുറവു സംഭവിക്കുകയും ചെയ്യും. സഹകരണംകൊണ്ടു സിദ്ധിക്കേണ്ടതായ പല സംഗതികളും സിദ്ധിക്കാതെ വരികയും ജീവിതകാൎയ്യങ്ങൾക്കു് അസൗകൎയ്യം നേരിടുകയും ചെയ്യും. അതുകൊണ്ടു് അതു മററുള്ളവരെ കാണിക്കുകയും, അതുവച്ചുകൊണ്ടു പെരുമാറുകയും ചെയ്യാതിരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു.

അഹങ്കാരം, ഡംഭു്, അഹംഭാവം, നിന്ദ ഇങ്ങനെ നാലു വിധത്തിൽ പറയുന്ന സംഗതികളിലും ഗുരുത്വമില്ലായ്മക്കൂടി ഉൾപ്പെടുന്നുണ്ടു്. "അത്തിപ്പഴത്തോളം അകനിന്ദയുണ്ടെങ്കിൽ അട്ടിക്കിലെങ്ങും ഗുരുത്വം വിളങ്ങാ" എന്നു പഴമൊഴിപോലും പറഞ്ഞുവരുന്നുണ്ടു്.

ഗുരുത്വം എന്നു പറയുന്നതു് ഏതു സംഗതിയും പെരുമാറുന്നതിനു വേണ്ടതാകുന്നു. ഗുരുത്വത്തെ മുൻ

നിൎത്തി പെരുമാറുന്നതു സംഗതികൾക്കു തെററു വരാതിരിക്കുന്നതിന് ഏററവും നല്ലതാണു്. ഗുരുത്വം വേണ്ടതു് ഗുരുക്കന്മാർ, മാതാപിതാക്കൾ, എന്തെങ്കിലും വിദ്യകൾ പഠിപ്പിച്ചു തന്നിട്ടുള്ളവർ, തന്നെക്കാൾ കൂടുതൽ വയസ്സുള്ളവർ, ധനംകൊണ്ടൊ മററു വിധത്തിലൊ സഹായിച്ചിട്ടുള്ളവർ എന്നിവരോടും, കൂടാതെ താൻ ചെയ്തുവരുന്ന തൊഴിലിലും, അതുപോലെയുള്ള മററു സംഗതികളിലും ആകുന്നു. പെരുമാററത്തിൽ ഗുരുത്വമില്ലായ്മ കാണിച്ചാൽ അവനെപ്പററി വെറുപ്പു തോന്നാൻ ഇടയുണ്ടാകും. ആനുകൂല്യം കിട്ടേണ്ട സംഗതികൾക്കു പകരം വിപരീതവും ഉണ്ടാകും. ഏതെങ്കിലും സംഗതികൾ ചുമതലപ്പെടുത്തിയാൽ അതു ശരിയായിട്ടു പ്രവൎത്തിക്കാത്തതു് ആ ഏല്പിച്ച ആളിന്റെ മേലുള്ള ബഹുമാനക്കുറവു് അല്ലെങ്കിൽ സ്നേഹക്കുറവു് അല്ലെങ്കിൽ ആ സംഗതിയുടേയോ സ്ഥാപനത്തിന്റേയോ മേലുള്ള താല്പൎയ്യക്കുറവു് ഇവകൊണ്ടാണെങ്കിൽ അങ്ങനെയുള്ള സംഗതികൾക്കും ഗുരുത്വമില്ലായ്മകൂടി ഉൾപ്പെടുന്നു. അവനവന്റെ തൊഴിലിനെ സംബന്ധിച്ചു് അലക്ഷ്യവും അശ്രദ്ധയും കൃത്യനിഷ്ഠക്കുറവും മററും ഉണ്ടാകുന്നതു ഗുരുത്വമില്ലായ്മകൊണ്ടാകുന്നു. അതുകൊണ്ടു് എല്ലാവിധ സംഗതികൾക്കും ഗുരുത്വം ആവശ്യമാകുന്നു. ശരിയായിട്ടിരിക്കണമെന്നു് വിചാരിക്കുന്ന സംഗതികൾക്കെല്ലാം ഗുരുത്വത്തെ മുൻനിൎത്തി പ്രവൎത്തിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു.

# 25. നന്ദി.

നന്ദി ഏററവും പ്രധാനപ്പെട്ട സംഗതിയാകുന്നു. ഒരാശ മററൊരാളോടു നന്ദി കാണിച്ചാൽ അതു സ്വീകരിക്കയും അനുഭവിക്കയും ചെയ്ത ആളിനു നന്ദി കാണിച്ച ആളോട് ഒരു ബാദ്ധ്യതയുണ്ടാകുന്നു. കൂടാതെ പ്രതിപകാരം ചെയ്യണമെന്നുള്ള കടപ്പാട് ഉണ്ടായിരിക്കയും ചെയ്യും. മനുഷ്യർ തമ്മിൽ നന്ദിയും സ്നേഹവും ആയി പെരുമാറിയില്ലെങ്കിൽ സൗകര്യമായി ജീവിക്കാൻ ഒക്കുകയില്ല. ഒരു കുട്ടിയെ പ്രസവിക്കുന്നതു മുതൽ മാതാപിതാക്കൾ ആ കുട്ടിയോടുള്ള സ്നേഹംകൊണ്ട് അതിനെ വളർത്തുന്നു. അത് അവരുടെ കടമകൂടിയാണ്. ആ കുട്ടി വളർന്നാൽ മാതാപിതാക്കളോടു നന്ദിയായി പെരുമാറിയില്ലെങ്കിൽ അവരുടെ മനസ്സിന് എത്ര വിഷമമാണ് ഉണ്ടാകുന്നത്. അതുപോലെ തനിക്ക് ഉപകാരം ചെയ്ത ആളിനോടു വിപരീതം കാണിച്ചാൽ അതുനിമിത്തം ഉപകാരം ചെയ്ത ആളിൻെറ മനസ്സിന് ഉണ്ടാകാവുന്ന വിഷമം എത്രമാത്രമാണ്? ഉപകാരസ്മരണ വേണമെന്നും പ്രത്യുപകാരം ചെയ്യണമെന്നും സാധാരണ പറഞ്ഞുവരുന്നതാണല്ലോ. അതെല്ലാം ഉപകാരത്തിനു പകരം നന്ദി വേണ്ടതാണെന്നുള്ള അടിസ്ഥാനത്തിലാണ്. എന്നാൽ ജന്തുക്കൾ മനുഷ്യർ വഴങ്ങുന്നതു് അവയെ സ്നേഹിക്കയും അവയ്ക്കു പതിവായി തീററികൊടുക്കുകയും ചെയ്യുമ്പോൾ അവയ്ക്കുണ്ടാകുന്ന നന്ദികൊണ്ടും, അവയെ ഉപദ്രവിക്കുമെന്നുള്ള ഭയംകൊണ്ടും മാത്രമാണ്. ഉപദ്രവത്തെ ഭയന്നു് മനു

ഷ്യർക്കു വഴങ്ങുമെങ്കിലും ചിലപ്പോൾ അവ പകരം ഉപദ്രവിക്കുന്നുണ്ട്. പതിവായി സ്നേഹിക്കയും ആഹാരം കൊടുക്കയും ചെയ്യുന്ന ആളിനെ അവ ഉപദ്രവിക്കുന്നതേയില്ല. അപ്പോൾ ജന്തുക്കൾ മനുഷ്യനു കീഴ്വഴങ്ങുന്ന കാരണങ്ങളിലൊന്നു നന്ദിയും മറേറതു ഭയവുമാണല്ലൊ. നാം ജന്തുക്കളെ ഭയപ്പെടുത്തിയാൽ അവയെ നാം ഭയപ്പെടേണ്ടതായി വരുന്നു. എന്തുകൊണ്ടെന്നാൽ തരം കിട്ടിയാൽ അവ നമ്മെയും ഉപദ്രവിക്കും. നാം അവയോടു സ്നേഹം കാണിച്ചാൽ അവ നമ്മോടു നന്ദി കാണിക്കും. അതുകൊണ്ട് അവയെ നമുക്കു ഭയപ്പെടേണ്ട ആവശ്യം ഉണ്ടാകുന്നില്ല. അപ്പോൾ ജന്തുക്കളെ സംബന്ധിച്ചു നോക്കിയാൽതന്നെയും ഉപകാരത്തിനു പകരം നന്ദി കാണിക്കണമെന്നുള്ളതു് ഏററവും പ്രധാനമായ സംഗതിയാണെന്നു മനസ്സിലാക്കാൻ കഴിയും. തിരിച്ചറിവില്ലാത്ത ജന്തുക്കൾക്കു കൂടിയും മനുഷ്യരെപ്പോലെ അതു മനസ്സിലാക്കി പെരുമാറാൻ കഴിയുന്നു എന്നു് ഓർക്കുമ്പോൾ നന്ദിക്കു് എത്ര പ്രാധാന്യം കല്പിക്കേണ്ടതാണെന്നു മനസ്സിലാക്കാൻ കഴിയും. കൂടാതെ ജന്തുക്കൾക്കു വല്ല വിവേകവും ഉണ്ടെന്നു കരുതാവുന്നതു് നന്ദി, ഭയം ഇങ്ങനെ രണ്ടു സംഗതികളെ സംബന്ധിച്ചു മാത്രമാണു്. ചില ദുഷ്ടജന്തുക്കൾക്കുവേണ്ടി നാം എന്തു തന്നെ ചെയ്താലും അവയെക്കൊണ്ടു യാതൊരു ഉപകാരവും ഉണ്ടാകുന്നില്ല. പാമ്പു മുതലായ ജന്തുക്കളെ നാം എത്രതന്നെ സ്നേഹിച്ചാലും തരം കിട്ടിയാൽ അതു നമ്മെ കടിക്കതന്നെ ചെയ്യും. ചില മനുഷ്യരും അപ്രകാരം പെരുമാറുന്നതായി കാണുന്നുണ്ടു്. അവരെ പാമ്പു മുതലായ

ദുഷ്ടജന്തുക്കളെപ്പോലെ വിചാരിക്കാനേ മാൎഗ്ഗമുള്ളു. നന്ദി കാണിക്കേണ്ടതിന്നു പകരം നന്ദികേടു കാണിച്ചാൽ നന്ദികേടു് ഏററ ആളിൻെറ മനസ്സിനു് ഉണ്ടാകാവുന്ന വിഷമത്തിൻെറ ശക്തി നന്ദികേടു കാണിച്ച ആളിൻെറ മനസ്സിനേയും തകൎക്കുന്നതാണു്. എന്തുകൊണ്ടെന്നാൽ ഒരേ ശക്തിയിൽ പെട്ട ഹൃദയങ്ങൾ തമ്മിലും ആ വിചാരത്തിൻെറ ശക്തി ഫലിക്കുന്നതാകുന്നു. അതു് റേഡിയോ എന്ന ഉപകരണംകൊണ്ടുള്ള പ്രവൎത്തനംപോലെയാണു്. കൂടാതെ തക്കതായ എന്തെങ്കിലും നന്ദികേടുകാണിച്ചാൽ അതു കാണിച്ച ആളിനുതന്നെ അതു് ഓൎമ്മയിൽ വരുന്ന എല്ലാ സമയവും മനസ്സിനു് ഉപദ്രവം ഉണ്ടായിക്കൊണ്ടിരിക്കയും ചെയ്യും. അതുപോലെ എന്തെങ്കിലും ക്രൂരത ഒരാൾ മറെറാരാളോടു പ്രവൎത്തിച്ചാലും അപ്രകാരംതന്നെ. ജന്തുക്കൾപോലും മനുഷ്യരോടു കാണിക്കുന്ന ഒരു പ്രധാന സംഗതി നന്ദി മാത്രമാണു്. അപ്പോൾ ജന്തുക്കളേക്കാൾ വിവേകം ഉണ്ടെന്നു വിചാരിക്കുന്ന മനുഷ്യനു് എങ്ങനെ നന്ദികേടു കാണിക്കാൻ കഴിയും. നന്ദികേടു കാണിച്ച ആളിൻെറ പ്രവൎത്തനങ്ങളിലും നന്ദികേടിൻെറ ശക്തിപോലെയുള്ള ഗുരുത്വമില്ലായ്മകൂടി സംഭവിക്കാൻ ഇടയുണ്ടു്. അതുകൊണ്ടു നന്ദിയായി പെരുമാറേണ്ടതു് ഏററവും ആവശ്യമാകുന്നു. അപ്പോൾ നമ്മിൽ സ്ഥിതിചെയ്യുന്നതും നമ്മിലും കവിഞ്ഞു നില്ക്കുന്നതും നമ്മെ നയിക്കുന്നതുമായ ശക്തിമാഹാത്മ്യത്തോടു നന്ദി കാണിക്കേണ്ടതു് എത്ര ആവശ്യമാണെന്നുള്ളതിനു സംശയമില്ല. അങ്ങനെ നമ്മെ നയിച്ചുകൊണ്ടിരിക്കുന്ന ശക്തിമാഹാത്മ്യമായ

ദൈവത്തോടു നന്ദിയുള്ളവനായിരിക്കുമ്പോൾ അവൻ നന്ദി കാണിക്കേണ്ടതായ എല്ലാവരോടും നന്ദിയുള്ളവനായി തീരുകതന്നെ ചെയ്യും.

## 26. ഔചിത്യം.

പെരുമാററത്തിൽ ഔചിത്യം കാണിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. ആവശ്യക്കാരനു് ഔചിത്യം ഇല്ലാ എന്നു പറയപ്പെടുന്നുണ്ടു്. എന്തെങ്കിലും സാധനമൊ ധനമൊ ആവശ്യമുണ്ടെങ്കിൽ ചോദിച്ചു വാങ്ങേണ്ടതുതന്നെയാണു്. എന്നാൽ അതിനു കുറെ ഔചിത്യംകൂടി വിചാരിക്കാനുണ്ടു്. മറെറാരാളിൻെറ ഉപയോഗത്തിൽ ഇരിക്കുന്ന സാധനമാണെങ്കിൽ അതു ചോദിക്കത്തക്കതാണൊ എന്നു മുൻകൂട്ടി ആലോചിക്കണം. ചോദിക്കത്തക്കതല്ലെങ്കിൽ ചോദിക്കാതെ ഇരിക്കേണ്ടതാണു്. ഒരാളിൻെറ ഉപയോഗത്തിൽ കവിഞ്ഞതോ ചോദിച്ചുവാങ്ങത്തക്ക വിധത്തിലുള്ളതോ ആണെങ്കിൽ ചോദിച്ചു വാങ്ങേണം. തരുന്ന ആളിനു് ഉപദ്രവം ഉണ്ടാകത്തക്ക വിധത്തിലാണെങ്കിൽ ചോദിക്കാതെ ഇരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. അത്യാവശ്യംകൊണ്ടു ചോദിച്ചേ തീരു എന്നു കണ്ടാൽ മാത്രമേ ചോദിക്കാൻ പാടുള്ളു. നാം ചോദിച്ചാൽ അയാളിനു തരാതിരിക്കാൻ ഒക്കുകയില്ല എന്ന പരിതഃസ്ഥിതിയിൽ ചോദിക്കാൻ തുനിയുന്നതു അക്രമവും അനീതിയുമാകുന്നു. അങ്ങനെയുള്ള പരിതഃസ്ഥിതികൊണ്ടു തരുന്ന ആളിനു

ണ്ടാകുന്ന മനസ്സിന്റെ വിഷമം വാങ്ങുന്ന ആളിനും ഫലി ക്കുന്നതാണ്. അതുപോലെ പലപ്പോഴും സൗജന്യമായി ചോദിച്ചു വാങ്ങുകയും തന്നുകൊണ്ടിരിക്കുകയും ചെയ്താൽ അതുതന്നെ പാഠമായിട്ട വാങ്ങാൻ ശ്രമിക്കരുത്. അങ്ങനെ ശ്രമിക്കുകയാണെങ്കിൽ തമ്മിൽ വെറുപ്പുവരാൻ ഇടയുണ്ട്. അതുകൊണ്ട് അക്കാര്യത്തിൽ ചോദിച്ചു വാങ്ങുന്ന ആരും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ഒരാ ളിന് അത്യാവശ്യമായ ഉപയോഗത്തിൽ ഇരിക്കുന്ന സാധനം അയാളുടെ ഉപയോഗം വിഘ്നപ്പെടുത്തി നമുക്ക തരണമെന്നു പറയുന്നതു തീരെ ഔചിത്യമുള്ള സംഗതിയല്ല. പല സംഗതികളെ സംബന്ധിച്ചും ഔചിത്യം വിചാരിച്ചു പെരുമാറേണ്ടതായിട്ടുണ്ട്. ഒരാൾ കുറെ ധനം നമ്മുടെ ഇഷ്ടംപോലെ ചിലവു ചെയ്വാൻ ഏല്പിച്ചിട്ടുണ്ടെങ്കിലും അതു ചിലവു ചെയ്യുന്നതു മിതമായ വിധത്തിൽ ആയിരിക്കേണ്ടതാണ്. മിതത്തിൽ കവി ഞ്ഞും ന്യായരഹിതമായും ചിലവു ചെയ്താൽ ഏല്പിച്ച ആളിനു വെറുപ്പു തോന്നാൻ ഇടയുണ്ട്. അതുകൊണ്ട പല പ്രധാന സംഗതികൾക്കും തടസ്സം നേരിടും. വല്ല സൗജന്യങ്ങളൊ ലാഭമൊ ഗുണമൊ കിട്ടാൻ ഇടയില്ലാതെ ആയിത്തീരുകയും ചെയ്യും. ആരെങ്കിലും തന്റെ വസ തിയിൽ വന്നാൽ അവരെ മനസ്സിലാക്കി പെരുമാറുന്നതും ഉപചരിക്കുന്നതും ഔചിത്യംതന്നെ. താൻ പ്രവൎത്തിക്കുന്ന തൊഴിലിനെ സംബന്ധിച്ചും ഔചിത്യത്തോടുകൂടി പ്രവ ൎത്തിക്കേണ്ടതാകുന്നു. എല്ലാ പ്രവൎത്തനങ്ങളിലും ഔചിത്യം വേണ്ടതു് ഏററവും ആവശ്യമാകുന്നു. ഏതുവിധത്തിലാ

യാലും എല്ലാ കാൎയ്യങ്ങളിലും ഔചിത്യം വിചാരിച്ചു പെരുമാറുന്നതു് അവനവൻെറ ഗുണത്തിനും സുഖത്തിനും സൗകൎയ്യങ്ങൾക്കും ഏററവും നല്ലതാകുന്നു.

## 27. അവനവൻെറ അനുഭവങ്ങളെപ്പററി മുൻകൂട്ടി നിൎണ്ണയിക്കുന്നതു്

അവനവൻെറ അനുഭവങ്ങളെപ്പററി മുൻകൂട്ടി നിൎണ്ണയിക്കുന്നതും അറിഞ്ഞുവയ്ക്കുന്നതും വലിയ പ്രയാസമുണ്ടാക്കുന്ന സംഗതിയാണു്. ഗുണം എത്രതന്നെ വന്നാലും അതു വകവയ്ക്കാതെ ഒരു ചെറിയ ദോഷത്തെയാണു മനുഷ്യർ കൂടുതലായി ഭയപ്പെടുന്നതു്. നാളു്, ദശ, ദശാസന്ധി ഇങ്ങനെയുള്ള സംഗതികളെ അടിസ്ഥാനമാക്കി അനുഭവിക്കാനിരിക്കുന്ന ആപത്തുകളെ നിൎണ്ണയിക്കയാണെങ്കിൽ അതു വലിയ ആപത്തായിത്തീരാനാണിടയുള്ളതു്. ഗോളങ്ങളുടെ ചലനംകൊണ്ടു ഗ്രഹണമുണ്ടാകുന്ന ദിവസവും സമയവും ഒരുപ്രകാരത്തിലും മാറുകയില്ല. മാററാൻ ഒക്കുകയുമില്ല. എന്നാൽ ജനനനക്ഷത്രത്തെ അടിസ്ഥാനമാക്കി, ശനി, രാഹു തുടങ്ങിയ മററു ഗോളങ്ങളിൽ ഉള്ള ശക്തികൊണ്ടു് അനുഭവങ്ങൾ ഈ ഗോളത്തിൽ വസിക്കുന്ന മനുഷ്യൎക്കു കിട്ടുമെന്നു പറയുന്നു. എന്നാൽ ഒരു നക്ഷത്രത്തിൽ ഒരേ സമയത്തു ജനിച്ച പലരിൽ ഓരോരുത്തൎക്കും ഓരോവിധ അനുഭവങ്ങളാണു കണ്ടുവരുന്നതു്. ഗോളങ്ങളുടെ ചലനവും മാററവുംകൊണ്ടു് ഉണ്ടാകുന്ന ഗ്രഹണവും മററു ഗോളങ്ങളുടെ ശക്തികൊണ്ടു് ഈ

ഗോളത്തിൽ വസിക്കുന്ന മനുഷ്യൎക്കു കിട്ടുമെന്നു പറയുന്ന അനുഭവങ്ങളും രണ്ടുവിധ സംഗതികൾ തന്നെയാണു്. ജനിക്കുന്നതു മുതൽ മനുഷ്യരുടെ അനുഭവങ്ങൾ ഓരോരുത്തരുടേയും വെവ്വേറെതന്നെയാണു്. ഒരു ആളിന്റെ അനുഭവത്തോടു തുല്യമല്ലാത്ത അനുഭവമാണല്ലോ മററുള്ളവൎക്കുള്ളതു്. ഒന്നിച്ചുചേൎന്നു് ഒട്ടിയിരിക്കുന്ന രണ്ടുപേരെ ഒരേസമയത്തു പ്രസവിച്ചാലും രണ്ടുപേരും രണ്ടുവിധ അനുഭവങ്ങളാണു് അനുഭവിക്കുന്നതു്. ഇങ്ങനെ രണ്ടു് ആളുകൾ ഒട്ടിയിരുന്നതായ പ്രസവങ്ങൾ ഉണ്ടായിട്ടുള്ളതായും അങ്ങനെയുള്ള ഒരു പ്രസവത്തിൽപെട്ട രണ്ടുപേരിൽ ഒരു ആൾ മൃതിപ്പെട്ടപ്പോൾ മറെറ ആൾ ജീവിച്ചിരുന്നതായും പറയപ്പെടുന്നുണ്ടു്. ഇരുപത്തേഴ നക്ഷത്രവും ഈ ഗോളത്തിൽ വസിക്കുന്ന മനുഷ്യരുടെയെല്ലാം ജനനക്കണക്കു വച്ചുകൊണ്ടു നോക്കുമ്പോൾ ചില സമയം ജനനം ഇല്ലാതിരുന്നാലും ഒരു നക്ഷത്രത്തിൽ ഒരേ സമയത്തു് ഒന്നിലധികം ജനനം ഉണ്ടായിരിക്കുമെന്നുള്ളതു തീൎച്ചതന്നെയാണു്. ഓരോ മനുഷ്യന്റേയും മനസ്സു് ഓരോന്നു് ആകകൊണ്ടു് ഓരോവിധ അനുഭവം അനുഭവിക്കാനേ മാൎഗ്ഗമുള്ളൂ. ഒരു സമയത്തുള്ള ജനനഫലത്തെ സംബന്ധിക്കുന്ന കണക്കുകൾ ഒരുവിധത്തിലല്ലാതെ കൂട്ടാൻ ഒക്കുമോ. അതുകൊണ്ടു വരാനിരിക്കുന്ന അനുഭവങ്ങളെ സംബന്ധിച്ചു് ഒരുസമയത്തേക്കു ഒന്നിലധികം ആളുകൾക്കു് ആ കണക്കു തുല്യമായിരിക്കാൻ എങ്ങനെ സാധിക്കും. "തമ്പുരാനും ചോതി, അടിയനും ചോതി" എന്നു പറയുന്നതുപോലെ ഒരു നക്ഷത്രത്തിൽ

ജനിച്ച രണ്ടുപേരും രണ്ടു് അനുഭവം തന്നെയാണു് അവനവന്റെ പരിതഃസ്ഥിതിപോലെ അനുഭവിക്കുന്നതായി കണ്ടുവരുന്നതു്. യുദ്ധം നിമിത്തം ഓരോ സ്ഥലങ്ങളിൽ ഓരോ ദിവസവും മുപ്പതിനായിരവും അമ്പതിനായിരവും അതിൽ കൂടുതലും ജനങ്ങൾ മൃതിപ്പെടുന്നുണ്ടു്. അതിൽ വൃദ്ധന്മാരും ഇടപ്രായക്കാരും സ്ത്രീകളും കുഞ്ഞുങ്ങളും ഉൾപ്പെടുന്നു. ഇവരുടെയെല്ലാം നാളും ദശയും ദശാസന്ധിയും ഒന്നുതന്നെയാണോ? ഇങ്ങനെയുള്ള പല സംഭവവികാസങ്ങളും അനുഭവങ്ങളും ലോകത്തുണ്ടാകാറുണ്ടു്. മനുഷ്യർ സ്ഥലകാലസൌകര്യങ്ങളും പ്രവൎത്തനങ്ങളും മററും അനുസരിച്ചുകൂടിയാണു് അനുഭവങ്ങൾക്കു് അധീനരാകുന്നതു്. അതുകൊണ്ടു നാളും ദശയും ദശാസന്ധിയും മാത്രം മനസ്സിലാക്കി ആപത്തുകളെ പ്രതീക്ഷിക്കയും നിൎണ്ണയിക്കയും ചെയ്യുന്നതുകൊണ്ടു് എന്താണു പ്രയോജനം? ഇവയെല്ലാം ഗ്രഹങ്ങളെ സംബന്ധിക്കുന്ന കണക്കുകളെ ഉദ്ദേശിച്ചു പറയുന്നതല്ല. ഇങ്ങനെയുള്ള ന്യായങ്ങളെ ധരിച്ചു പ്രതീക്ഷിച്ചുകൊണ്ടിരുന്നാലുണ്ടാകുന്ന പ്രയാസങ്ങളെ സംബന്ധിച്ചു കണ്ടുവരുന്ന അനുഭവങ്ങളെയും സംഭവങ്ങളെയുംമാത്രം അടിസ്ഥാനപ്പെടുത്തി പറയുന്നതാണു്. ഗോളങ്ങളിൽനിന്നുമുള്ള ശക്തികൊണ്ടു് അനുഭവങ്ങൾ കിട്ടുമെന്നു കരുതി കിട്ടാൻ പോകുന്ന അനുഭവങ്ങളെ ഇവൻ പ്രതീക്ഷിക്കുന്നു. അങ്ങിനെയുണ്ടാകുന്ന വിചാരം ആപത്തുകൾക്കു ശക്തിയുണ്ടാക്കുന്നതുമാണു്. കൂടാതെ അതു് ആപത്തുകളെ വിളിച്ചുവരുത്തുന്നതുമാകുന്നു. ആപത്തുകൾ ഉണ്ടാകാൻപോകുന്നുവെന്നുള്ള ഭയം

ഇവനെ എപ്പോഴും ഉപദ്രവിച്ചുകൊണ്ടിരിക്കയും ചെയ്യും. അങ്ങിനെയുള്ള വിചാരത്തിനു ശക്തിയുണ്ടായി കൂടുതലായ പ്രയാസങ്ങൾ ഇവനെ അനുഭവിപ്പിക്കുകയും ചെയ്യും. ഒരുവൻ മൃതിപ്പെടുന്ന ദിവസം മുൻകൂട്ടി മനസ്സിലാക്കിയാൽ അപ്പോൾമുതൽ പ്രസ്തുത ദിവസംവരെ അതു ഓമ്മയിൽ വരുന്ന ഓരോ നിമിഷവും അവൻ മൃതിപ്പെട്ടുകൊണ്ടാണിരിക്കുന്നതെന്നു വിചാരിക്കാവുന്നതാണു്. അങ്ങനെ മുൻകൂട്ടി അറിഞ്ഞില്ലെങ്കിൽ യഥാത്ഥമായി മൃതിപ്പെടുന്നതുതന്നെയും അവൻ അറിയുന്നതേയില്ല. ഒരുവൻ മൃതിപ്പെടുന്നതായ സംഭവം മററുള്ളവർ കാണുന്നതേയുള്ളു. ഇങ്ങനെയുള്ള സംഗതികൾകൊണ്ടു വരാനിരിക്കുന്ന അനുഭവങ്ങളെ സംബന്ധിച്ചും മററും മുൻകൂട്ടി മനസ്സിലാക്കാതിരിക്കുന്നതു് ഏററവും നല്ലതാകുന്നു.

വരാനിരിക്കുന്ന ഗുണങ്ങളെ സംബന്ധിച്ചും മററും അറിയണമെന്നുള്ള വിചാരം ചില മനുഷ്യക്കു് ഉണ്ടാകാം. എന്നാൽ ഗുണത്തെ സംബന്ധിച്ചു് അറിയാൻ തുടങ്ങുമ്പോൾ ഏതാനും ദോഷങ്ങളെയുംകൂടി അറിയാൻ ഇടയാകും. അങ്ങനെ ദോഷങ്ങളെ സംബന്ധിച്ചും മററും മനസ്സിലാകുന്നതുകൊണ്ടു ഗുണങ്ങൾ അനുഭവിക്കുന്ന സന്ദർഭങ്ങളിൽ ദോഷങ്ങളെ സംബന്ധിച്ചും വിചാരിക്കാൻ ഇടവരും. വരാനിരിക്കുന്നതു മുൻകൂട്ടി അറിഞ്ഞില്ലെങ്കിൽ കിട്ടുന്ന ഗുണങ്ങളെല്ലാം അപ്പാടെ അനുഭവിക്കാൻ കഴിയും. അങ്ങനെ അനുഭവിക്കുന്ന സന്ദർഭങ്ങളിലൊന്നും ആപത്തുകളെ സംബന്ധിച്ച യാതൊരു വിചാരവും ഉണ്ടായി മന

സ്സിനെ പീഡിപ്പിക്കുകയുമില്ല. മുൻകൂട്ടി നിൎണ്ണയിച്ചതു ചിലപ്പോൾ തെറ്റിപ്പോയെന്നു വരാം. മുൻകൂട്ടി അറിഞ്ഞതു തെറ്റിപ്പോയാൽ അവൻെറ ആവക ചിന്ത മുഴുവനും നഷ്ടപ്പെട്ടുപോവുകയും ചെയ്യും. ഏതുവിധമായാലും വരാനിരിക്കുന്ന അനുഭവങ്ങൾ മുൻകൂട്ടി അറിയാൻ ശ്രമിക്കാതിരിക്കുന്നതു് ഏറ്റവും നല്ലതുതന്നെയാണു്.

അതുപോലെ, ശകുനം മുതലായ സംഗതികൾ കൊണ്ടു യാത്ര മുടക്കംചെയ്താൽ സമയത്തിനെത്തി സാധിക്കേണ്ട സംഗതികൾക്കു മുടക്കംവന്നു പ്രയാസങ്ങൾ വൎദ്ധിക്കുന്നതാകുന്നു. ഇങ്ങനെയുള്ള സംഗതികൾ വിശ്വസിക്കുന്നതുകൊണ്ടു മനസ്സിനു ചഞ്ചലമുണ്ടായി പ്രവൃത്തികൾ ചെയ്യുന്നതിനു അധൈൎയ്യം ഉണ്ടാകുന്നു. കൂടാതെ എന്തെങ്കിലും ആപത്തുകൾ വരികയോ തുടൎച്ചയായി വന്നുകൊണ്ടിരിക്കുകയോ ചെയ്താൽ അപ്പോൾ തൻെറ കഷ്ടകാലമാണെന്നു വിചാരിക്കയും ക്ലേശിക്കയും ചെയ്യുന്നതുകൊണ്ടു്, മനസ്സിനെ കൂടുതലായി പ്രയാസപ്പെടുത്താമെന്നല്ലാതെ വല്ല പ്രയോജനവുമുണ്ടോ? ഇവ എല്ലാം പ്രകൃതിയുടെ വെറും പ്രവൎത്തനങ്ങൾ മാത്രമാണു്. നല്ല സംഗതികൾ തന്നെ വരുമെന്നുള്ള ധൈൎയ്യം എപ്പോഴും ഉണ്ടായിരിക്കണം. ആപത്തുകൾ വരാതെ കഴിയുന്നത്ര ശ്രദ്ധിക്കണം. "തലയ്ക്കുമീതെ വെള്ളംവന്നാൽ അതുക്കുമീതെ തോണി" എന്നു പറയുന്ന പഴമൊഴിപോലെ എന്തുതന്നെ വന്നാലും അതിനെ വകവയ്ക്കാതെ വേണ്ട കാൎയ്യങ്ങൾ വേണ്ടതുപോലെ പ്രവൎത്തിക്കണം. വരാനിരിക്കുന്ന സംഗതികളെ ഭയപ്പെട്ടാൽ യാതൊരു പ്രയോജനവും ഉണ്ടാകു

ന്നില്ല. ഭയപ്പെടുന്നതുകൊണ്ടു വരാതിരിക്കുന്നതുമില്ല. അതുകൊണ്ടു വരാൻപോകുന്ന പ്രയാസങ്ങളെ സംബന്ധിച്ചും മററും ചിന്തിക്കാതെ നല്ല പ്രവൃത്തികൾ പ്രവർത്തിച്ചുകൊണ്ടിരുന്നാൽ നല്ല ഫലങ്ങൾ വന്നുകൊണ്ടേയിരിക്കും. വരാൻപോകുന്നതെന്നു് അറിയപ്പെടാവുന്ന എന്തെങ്കിലും സംഗതികൾ ഉണ്ടെങ്കിൽതന്നെയും അതുകളെപ്പററി ചിന്തിച്ചു മനസ്സിനെ വ്രണപ്പെടുത്താതിരുന്നാൽ ആപത്തുകൾ അവനറിയാത്തവിധത്തിൽ ലഘൂകരിച്ചു കടന്നുപോകുകയും ചെയ്യും.

## 28. ജളത്വം, ധൈര്യം.

ജളത്വം ഉണ്ടാകാതിരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. ജളത്വം ഉണ്ടാകത്തക്കവിധത്തിൽ പല സംഗതികളും ഉണ്ടു്. ശ്മശാനങ്ങളിലൊ ദുർമ്മരണം ഉണ്ടായിട്ടുള്ള സ്ഥാനങ്ങളിലൊ സഞ്ചരിക്കുമ്പോൾ ബാധയുണ്ടെന്നു വിചാരിച്ചു ചിലക്കു ജളത്വം ഉണ്ടാകുന്നു. രാത്രികാലങ്ങളിൽ യാദൃച്ഛികമായി ഉണ്ടാകുന്ന ചില പ്രകാശങ്ങളും മററും കാണുമ്പോൾ ഭയം ഉണ്ടായി ജളത്വം ഉണ്ടാകുന്നു. ഇങ്ങനെ പല സംഗതികൾകൊണ്ടും ജളത്വം ഉണ്ടാകുന്നുണ്ടു്. ലോകത്തുള്ള സാധനങ്ങൾക്കും സംഗതികൾക്കും മററും മനുഷ്യർ ഓരോ പേരുകൾ നൽകിയിട്ടുണ്ടു്. ചികിത്സാമുറകളിൽ രോഗങ്ങൾക്കു പേരുകളും, മരുന്നുകൾകൊണ്ടു ചികിത്സിക്കേണ്ട വിധങ്ങളും കണ്ടുപിടിച്ചു സ്ഥാപിച്ചിട്ടുണ്ടു്. ചികിത്സയെന്നതു മരുന്നുകൊണ്ടും മററും ചികി-

ത്സിക്കുന്നതാണല്ലൊ. വൈദ്യമുറയുടെ കൂടെ മന്ത്രം എങ്ങ നെയാണു വന്നിട്ടുള്ളതു്. ചികിത്സാമുറകൾ കണ്ടുപിടിച്ച കാലങ്ങളിൽ അക്കാലത്തെ സാമാന്യജനങ്ങളുടെ അറിവി ല്ലായ്മയേയും അന്ധവിശ്വാസത്തേയും മനസ്സിലാക്കി മാന സികമായ ചികിത്സയായിട്ടാണു മന്ത്രവാദം നിശ്ചയിച്ചിട്ടു ള്ളതെന്നേ വിചാരിക്കാൻ തരമുള്ളൂ. പലപ്പോഴും ഉണ്ടാ യിട്ടുള്ള അനുഭവങ്ങൾ വച്ചുകൊണ്ടാണല്ലൊ രോഗങ്ങൾ ഇന്നതാണെന്നു നിശ്ചയിച്ചിട്ടുള്ളതു്. അതുപോലെ നിശ്ച യിക്കാൻ അക്കാലങ്ങളിൽ നിവൃത്തിയില്ലാത്തതുകൊണ്ടു ബാധിക്കപ്പെട്ടതെന്നുള്ള അർത്ഥത്തിൽ ഉച്ചയ്ക്കു ബാധിക്കു ന്നതിനു് ഉച്ചമാങ്കാളി എന്നും മററു് ഓരോ സമയങ്ങ ളിൽ ബാധിക്കുന്നതിനു് ഓരോവിധ ബാധകൾ എന്നും പേരുകൾ നൽകീട്ടുള്ളതായി കാണുന്നു. ഇങ്ങനെ പതി നെട്ടുവക അപസ്മാരബാധകൾ ഉണ്ടെന്നു പറഞ്ഞുവരുന്നു. ഇങ്ങനെയുള്ള സംഗതികൾ എല്ലാം ജ്വരതാപമുണ്ടാക്കുന്നവ യാണു്. അവയ്ക്കു മരുന്നുകൾകൊണ്ടുള്ള ചികിത്സകളും മന്ത്രങ്ങളും നിശ്ചയിച്ചിട്ടുള്ളതായി കാണുന്നു. ബാധയാ ണെങ്കിൽ മന്ത്രവും രോഗമാണെങ്കിൽ മരുന്നും അല്ലേ പ്രയോഗിക്കേണ്ടതു്? ഒരു രോഗത്തിനുതന്നെ ചികിത്സയും മന്ത്രവും നിശ്ചയിച്ചിട്ടുള്ളതു, രോഗം ശാരീരികമോ മാനസി കമോ എന്നു മനസ്സിലാക്കാൻ നിവൃത്തിയില്ലാത്തതിനാലാ യിരിക്കാനെ മാർഗ്ഗമുള്ളൂ. പാമ്പു മുതലായ ജന്തുക്കൾ കടിച്ചുംമററുമുണ്ടാകുന്ന വിഷത്തിനു മന്ത്രവും മരുന്നും പ്രയോഗിക്കുന്നതായി കാണുന്നു. അതിൽ മന്ത്രം പ്രയോ ഗിക്കുന്നതു വിഷമേററ ആളിനുണ്ടാകാവുന്ന ജ്വരതാപത്തിൽ

നിന്ന് അയാളെ മോചിപ്പിച്ചു വിഷം കുറയ്ക്കുന്നതിനുള്ള ഒരു മാനസിക ചികിത്സയാണെന്നു വിചാരിക്കാം. ഒരാൾ തനിക്കു ബാധ ഏററിട്ടുണ്ടെന്നു വിചാരിക്കുന്നതു് അവൻെറ ജളത്വംകൊണ്ടു മാത്രമാണെന്നു് അനുഭവം തെളിയിക്കുന്നുണ്ടു്. ധൈര്യം ഉള്ളവക്കു് അങ്ങനെ ഉണ്ടാകുന്നതായി കാണുന്നതേയില്ല.

അതുപോലെ ലോകത്തിൻെറ സ്ഥിതികൾ ശരിയായി മനസ്സിലാക്കാതെ പല തെററിദ്ധാരണകളും അഭിപ്രായങ്ങളും ഉണ്ടായിട്ടുണ്ടു്. അതുകൾ വിശ്വസിച്ചു് അധൈര്യം ഉണ്ടായി ജളത്വം ഉണ്ടാകാതെ ഇരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. ബാധകൾ ഉണ്ടെന്നുള്ള ഭയമുണ്ടായാൽ ആ ഭയം ബാധയായിട്ടു തീരുന്നു. അപ്പോൾ വാത, പിത്ത, കഫം എന്ന ത്രിദോഷങ്ങൾ കോപിച്ചു രോഗങ്ങൾ ഉണ്ടാകുന്നു. ബാധ ശരീരത്തിൽ ഏററിട്ടുണ്ടെന്നു വിചാരിച്ചു രോഗിയായിത്തീന്ന ആളെ ബോധ്യപ്പെടുത്തി മന്ത്രവാദി മന്ത്രം ഉച്ചരിക്കുകയും പലവിധ ക്രിയകൾ ചെയ്യുകയും ചെയ്യുമ്പോൾ ബാധ ശരീരത്തിൽനിന്നു മാറിപ്പോയെന്നുള്ള ബോദ്ധ്യത്തോടെ ബാധ ഇല്ലാതാകയും ചെയ്യുന്നു. മനുഷ്യൻെറ മനസ്സിനെ ജയിക്കാൻ മറെറാന്നില്ലെന്നുള്ളതു തീച്ചതന്നെയാണു്. യാതൊരു ദോഷകോപങ്ങളും തന്നെ ബാധിക്കയില്ലെന്നുള്ള ധൈര്യം ഉണ്ടായിരിക്കയും ജളത്വം ഉണ്ടാകാതിരിക്കയും ചെയ്താൽ ഏറെ സുഖക്കേടുകളിൽ നിന്നും കഷ്ടതകളിൽ നിന്നും മോചിക്കാൻ കഴിയും. മനശ്ശക്തിക്കും ധൈര്യത്തിനും ഒരു ഉത്തമ ദൃഷ്ടാന്തമായി ഈയിടെ ഉണ്ടായ ഒരു സംഭവം

താഴെ ചേർക്കാമെന്നു് ഉദ്ദേശിക്കുന്നു. ഗാന്ധിജി നിരാഹാരവ്രതം അനുഷ്ഠിച്ച സന്ദർഭത്തിൽ ഇനി ഇത്ര മണിക്കൂർ സമയത്തിനകം ആഹാരം കഴിച്ചില്ലെങ്കിൽ മൃതിപ്പെട്ടുപോകുമെന്നു ഡാക്ടർമാർ അഭിപ്രായപ്പെട്ടു. എന്നാൽ ആഹാരം കഴിക്കാതെ, പറഞ്ഞ മണിക്കൂറുകളും ദിവസങ്ങളും കഴിഞ്ഞിട്ടും മൃതിപ്പെടാതെ ഇരിക്കയും ചെയ്തു. അങ്ങനെ മൃതിപ്പെടാതെയിരുന്നതു ഗാന്ധിജിയുടെ മനഃശക്തിയും ധൈര്യവും കൊണ്ടു മാത്രമാണെന്നാണു ഡാക്ടർമാർ പിന്നീടു് അഭിപ്രായപ്പെട്ടതു്.

ധൈര്യം ഏററവും ആവശ്യമുള്ളതാണെന്നു പലതുകൊണ്ടുനോക്കിയാലും മനസ്സിലാക്കാൻ കഴിയും. എന്നാൽ ആലോചന മുൻപും ധൈര്യം പിറകും ആയിരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. ഏതൊരു സംഗതിയും പ്രവൎത്തിക്കാൻ തുടങ്ങുമ്പോഴും അതിനെ സംബന്ധിച്ചു പലരോടും ആലോചിക്കത്തക്കതാണെങ്കിൽ അങ്ങനെ ആലോചിച്ചും അല്ലെങ്കിൽ അതിൻെറ ഫലത്തെപ്പററി തന്നെത്താൻ ചിന്തിച്ചും ധൈര്യപ്പെടേണ്ടതാകുന്നു. ഏതുവിധമായാലും സംഗതിയുടെ ശരിയായ വശം മനസ്സിലാക്കി ധൈര്യപ്പെട്ടില്ലെങ്കിൽ അതു് ആപത്തുണ്ടാക്കുന്നതാണു്. അതുകൊണ്ടു സംഗതികളുടെ നാനാവശങ്ങളും മനസ്സിലാക്കി ധൈര്യപ്പെടേണ്ടതാകുന്നു. പെരുമാററത്തിലുള്ള ധൈര്യം മറെറാരു പ്രകാരത്തിലാണു്. അതായതു ക്ഷമിക്കാനാണു ധൈര്യംവേണ്ടതു്. എന്തെങ്കിലും സംഗതിവശാൽ കോപം ഉണ്ടാകേണ്ട കാരണം ഉണ്ടായാൽ ധൈര്യമായിട്ടു തല്ക്കാലം ക്ഷമിക്കയാണെങ്കിൽ വീണ്ടും ആലോചിക്കാൻ സമയം

കിട്ടും. അപ്പോൾ ക്ഷമിക്കേണ്ടതാണെങ്കിൽ ക്ഷമിക്കാൻ കഴിയുന്നു. അതുകൊണ്ട് ആപത്തുകൾ ഉണ്ടാകാതെയും പ്രയാസങ്ങൾ വരാതെയും ഇരിക്കും. ക്ഷമ, ബലമാണെന്നു പഴമൊഴിപോലും പറഞ്ഞുവരുന്നുണ്ട്. ഏതൊരു സംഗതിപ്രവർത്തിക്കുന്നതും നല്ലതിൻവണ്ണം ആലോചിച്ചുവേണ്ടതാകുന്നു. വീണ്ടും വിചാരിക്കണമെന്നു പറയുന്നുണ്ട്. അതിനാണു വീണ്ടുവിചാരമെന്നു പറയുന്നതു്. ഒരു പ്രാവശ്യം വിചാരിച്ചതിനുശേഷം വീണ്ടും ആലോചിക്കണം. അപ്പോൾ സംഗതികൾക്കു തെററു വരാതിരിക്കാൻ ഇടയുണ്ട്. അതുകൊണ്ട് ഒരുപ്രാവശ്യം വിചാരിക്കുന്ന സംഗതിതന്നെ വീണ്ടും വിചാരിച്ചു പ്രവർത്തിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു.

## 29. അസ്വാതന്ത്ര്യാഭിപ്രായങ്ങളും തന്നിഷ്ടങ്ങളും.

സ്വാതന്ത്ര്യക്കുറവുനിമിത്തം പല സംഗതികളെ സംബന്ധിച്ചും സ്വന്ത അഭിപ്രായം അനുസരിച്ചു സാധിക്കാതെ പ്രയാസങ്ങൾ അനുഭവിക്കുന്ന പലരുമുണ്ട്. അഭിപ്രായസ്വാതന്ത്ര്യം അവരവൎക്കുതന്നെ ഉള്ളതാണല്ലൊ. ന്യായവും ശരിയും എന്നു കാണുന്ന നല്ല സംഗതികൾ സ്വീകരിക്കുന്നതിനും നിവ്വഹിക്കുന്നതിനും അനുഭവിക്കുന്നതിനും യാതൊരു പ്രതിബന്ധങ്ങളും വകവയ്ക്കാതെ ഇരിക്കേണ്ടതു് ഏററവും ആവശ്യമാകുന്നു. അതു സ്വാതന്ത്ര്യമുള്ള മനുഷ്യൻെറ കൎത്തവ്യവുമാണു്. അല്ലാ

തെ ഏതുവിധമുള്ള സഹകരണങ്ങളും, അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും, അവനവന്റെ മനസ്സിനു വിപരീതമായ അഭിപ്രായങ്ങളും അവനവൻകൂടി ഉൾപ്പെട്ടനുഭവിക്കുന്നതു് അവനവന്റെ മനസ്സിന്റെ ശേഷിയെ (കഴിവിനെ) ഉപയോഗപ്പെടുത്താത്തതുകൊണ്ടു മാത്രമാണു്. മനുഷ്യർ ജനിച്ചുവളൎന്നു കുറെ ഒക്കെ ഇഷ്ടങ്ങൾ അനുഭവിച്ചു മൃതിപ്പെടുന്നു. ഇതുകളെല്ലാം മനുഷ്യരും ജന്തുക്കളും വഹിക്കുന്ന സാധാരണ സംഗതികൾ മാത്രമേയാകുന്നുള്ളു. ജന്തുക്കളാണെങ്കിൽ സ്വന്തനിലയിൽ നടക്കുകയും ഓടുകയും പറക്കുകയും മററും ആണല്ലൊ ചെയ്യുന്നതു്. എന്നാൽ മനുഷ്യൻ അവന്റെ ബുദ്ധി ഉപയോഗിച്ചു് ഉപകരണങ്ങൾ ഉണ്ടാക്കി ഓടിയും പറന്നും മററും സഞ്ചരിക്കുന്നു. അപ്പോൾ എന്തുകൊണ്ടു മററുള്ള ജന്തുക്കളെക്കാൾ ഉപരിയാണെന്നു ഭാവിക്കുന്ന മനുഷ്യൻ ന്യായമെന്നും അവനവന്റെ ബുദ്ധിക്കു യോജിച്ചതെന്നും കാണുന്ന നല്ല സംഗതികളെ സ്വീകരിച്ചു് ഉപയോഗപ്പെടുത്തിക്കൂടാ? അസ്വാതന്ത്ര്യത്തെ സ്വീകരിച്ചുകൊണ്ടു പോകുന്നതു് അവനവന്റെ ശേഷിക്കുറവുകൊണ്ടു മാത്രമാണെന്നേ വിചാരിക്കാൻ മാർഗ്ഗമുള്ളു. അവനവനുതന്നെ സ്വന്തനിലയിൽ ശേഷിയുണ്ടെന്നു അവനവൻതന്നെ കരുതിയാൽ മാത്രമെ അവനവനു സ്വന്തനിലയിൽ ശേഷിയുണ്ടാകുവാൻ ഒക്കുകയുള്ളു. അതുകൊണ്ടു് അവനവന്റെ അന്തഃകരണത്തിനു ശരിയാണെന്നു തോന്നുന്ന നല്ല സംഗതികൾ സ്വീകരിക്കുകയും അനുഭവിക്കുകയും പ്രവൎത്തിക്കുകയും പ്രവൎത്തിപ്പിക്കുകയും വേണ്ടതാകുന്നു. അപ്പോൾ

ശരിയായിട്ടറിഞ്ഞു പ്രവർത്തിച്ചുകഴിഞ്ഞു എന്നുള്ള ചാരിതാർത്ഥ്യം ഉണ്ടായിരിക്കുകയും, ഉപരിയായ നിലയെ പ്രാപിക്കുകയും ചെയ്യും. ഏതൊരു പരിതഃസ്ഥിതിയിൽ ജീവിക്കുന്ന മനുഷ്യനായാലും അവന്റെ മനസ്സിനു തൃപ്തിയും, സന്തോഷവും തല്ക്കാലത്തേക്കു മാത്രമല്ലാതെ ദീർഘകാലം അനുഭവിക്കുന്നതിനിടയാകുമ്പോൾ മാത്രമെ അവൻ ഉയന്ന സ്ഥിതിയെ പ്രാപിച്ചതായി വിചാരിക്കാൻ മാർഗ്ഗമുള്ളു.

ഇഷ്ടംപോലെ അനുഭവിച്ചു ജീവിക്കണമെന്ന് ഏതൊരു മനുഷ്യനും ആശിക്കുന്നതാണല്ലൊ. എന്നാൽ അതിനെല്ലാം കുറെ പരിമിതികൂടി അവനവൻതന്നെ നിശ്ചയിക്കേണ്ടതായിട്ടുണ്ട്. എന്നാൽ എത്രതന്നെ നല്ല അനുഭവങ്ങൾ അനുഭവിച്ചുകൊണ്ടിരുന്നാലും ചിലർ ചില ചീത്തയായ അനുഭവങ്ങൾക്കുകൂടി ഇഷ്ടപ്പെടുന്നുണ്ട്. സ്വാതന്ത്ര്യം കിട്ടുമ്പോഴും ചീത്തയായ അനുഭവങ്ങൾക്ക് ഇഷ്ടപ്പെടുന്നവരുമുണ്ട്. ശ്വാനൻ, പാലു മുതലായതു് അനുഭവിച്ചുകൊണ്ടിരിക്കുമ്പോൾ അഴുക്കുകൾ അനുഭവിക്കുന്നതിനു് ഇഷ്ടപ്പെടുന്നതുപോലെ മാത്രമെ അതുകളെ പ്പററി വിചാരിക്കാൻ മാർഗ്ഗമുള്ളു. തിരിച്ചറിവുള്ള മനുഷ്യൻ വേണ്ടാത്തതു പ്രവർത്തിക്കയും അനുഭവിക്കയും ചെയ്യരുതെന്നു തന്നെത്താൻ വിചാരിച്ചില്ലെങ്കിൽ തിരിച്ചറിവുള്ളതുകൊണ്ട് എന്താണു പ്രയോജനം? ഈ ഗോളത്തിലുള്ള മണ്ണ്, വെള്ളം, കാററു് മുതലായ സാധനങ്ങളുടെ അംശങ്ങൾ മനുഷ്യശരീരത്തിലും ഉള്ളതാണല്ലൊ. അവ ഓരോന്നും അതാതിനോടു ചേരുന്നതിനുള്ള ആകർഷണ

ങ്ങളുമുണ്ട്. പിത്തരോഗികൾക്കു മണ്ണും മററും തിന്നുന്നതിനുള്ള ആഗ്രഹമുണ്ടാകുന്നതു് ഇങ്ങനെയുള്ള ആകർഷണത്തിൻെറ ഫലമാണു്. ഇങ്ങനെയുള്ള സംഗതികളെ നിയന്ത്രിക്കുന്നതിനുള്ള കഴിവു മനുഷ്യൻെറ മനസ്സിനുണ്ടു്. ആ കഴിവു് ഉപയോഗപ്പെടുത്തി, ശാശ്വതമായി അനുഭവിക്കാൻ ഒക്കാത്തതും, കൊള്ളരുതാത്തതും, അവനവനു ദോഷത്തെ ഉണ്ടാക്കുന്നതും അവനവൻെറ അന്തഃകരണം തന്നെ ചീത്തയാണെന്നു പറയുന്നതും ആയ സംഗതികൾ ഉപേക്ഷിക്കുകയും, നല്ലതും ദീർഘകാലം സുഖം കിട്ടുന്നതും മററുള്ളവർക്കു് ഉപദ്രവം വരാത്തതുമായ സംഗതികൾ തിരിച്ചറിഞ്ഞു് ഇഷ്ടപ്പെടുകയും സ്വീകരിക്കയും ചെയ്യേണ്ടതു് ഏററവും ആവശ്യമാകുന്നു. അപ്പോൾ അവനു ശാശ്വതമായ സുഖവും സന്തോഷവും തൃപ്തിയും അനുഭവിക്കാൻ കഴിയും.

## 30. പരസ്പരസഹായങ്ങളും നൂതന നിർമ്മാണങ്ങളും.

ഏതൊരു മനുഷ്യനും മററുള്ളവരുടെ സഹായം കൊണ്ടു മാത്രമേ ജീവിക്കാൻ കഴികയുള്ളൂ. അപ്പോൾ ഒരുത്തൻെറ സഹായം മററുള്ളവർക്കും ആവശ്യമാണു്. അങ്ങനെ ലോകത്തുള്ള എല്ലാ ആളുകളും പരസ്പരം സഹായിക്കാനേ ഒക്കുകയുള്ളൂ. ഒരുത്തൻ ആഹാരത്തിനുവേണ്ടി ധാന്യം കൃഷിചെയ്തു് അതു വിളയിച്ചു് എടുത്തു സൂക്ഷിച്ചു സ്വന്തം ആഹാരത്തിനുവേണ്ടി മാത്രം ഉപയോഗപ്പെടുത്താ

മെന്നു വിചാരിച്ചാൽ തന്നെയും ആ ധാന്യം കൃഷിചെയ്യുന്നതിനു വേണ്ടതായ ഉപകരണങ്ങൾ മററുള്ളവർ ശ്രമിച്ചുണ്ടാക്കിയതായിരിക്കാനേ മാർഗ്ഗമുള്ളു. കൃഷിവകയ്ക്കുള്ള ഉപകരണങ്ങളിൽപെട്ട ഇരുമ്പുസാധനങ്ങൾക്ക് ആവശ്യമുള്ള ഇരുമ്പ് ഖനിയിൽ നിന്നു വെട്ടി എടുത്ത് ഉരുക്കി കൃഷിക്കു പററിയ ഉപകരണങ്ങൾ ഉണ്ടാക്കി കൃഷിക്കാരനു കിട്ടത്തക്ക വിധത്തിൽ എത്തിച്ചുകൊടുക്കുമ്പോൾ അവൻ വാങ്ങി ഉപയോഗപ്പെടുത്തുന്നു. ധാന്യങ്ങൾ വിളയിച്ച് എടുത്താൽ അതു പാകം ചെയ്യുന്നതിനു മറെറാരാൾ ഉണ്ടാക്കിയ പാത്രം വേണ്ടിവരുന്നു. അതുപോലെ ആ ധാന്യം പാകപ്പെടുത്തിയതിൻെറ കൂടെ വല്ല സാധനങ്ങളും രുചിവരുത്താനായി ചേർക്കണമെങ്കിൽ അതും മററുള്ളവർ പരിശ്രമിച്ചുണ്ടാക്കി കൊടുക്കത്തന്നെ വേണം. വസ്ത്രവും അപ്രകാരം തന്നെ. അപ്പോൾ ആഹാരകാര്യത്തിനുവേണ്ടി മാത്രം നോക്കിയാലും മററുള്ളവരുടെ സഹായം കൂടാതെ സാധിക്കയില്ല. കൂടാതെ ദൂരയാത്ര ചെയ്യണമെങ്കിലും മററുള്ളവർ ശ്രമിച്ചുണ്ടാക്കിയ വാഹനം ഉണ്ടെങ്കിലേ സാധിക്കയുള്ളു. അതുകൊണ്ടു മററുള്ളവരുടെ ശ്രമഫലങ്ങളായ സാധനങ്ങൾ നാം ഉപയോഗപ്പെടുത്തുന്നതനുസരിച്ചു നാം ശ്രമിച്ചുണ്ടാക്കി മററുള്ളവർക്കും ഉപയോഗപ്പെടുത്തുന്നതിനു സഹായിക്കാനല്ലാതെ ഒക്കുമോ? ഒരാൾ അയാളുടെ സ്വന്ത ഉപയോഗത്തിന് ഉപയോഗപ്പെടുത്തിയതു കഴിച്ചു മിച്ചമുള്ളതേ മററുള്ളവർക്കു കിട്ടാൻ ഒക്കുകയുള്ളു. ധാന്യമായാൽ തീർച്ചയായും അങ്ങനെ മാത്രമെ സാധിക്കയുള്ളു. അതുകൊണ്ടു പരിശ്രമം

കൊണ്ടുണ്ടാക്കുന്ന ഫലം അവനവന്റെ ആവശ്യത്തിനു മാത്രം മതിയാക്കാതെ കൂടുതലായി ശ്രമിച്ചുണ്ടാക്കേണ്ടതു് അത്യാവശ്യമാകുന്നു. എന്തുകൊണ്ടെന്നാൽ ജീവിതത്തോതു് ഉയർത്തുന്നതിനും എല്ലാപേൎക്കും സൗകൎയ്യവും സുഖവും കൂടുതൽ കൂടുതലായി ഉണ്ടായിക്കൊണ്ടിരിക്കുന്നതിനും അതു് അത്യാവശ്യമാണു്. അല്ലാതെ അവനവന്റെ ആവശ്യത്തിനുവേണ്ടി മാത്രം പരിശ്രമിച്ചാൽ മതിയെന്നു പലരും വിചാരിക്കയാണെങ്കിൽ പൊതുവേ ജീവിതത്തോതു കുറഞ്ഞുപോകുകയും പരസ്പരസഹായത്തിനു കുറവു വരുകയും ചെയ്യും. അതുകൊണ്ടു് ഓരോരുത്തരും അവരവരുടെ സ്വന്ത ആവശ്യത്തെക്കാൾ വളരെ കൂടുതൽ ശ്രമിച്ചുണ്ടാക്കുകയാണെങ്കിൽ മാത്രമേ അവരവരുടെ ജീവിതത്തിനു സുഖവും സൗകൎയ്യവും ഉണ്ടാകാൻ മാൎഗ്ഗമുള്ളു.

നാം വിദ്യകൾ അഭ്യസിച്ചും കണ്ടുപിടിച്ചും പലവിധ അഭിവൃദ്ധികളും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. അങ്ങനെ പലതും പലകാലങ്ങളിലായി കണ്ടുപിടിച്ചു് ഉണ്ടാക്കീട്ടുള്ളതാണല്ലോ. അങ്ങനെ കണ്ടുപിടിച്ചു് അഭിവൃദ്ധിപ്പെട്ടു വന്നില്ലെങ്കിൽ ഇപ്പോൾ കാട്ടിൽ വസിക്കുന്ന കാട്ടാളരെപ്പോലെ നാം യാതൊരു പരിഷ്കാരവും ഇല്ലാത്തവരായിരിക്കാനേ ഒക്കുമായിരുന്നുള്ളു. കാട്ടാളരും നാട്ടുകാരും തമ്മിലുള്ള വ്യത്യാസം നാട്ടുകാർ വിദ്യകൾ അഭ്യസിച്ചും കണ്ടുപിടിച്ചും മുൻപോട്ടു വന്നിട്ടുള്ളതു മാത്രമാണു്. എന്നാൽ ജനസംഖ്യ ക്രമാതീതമായി വൎദ്ധിച്ചുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ജീവിതസൗകൎയ്യം വൎദ്ധിപ്പിക്കയും എളുപ്പപ്പെടുത്തുകയും ചെയ്യേണ്ടതാകുന്നു. അല്ലെങ്കിൽ കൂടുതൽ ആളു

കളും ജീവിതക്ലേശങ്ങൾ അനുഭവിക്കേണ്ടതായി വരും. എന്നാൽ ഇപ്പോൾ പല സംഗതികളും പുതുതായി കണ്ടുപിടിച്ച് ഉണ്ടാക്കുന്നതിനായി പല സ്ഥാപനങ്ങളും ഉണ്ട്. അതിൽ ശാസ്ത്രീയമായ പല സംഗതികളും കണ്ടുപിടിച്ച് ഉണ്ടാക്കിക്കൊണ്ടിരിക്കയും ചെയ്യുന്നു. അങ്ങനെയുള്ള സ്ഥാപനങ്ങളിൽ പ്രവർത്തിക്കുന്നവർ അതുകൾക്കു വേണ്ടി അഭ്യസിച്ചിട്ടുള്ളവർ മാത്രമാണ്. അതു ലോകത്തുള്ള ആളുകളിൽ ഒരു ചെറിയ വിഭാഗം മാത്രമേയാകുന്നുള്ളു. അവർക്ക് മാത്രമെ അതിലേക്കു വേണ്ടതായ സൗകര്യങ്ങൾ ഏർപ്പെടുത്തിട്ടുമുള്ളു. എന്നാൽ മററുള്ളവർ എന്തെങ്കിലും പുതിയ വിദ്യകൾ മനസ്സിലാക്കുകയൊ കണ്ടുപിടിക്കുകയൊ ചെയ്താൽ അവരിൽ ഏറെ ആളുകൾക്കും അതു ഫലവത്താക്കാൻ ഒക്കുകയില്ല. എന്തുകൊണ്ടെന്നാൽ അവർക്ക് വേണ്ട സൗകര്യങ്ങൾ ഇല്ലാത്തതുകൊണ്ടാകുന്നു. അതുകൊണ്ട് ഒരു വലിയ വിഭാഗം കണ്ടുപിടിത്തങ്ങൾ കിട്ടാൻ മാർഗ്ഗമില്ലാതെ നശിച്ചുപൊയ്ക്കൊണ്ടിരിക്കുന്നു. ഇതിൻെറ പരിഹാരത്തിനായിട്ടു കൂടുതൽ ആളുകൾ അധിവസിക്കുന്ന പ്രദേശങ്ങളിലെല്ലാം ഇതിലേക്കു വേണ്ട നിർമ്മാണശാലകൾ ഏർപ്പെടുത്തണം. സാധാരണക്കാരിൽ ആരെങ്കിലും എന്തെങ്കിലും മനസ്സിലാക്കുകയോ കണ്ടുപിടിക്കുകയോ ചെയ്ത് ആ വിവരം അറിയിച്ചാൽ അതു് ശരിയോ തെറേറാ എന്നു മനസ്സിലാക്കത്തക്ക ആളുകൾ ആ സ്ഥാപനങ്ങളിൽ ഉണ്ടായിരിക്കണം. കണ്ടുപിടിച്ചു കൊണ്ടുവരുന്ന സംഗതികൾ ശരിയാണെന്നു കണ്ടാൽ കണ്ടുപിടിച്ച ആളിനു് അതു നിർമ്മിക്കാൻ കഴിയുമെ

ങ്കിൽ അതു നിർമ്മിക്കുന്നതിനു വേണ്ട ഉപകരണങ്ങളും സാധനങ്ങളും അതിലേക്കു വേണ്ട ചിലവും ചെയ്തു് അതു നിർമ്മിപ്പിക്കണം. അല്ലെങ്കിൽ അതു നിർമ്മിക്കത്തക്ക ആളുകളെക്കൊണ്ടു് അതു നിർമ്മിപ്പിക്കണം. ഇപ്രകാരമായാൽ മരുന്നുകൾ കണ്ടുപിടിക്കുക, യന്ത്രങ്ങൾ ഉണ്ടാക്കുക, ലിഖിതങ്ങൾ ഉണ്ടാക്കുക, പുതിയവിധം കൃഷികൾ കണ്ടുപിടിച്ചു നടപ്പാക്കുക, ഭൂമിയിൽ നിന്നും കിട്ടുന്ന വിശേഷസാധനങ്ങളും അസംസ്കൃത സാധനങ്ങളും കണ്ടുപിടിക്കുക, പുതിയവിധം വ്യവസായങ്ങൾ കണ്ടുപിടിച്ചു വൎദ്ധിപ്പിക്കുക ഇങ്ങനെ മററു പല സംഗതികളും കണ്ടുപിടിച്ചു വൎദ്ധിപ്പിക്കാൻ കഴിയും. ഇങ്ങനെയായാൽ ഇപ്പോൾ കിട്ടിക്കൊണ്ടിരിക്കുന്ന കണ്ടുപിടിത്തങ്ങളെക്കാൾ വളരെ കൂടുതൽ സംഗതികൾ കണ്ടുപിടിച്ചു് അഭിവൃദ്ധിപ്പെടുത്താൻ കഴിയും. യാതൊരു വിധത്തിലുള്ള കണ്ടുപിടിത്തങ്ങളും വെറുതേ നഷ്ടപ്പെട്ടു പോകുകയുമില്ല. രാജ്യത്തിനും ജനങ്ങൾക്കും കൂടുതൽ സൗകൎയ്യവും ഗുണവും ഉണ്ടായിക്കൊണ്ടിരിക്കയും ചെയ്യും. എന്നാൽ, കണ്ടുപിടിത്തങ്ങളിൽ പലതും യാദൃച്ഛികമായി മനസ്സിലാക്കി കണ്ടുപിടിച്ചിട്ടുള്ളതുകളാണു്. കൂടാതെ പലതും ആവശ്യംകൊണ്ടും കണ്ടുപിടിച്ചിട്ടുണ്ടു്. കണ്ടുപിടിക്കാനായി അതിലേക്കു് അഭ്യസിച്ചു ശ്രമിച്ചുകൊണ്ടിരിക്കുന്നവൎക്കു് അതിനനുസരിച്ചു കണ്ടുപിടിത്തങ്ങളേ കിട്ടാൻ ഒക്കുകയുള്ളൂ. അതുകൊണ്ടു കണ്ടുപിടിത്തത്തിലേക്കു മാത്രം ശ്രമിച്ചുകൊണ്ടിരിക്കുന്നവൎക്കു് കിട്ടുന്നതിനേക്കാൾ മററുള്ളവരിൽ നിന്നും പല വിശേഷവിധത്തിലുള്ള കണ്ടുപിടിത്തങ്ങളും നമുക്കു കിട്ടാൻ ഇട

യുണ്ട്. അതുകൊണ്ട് അതുകൾ നഷ്ടപ്പെട്ടുപോകാതെ കിട്ടത്തക്കവിധത്തിൽ വേണ്ടതെല്ലാം ചെയ്യേണ്ടതു് അത്യാവശ്യമാകുന്നു. പരസ്പരസഹായങ്ങളും സഹകരണങ്ങളും എല്ലാവിധത്തിലുമുള്ള അഭിവൃദ്ധിക്കും ഏററവും നല്ലതാകുന്നു. എന്നാൽ ലോകത്തുള്ള സകല അഭിവൃദ്ധിക്കും പ്രധാനമായ കാരണം മനുഷ്യരുടെ വിശപ്പും ആഗ്രഹവുമാണല്ലൊ. അതുകൊണ്ട വ്യക്തിസ്വാതന്ത്ര്യവും ശ്രമഫലം സൂക്ഷിക്കാനുള്ള സൗകര്യവും ഉണ്ടായിരിക്കണം. അപ്പോൾ വിദ്യകൾ അഭ്യസിക്കാനുള്ള ഉത്സാഹവും പ്രവൃത്തികൾ ചെയ്യാനുള്ള നിർബ്ബന്ധവും ഉണ്ടായിരിക്കും. അപ്പോൾ മാത്രമെ ലോകവും അഭിവൃദ്ധിപ്പെട്ടുകൊണ്ടിരിക്കാൻ ഒക്കുകയുള്ളൂ.

## 31. മനുഷ്യരുടെ അഭിപ്രായഭിന്നതകളും പരിഹാരമാർഗ്ഗങ്ങളും.

ഹിന്ദുക്കൾ രാമനേയും രാവണനേയുംപററി അഭിപ്രായവ്യത്യാസങ്ങൾ പുറപ്പെടുവിക്കയും ക്രിസ്ത്യാനികൾ അപ്പോസ്തലന്മാരുടെ അഭിപ്രായത്തെ വ്യാഖ്യാനിച്ചു പല ബൈബിളുകൾ ഉണ്ടാക്കുകയും മുസ്ലിംകൾ നബിയുടെ അനുയായികളിൽ നാലുപേരെ സംബന്ധിച്ചു ഷിയാ സുന്നി തക്കം പുറപ്പെടുവിക്കയും, ഇങ്ങനെ ഓരോ മതത്തിലും അതാതു മതം സ്വീകരിച്ചുവരുന്നവർതന്നെ മററു പല തക്കങ്ങളും അഭിപ്രായവ്യത്യാസങ്ങളും ഉണ്ടാക്കിക്കൊണ്ടിരിക്കയും ചെയ്യുന്നു. ഇങ്ങനെ മുൻഗാമികളിൽ പലരും

അവരവരുടെ പരിതഃസ്ഥിതിപോലെ പലതും പ്രവൎത്തിച്ചിരിക്കും. അതിൽ നല്ല സംഗതികൾ മനസ്സിലാക്കി അവയെ നാം സ്വീകരിക്കയും അതുകളെ മാതൃകയാക്കി പ്രവൎത്തിക്കുന്നതിനു കാരണക്കാരായിട്ടുള്ളവരെ സ്തുതിക്കയും വേണം. അമ്മാവൻ ആനപ്പുറത്തു കയറിയാൽ ശേഷക്കാരന്റെ പൃഷ്ഠത്തു തഴമ്പുവരാൻ ഒക്കുമോ എന്നു പറഞ്ഞതുപോലെ നമ്മുടെ കാൎയ്യത്തിനു നാം തന്നെയല്ലേ പ്രവൎത്തിക്കേണ്ടതു്. അതുകൊണ്ടല്ലാതെ നമുക്കു പ്രയോജനം ഉണ്ടാകുമൊ? മററുള്ളവരെപ്പററി നമുക്ക് അഭിപ്രായവ്യത്യാസം ഉണ്ടാവുകയും നാം തമ്മിൽ വഴക്കു ഉണ്ടാക്കയും ചെയ്താൽ വല്ല പ്രയോജനവും ഉണ്ടോ. എന്നാൽ സുഖം നിത്യമല്ലാത്തതുകൊണ്ടു സുഖത്തെ മാത്രം കാംക്ഷിക്കാതെ നല്ല സംഗതികൾ ആരാഞ്ഞറിഞ്ഞു നമ്മുടെ കൎത്തവ്യം നാം അനുഷ്ഠിക്കണം. അങ്ങനെ പ്രവൎത്തിക്കുന്നതിനു പ്രത്യേകം കടമകൂടി നമുക്കുണ്ടു്. എന്തുകൊണ്ടെന്നാൽ ലോകം ആകമാനം ഉള്ള ഒരേ ശക്തിയിൽനിന്നു പ്രത്യേകം അല്ലാത്ത നേതാവായ ദൈവത്തിന്റെ പണിക്കോപ്പാണു് (ഉപകരണം) നാം. നമുക്കു ദൈവശക്തികൊണ്ടു വിവേകം എന്ന ഒരു വിശേഷാൽ ഗുണം സിദ്ധിച്ചിട്ടുണ്ടു്. അതുകൊണ്ടു് അതു ശരിയായ വിധം ഉപയോഗപ്പെടുത്തേണ്ടതു് അത്യാവശ്യമാണു്. വലുതു ചെറുതിനെ പിടിച്ചുതിന്നുന്ന മത്സ്യങ്ങളേപ്പോലെയോ മൃഗങ്ങളേപ്പോലെയോ അല്ല നമ്മെ സൃഷ്ടിച്ചിട്ടുള്ളതു്. അവയെക്കാൾ നമുക്കു പല വിശേഷഗുണങ്ങളുമുണ്ടു്. മൃഗങ്ങൾ ചിരിക്കുന്നില്ല. നമുക്കു ചിരിക്കാൻ കഴിയും

അതുപോലെ ഓരോന്നോരോന്നായി പലതും പറയാൻ കഴിയും. അതെല്ലാം ഇരിക്കട്ടെ. പണിക്കോപ്പെന്നു പറഞ്ഞല്ലൊ. പണിക്കോപ്പ് എടുത്ത് ഒരാൾ പണിയുന്നു. നാം തന്നെത്താൻ പണിയുന്നു. ഇങ്ങനെയുള്ള വ്യത്യാസമാണ് അതിനുള്ളത്. പണിക്കോപ്പെടുത്ത് ഒരാൾ പണിയുന്നതുപോലെ നമ്മെക്കൊണ്ടു പണിയിക്കുന്നതു വിവേകംമാത്രമാണ്. വിവേകത്തെയും പണിയേയും നിയന്ത്രിക്കുന്നതിനുള്ള ശക്തിവിശേഷം നമ്മിൽ തെളിഞ്ഞു നിലകൊള്ളുന്നുണ്ട്. അതുകൊണ്ടു നമുക്കു മറ്റുള്ളതിനേക്കാൾ അധികം കിട്ടിയിട്ടുള്ള വിവേകമെന്ന വിശേഷഗുണം കൊണ്ടു തിരിച്ചറിഞ്ഞു പ്രവർത്തിക്കേണ്ടതു് നമ്മുടെ കർത്തവ്യമാകുന്നു. നമ്മുടെ പ്രവൃത്തിയുടെ പ്രയോജനം ദൈവം നമുക്കുതന്നെ തിരിച്ചുതരുന്നു. അതുകൊണ്ടു നമുക്ക് എങ്ങനെ വേണ്ടാത്തതു പ്രവർത്തിക്കാൻ കഴിയും. ഇപ്പോൾ കഴിഞ്ഞ യുദ്ധത്തിൻെറ താല്പര്യം രാജ്യവും സ്വത്തും ശ്രേയസ്സും കിട്ടാനാണെന്നു പറയുന്നു. മനുഷ്യരെ തീരെ ദയവില്ലാതെ കൊല്ലുകയും ചെയ്തു മനുഷ്യർക്ക് എങ്ങനെയാണു മേലാൽ പ്രയോജനം ഉണ്ടാക്കാൻ പോകുന്നതെന്നുള്ളതു സംശയമാണ്. എന്തുകൊണ്ടെന്നാൽ ഈ അല്പകാലമായ ജീവിതത്തിനുശേഷം, അതായതു ജനിച്ചു ഓർമ്മയാകുന്നതിനു മുൻപുള്ളതുപോലെ മരണാനന്തരം കഴിഞ്ഞതു് അറിയാൻപാടില്ലാത്ത അവസ്ഥയിലേക്കു കടക്കുന്ന മനുഷ്യനു താൻ പ്രവർത്തിച്ചതെന്താണെന്ന് അറിയാൻ കഴിയുന്നതേയില്ല. സ്വപ്നം കണ്ടാൽ ചിലതെല്ലാം പിറേറന്ന് അറിയാൻ കഴിയും; ഇവ അത്ര

പോലും പ്രയോജനം ഇല്ലാത്തതാണെന്നല്ലേ കാണുന്നതു്. അനേക ഗോളങ്ങളോടുകൂടിയ അന്തരീക്ഷത്തിൽ സ്ഥിതി ചെയ്യുന്ന ഈ ഭൂഗോളത്തിൽ ജീവിക്കുന്ന ഇൻഡ്യാക്കാരനോ, ഇംഗ്ലീഷുകാരനോ, അമേരിക്കനോ ഈ അല്പജീവിതത്തിനുശേഷം അതായതു മരണാനന്തരം അവിടവിടെ ത്തന്നെ യത്നംകൊണ്ടു സ്ഥാപിച്ചുകിട്ടുന്ന സൌകര്യം വീണ്ടും അനുഭവിച്ചുകൊള്ളാമെന്നു വല്ല ഉറപ്പും ഉണ്ടോ? അങ്ങനെയുണ്ടെങ്കിൽ ഇതെല്ലാം വേണ്ടതുതന്നെയാണു്. യജമാനൻ യജമാനനായിട്ടും ഭൃത്യൻ ഭൃത്യനായിട്ടുംതന്നെ ഇരിക്കാൻ ഒക്കുമോ? ഒരേ അന്തരീക്ഷത്തിൽനിന്നു് എങ്ങും പോകാൻ ഒക്കുകയില്ല എന്നു തീർത്തുപറയാം. ഒരു അടിമ യജമാനനായിട്ടോ യജമാനൻ അടിമയായിട്ടോ അനുഭവപ്പെടുകയാണെങ്കിൽ ഒരുത്തരെ മററൊരുത്തർ തരംതാഴ്ത്തിയതിൽപരം അബദ്ധം മറെറന്താണുള്ളതു്? വ്യക്തിയായിട്ടു് ഈ ഗോളത്തിലാണോ മററു് ഏതെങ്കിലും ഗോളത്തിലാണോ സ്ഥിതിചെയ്യാൻ ഇടയാകുന്നതു്. അവനവൻ കലാശിച്ചു തീരുന്നതല്ലേ തുടക്കം. പ്രവൃത്തിയുടേയും മനഃസ്ഥിതിയുടേയും ഫലംപോലെതന്നെ അനുഭവം. ഒരുകാലം ആരോ ഒക്കെ സന്താനനിയന്ത്രണം ആവശ്യമാണെന്നു പ്രസംഗിച്ചുകൊണ്ടു നടന്നിരുന്നു. ഒന്നാംമഹായുദ്ധത്തിനുശേഷം ജർമ്മനിയിൽ കൂടുതൽ സന്താനങ്ങാം ഉല്പാദിപ്പിക്കുന്നവർക്കു സമ്മാനം കൊടുത്തുവന്നു. ഇനി ഏതൊക്കെ രാജ്യക്കാരാണു സമ്മാനം കൊടുക്കുന്നതെന്നു കണ്ടുതന്നെ അറിയണം. ഇതുകൊണ്ടെല്ലാം എന്താണു പ്രയോജനം. കിണററിൽ കിടക്കുന്ന തവള കാണുകയും അറിയു

കയും ചെയ്യുന്ന ലോകംപോലെ അല്ലേ ഇതിന്ന അത്ഥം കല്പിക്കേണ്ടതു്. അന്തരീക്ഷത്തിൽ കണക്കില്ലാത്ത ഗോളങ്ങളുള്ളതിൽപെട്ട ഈ ഗോളത്തിൽ വസിക്കുന്ന മനുഷ്യർ ഇതുകളെല്ലാം ഞങ്ങളുടെ രാജ്യങ്ങൾ, മററതെല്ലാം അവരുടെ രാജ്യങ്ങൾ, ഞങ്ങൾ വലിയ പ്രമാണികളാണു്, മററവരെല്ലാം മോശക്കാരാണു്, ഞങ്ങൾക്ക വലിയ കഴിവുണ്ടു്, മററവക്കു് ഞങ്ങളുടെ അത്ര കഴിവില്ല, ഇങ്ങനെയൊക്കെ വിചാരിക്കയും പ്രവൎത്തിക്കയും ചെയ്യുന്നതുകൊണ്ടു് വല്ല പ്രയോജനവും ഉണ്ടോ? മൃഗീയമായി തമ്മിൽത്താൻ കൊല്ലുന്നതിൻെറ അത്ഥമെന്താണു്? അവിടററിടെയുള്ള പരിതഃസ്ഥിതിപോലെ വേണ്ടതെല്ലാം ആരാഞ്ഞറിഞ്ഞു പ്രവത്തിച്ചു ജീവിച്ചുകഴിഞ്ഞാൽ പോരയോ. അല്ലെങ്കിൽ മററു രാജ്യങ്ങളിൽ പോവുകയോ മററു രാജ്യക്കാരുമായി ഇടപെട്ടു ജീവിക്കുകയോ വേണം. ഈ അല്പകാലം കഴിഞ്ഞതിനുശേഷം വരുന്ന മരണാനന്തരം താൻ ഇന്നടത്തെ ഇന്ന പ്രമാണി ആയിരുന്നുവെന്നു് ഏതെങ്കിലും വിധത്തിൽ അറിയാൻ കഴിയുമായിരുന്നെങ്കിൽ പ്രാമാണിത്വം സ്ഥാപിച്ചുകൊണ്ടു പോകുന്നതു പ്രയോജനമാകുമായിരുന്നു. ആരുകണ്ടു, ആരറിഞ്ഞു. ഗവമ്മെണ്ടുഭരണം മുൻപു് ഉണ്ടായിട്ടുള്ളതു മനുഷ്യക്കു സമാധാനം പാലിക്കുന്നതിനും സൗകൎയ്യം ഉണ്ടാക്കുന്നതിനുമായിരുന്നു. വാഹനസൗകൎയ്യം ഇല്ലാതിരുന്ന കാലത്തു് ഒരു ജില്ല ഭരിക്കുന്നതിന്നു് ഒരു പ്രത്യേകഗവമ്മെൻറിൻെറ ആവശ്യം ഉണ്ടായിരുന്നു. അന്നുള്ളവക്കു ഭൂമിശാസ്ത്രമൊ രാജ്യങ്ങൾ എവിടെല്ലാമാണെന്നൊ അറിയാൻപാടില്ലായിരുന്നു. ഇപ്പോൾ ആണെങ്കിൽ ഭൂലോകത്തു് എവി

ടെയുമുള്ള സംഗതികൾ ഒരു നിമിഷത്തിനകം അറിയാൻ കഴിയും. അതുപോലെതന്നെ മൂന്നുദിവസത്തിനകം വിമാന മാർഗ്ഗം ഈ ഗോളത്തെ ഒരു പ്രാവശ്യം ചുററാൻ കഴിയും. സയൻസ് പല സംഗതികളെയും മനസ്സിലാക്കിത്തരികയും എളുപ്പപ്പെടുത്തുകയും ചെയ്യുന്നു. ഇപ്പോൾ നടന്ന മഹായുദ്ധത്തിനു മുൻപു അമേരിക്കയിലെ ന്യൂയാക്ക് പട്ടണത്തിൽ നടന്ന ലോകപ്രദർശനം തുടങ്ങുന്ന ദിവസം രാത്രിയിൽ വിളക്കുകത്തിക്കുന്നതിന് അപ്പോൾ പകലായിരുന്ന ഇൻഡ്യയിലെബാംബെ പട്ടണത്തിൽനിന്നും സൂര്യരശ്മിയുടെ നിഴൽ കൊണ്ടു വിളക്കിൻെറ ബട്ടൺതിരിച്ചു വിളക്കു കത്തിക്കാൻ കൂടി കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ടു സയൻസ് എത്രമാത്രമാണു മുൻപോട്ടു വന്നിട്ടുള്ളതെന്നും കൂടാതെ ലോകമാകമാനം ഒരേ ശക്തിതന്നെയാണു സ്ഥിതിചെയ്യുന്നതെന്നും തെളിവുതരുന്നുണ്ട്. ഈ പരിഷ്കൃതകാലത്തു പഴയ പഴഞ്ചൻ ഏർപ്പാടായ മനുഷ്യരെ കൊല്ലുകയെന്നതു് പരിഷ്കൃതരീതിയിൽ ചെയ്യുവാനാണോ തുനിയേണ്ടതു്. ഇതു് എത്ര കഷ്ടമാണെന്നു പറഞ്ഞാലും മതിയാകുന്നതല്ല.

മേലാൽ യുദ്ധം ഉണ്ടാകാതിരിക്കേണ്ടതിനു് അമേരിക്കാ ഐക്യനാടുകളിലെ ഭരണരീതിപോലെയോ മറേറാ ഉള്ളതായ ഒരഖിലലോകസംഘടന ഏർപ്പെടുത്തണം. അതായതു് ഒരു സെൻട്രൽ ഗവമ്മെണ്ടു സംഘടിപ്പിക്കുകയും ആ ഗവമ്മെണ്ടു് എല്ലാ രാജ്യങ്ങളെയും ഭരിക്കയും അതിലേക്കു് എല്ലാ രാജ്യക്കാരും പ്രതിനിധികളെ തിരഞ്ഞെടുത്തു് അയയ്ക്കുകയും വേണം. ഓരോ രാജ്യങ്ങൾക്കും പ്രത്യേകം സംരക്ഷണതാരിപ്പു് ഏർപ്പെടുത്തണം. ഇപ്പോൾ ഒരു ആളിനു്

ഒരു രാജ്യത്തു് ഒരുദിവസം പതിനഞ്ചുരൂപയും മറെറാരു രാജ്യത്തു കാൽരൂപയും എന്നവിവിധനിലയിൽ ജീവിതത്തോതു ശീലിച്ചുപോയതുകൊണ്ടു് അതുകൾ സംരക്ഷിക്കുകയും വിദ്യാഭ്യാസവും പരിഷ്കാരവും തൊഴിലും മുൻപോട്ടു വരുന്നപോലെ ജീവിതത്തോതു് ഉയർത്തുകയും വേണം. ഇപ്പോൾ എല്ലാരാജ്യത്തിലെ കാര്യങ്ങളും പെട്ടെന്നു് അറിയാനും എവിടെയും പെട്ടെന്നു പറന്നെത്താനും കഴിയുന്നതുകൊണ്ടു് ഇങ്ങനെ ഒരു ഭരണരീതി ഏർപ്പെടുത്താൻ സൌകര്യമാണല്ലോ. എല്ലാ രാജ്യക്കാരുംകൂടി സൈന്യവും സൗകര്യവും സെൻട്രൽ ഗവർമ്മെണ്ടിനു് ഉണ്ടാക്കിവയ്ക്കണം. ഓരോരാജ്യത്തും അവിടവിടെയുള്ള ജനങ്ങൾക്കു സമാധാനംപാലിക്കാൻ മാത്രം ഇന്നത്തെ പോലീസുപോലെ സൈന്യത്തെ ഏർപ്പെടുത്തുകയുംവേണം. എന്നാൽ ഈ ഭൂലോകത്തു മനുഷ്യർക്കുസമാധാനവും സംതൃപ്തിയും ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല.

## 32. പ്രകൃതിയിൽ കാണുന്ന വിശേഷങ്ങൾ

ലോകത്തിൽ പല വിശേഷങ്ങളും നിയമേന കണ്ടുവരുന്നുണ്ടു്. ഓന്തു് തവള മുതലായ ജന്തുക്കളിൽ ചിലതു സഞ്ചരിക്കുന്ന സ്ഥലത്തിൻെറ നിറം അനുസരിച്ചു് അപ്പോഴപ്പോൾ അതുകൾക്കു നിറം മാറുന്നുണ്ടു്. തൊട്ടാവാടിയെന്ന ചെടിയിൽ തൊട്ടാൽ ഉടനെ അതിൻെറ ഇലകൾ മടങ്ങുന്നു. അതുപോലെ എന്തിൻെറയെങ്കിലും നിഴൽ പെടുമ്പോൾ ഇലകൾ മടങ്ങുന്ന തീണ്ടാവാടിയെന്നും മററും പറയുന്ന ചെടികളുമുണ്ടു്. ചില സ്ഥലത്തു ജന്തുക്കളെ

കൊമ്പുകളിലും മററും അമത്തിപ്പിടിച്ചു ദ്രവിപ്പിച്ചു ഭക്ഷിക്കുന്ന വൃക്ഷങ്ങളും ചെടികളും ഉണ്ടു്. അതുകളെല്ലാം അതാതിൻെറ സ്വരക്ഷയ്ക്കും ആഹാരസൗകൎയ്യത്തിനുംവേണ്ടിയുള്ള ദൈവികശക്തിയുടെ പ്രതിഫലനംകൊണ്ടുള്ള പ്രവൎത്തനമാകുന്നു. കൂടാതെ ഉൽപത്തിയുടെസൗകൎയ്യത്തിനു വേണ്ടി പൂമ്പൊടികലരുക, പഴവൎഗ്ഗങ്ങൾക്കുള്ള ആകർഷകതകൊണ്ടു പക്ഷികളും മററും പഴങ്ങൾ കൊത്തിയെടുത്തു ദൂരെക്കൊണ്ടുപോയി വിതറുക, കോഴി മയിൽ മുതലായതിൻെറ ആണിനു ഭംഗി ഉണ്ടായിരിക്കുക, വിത്തുവർഗ്ഗങ്ങൾ കാററിലും വെള്ളത്തിലും ദൂരെപോയി പതിക്കുന്നതിനുള്ള സൗകൎയ്യം ഉണ്ടായിരിക്കുക ഇങ്ങനെയുള്ള സംഗതികൾ എല്ലാം ദൈവത്തിൻെറ വിശിഷ്ടതകളാകുന്നു.

കൂടാതെ മരുന്നുകളുടെ വീൎയ്യം, മരുന്നുകൾകൊണ്ടു തീകത്തിക്കാനും മററുമുള്ള ശക്തി, കാന്തത്തിൻെറ ആകഷണം ഇങ്ങനെയുള്ള പലതുമുണ്ടു്. ഇതുകൾ എത്ര കണിശമായിരിക്കുന്നു. അതുകൊണ്ടു പ്രകൃതിയുടെ ന്യായത്തെ ലംഘിക്കാൻ മനുഷ്യനെക്കൊണ്ടു് എങ്ങിനെ സാധിക്കും? ശരീരത്തിലെ ചൂടു കൂട്ടുകയോ കുറയുകയോ ചെയ്താൽ അതു ക്രമപ്പെടുത്തുന്നതുപോലെ പ്രകൃതിയുടെ ഏതെങ്കിലും ന്യായത്തെ ലംഘിക്കാൻ ശ്രമിച്ചാൽ അതു പരിഹരിക്കാനായി വീണ്ടും ശ്രമിക്കാനല്ലാതെ ഒക്കുമൊ? മനുഷ്യരുടെ ശരീരത്തിൽ നില്ക്കുന്ന രോമങ്ങൾ വെളുക്കുന്നുണ്ടു്. അടുത്തു നില്ക്കുന്നതു കറുത്തുതന്നെ നില്ക്കുന്നു. കാലക്രമത്തിൽ അതുകൾ ഓരോന്നായി വെളുക്കയും ചെയ്യുന്നു. കുട്ടികൾക്കു പല്ലു കിളിക്കുന്നു. അതു പൊഴിഞ്ഞുപോയിട്ടു വീണ്ടും കിളി

ക്കുന്നു. അതും പൊഴിഞ്ഞുപോകുന്നു. നൂറുവയസ്സിനുമേൽ പ്രായമുള്ളവക്കു വീണ്ടും പല്ലു കിളിക്കുന്നതായും കറുത്ത രോമങ്ങൾ കിളിത്തുവരുന്നതായും കണ്ടുവരാറുണ്ടു്. ഇതുകളെല്ലാം അവരവരുടെ അഭിപ്രായം കൊണ്ടാണോ സംഭവിക്കുന്നതു്? അതുകളെല്ലാം നിയമേന ഉണ്ടായിക്കൊണ്ടിരിക്കയാണല്ലൊ. ഭൂമി മുതലായ ഗോളങ്ങൾ ചുററിക്കറങ്ങുന്നതനുസരിച്ചും, സൂര്യൻ ഉദിച്ചുയരുംതോറും ചൂടും പ്രകാശവും കൂടിക്കൂടി മദ്ധ്യാഹ്നമാകുമ്പോൾ ശരിയായ നിലയെ പ്രാപിക്കയും അതുമുതൽ ചൂടും പ്രകാശവും കുറഞ്ഞു കുറഞ്ഞു് അസ്തമിക്കയും, പിറേറദിവസം പതിവുപോലെ ഉദിച്ചുയരുകയും ചെയ്യുന്നതനുസരിച്ചും, വിത്തായിരുന്നതു മുളച്ചു ചെടിയായി വളൎന്നു് വിത്തുകൾ ഉണ്ടാകുകയും അങ്ങിനെയുള്ള വിത്തുകൾ വീണ്ടും ചെടിയായി മാറുകയും ചെയ്യുന്നതനുസരിച്ചും, ഈ ഭൂഗോളത്തിൽ വസിക്കുന്ന എല്ലാ ജീവജാലങ്ങളും ഈ ഗോളത്തെ ആശ്രയിച്ചു് അനുഭവങ്ങൾക്കു് അധീനമായി നടന്നുകൊണ്ടിരിക്കുന്നു. അതുകൊണ്ടു സ്വന്തനിലയിൽ പ്രവൎത്തിക്കാവുന്ന മനുഷ്യരും പ്രകൃതിയുടെ നിയമത്തിനു് അധീനമായി പൊയ്ക്കൊണ്ടിരിക്കയാണല്ലൊ. ആണായിട്ടും പെണ്ണായിട്ടും, ആണും പെണ്ണും ഒരേ ഗർഭത്തിലായിട്ടും ഉത്ഭവിക്കുന്നതു് എങ്ങിനെ സംഭവിക്കുന്നതാണു്? മാതാപിതാക്കളുടെ വല്ല ഉദ്ദേശവുമനുസരിച്ചാണോ? ഉല്പാദിക്കുന്നതെന്താണെന്നു് അപ്പോൾ അവക്കറിയാൻ കഴിയുമോ. ആണും പെണ്ണും ഉണ്ടാകേണ്ടതായ ലോകത്തിൻെറ ആവശ്യവും സാധിക്കുന്നതായിട്ടാണല്ലൊ കാണുന്നതു്. നമ്മെ അറിയിക്കാതെ നമ്മെ

ക്കൊണ്ടും അതുപോലെ മററു ജീവജാലങ്ങളെക്കൊണ്ടും ഇഷ്ടംപോലെ സാധിപ്പിക്കുന്ന ശക്തിവിശേഷം എന്താണെന്നുദ്ദേശിക്കണം? നാം അറിയാതെ നമ്മുടെ ശരീരത്തിൽ പ്രവർത്തിപ്പിക്കുന്ന സംഗതി നമ്മളിൽ അന്തർഭവിച്ചിരിക്കയാണെങ്കിലും നമ്മിലും കവിഞ്ഞുനില്ക്കുകയാണെന്നുള്ളതിനു സംശയമില്ല. ഇങ്ങനെയുള്ള കാരണങ്ങളാൽ തന്നെയാണു് എല്ലാററിൻേറയും ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്നതായ ലോകമാകമാനമുള്ള ഒരേ ശക്തിയും അതിൽ ഇരുന്നുകൊണ്ടു പ്രവർത്തിക്കയും പ്രവർത്തിപ്പിക്കയും ചെയ്തുകൊണ്ടിരിക്കുന്ന ഒന്നിനെ അതിൻെറ നാഥനെന്നും ആ നാഥനെ ദൈവമെന്നും കല്പിക്കുന്നതു്.

കൂടാതെ മനുഷ്യഹൃദയത്തിൽ നിന്നും പൊട്ടിപ്പുറപ്പെടുന്ന സംഗതികൾ പല വിശേഷങ്ങൾക്കും കാരണമാകുന്നു. ഇങ്ങനെയുള്ളവയെല്ലാം ദൈവികമായ ഒരേ ശക്തിയിൽനിന്നും പ്രവഹിക്കുന്ന വിശേഷങ്ങളാണു്. അതുകൊണ്ടു് ലോകം ആകമാനമുള്ള ഒരേ ശക്തിയിൽതന്നെ അന്തർഭവിച്ചു നില്ക്കുന്ന വിശേഷാൽ സംഗതിയുടെ പ്രവർത്തനം ആണു് ഇവയെന്നു മനസ്സിലാക്കാൻ കഴിയും. ഒരു വ്യക്തിക്ക് കൃത്രിമമായി എന്തെങ്കിലും നിർമ്മിച്ചുവച്ചു ജീവജാലങ്ങൾ സ്വയം പ്രവർത്തിക്കുന്നതുപോലെ പ്രവർത്തിപ്പിക്കാൻ ഒക്കുകയില്ല. ജീവജാലങ്ങൾ എല്ലാം ദൈവത്തിൻെറ സ്വയം പ്രവർത്തനംകൊണ്ടു ദൈവശക്തിയിൽ നിന്നും ഉണ്ടായിട്ടുള്ളതാണു്. അതുകൊണ്ടാണു നമുക്കു സ്വയം പ്രവർത്തിക്കാൻ കഴിയുന്നതു്. ഇങ്ങനെയുള്ള സംഗതികൾ പലതും നോക്കിയാൽ ലോകത്തുള്ള എല്ലാ സാധനത്തി

ൻേറയും അകത്തും പുറത്തും സ്ഥിതിചെയ്യുന്ന ഒരേ ശക്തിയുടെ നാഥനായ ദൈവത്തിൻെറ അപൂർവ്വമായ പ്രവൎത്തനങ്ങൾ തന്നെയാണ് ഇവയെല്ലാമെന്നു മനസ്സിലാക്കാവുന്നതാണ്. മനുഷ്യബുദ്ധിക്കു സമ്മതിക്കാൻ പാടില്ലാത്ത വിധം അത്ഭുതാവഹമായ പല സംഗതികളും ലോകത്തു ഉണ്ടാകാറുണ്ട്. ലോകത്തുള്ള ജന്തുക്കളും ചെടികളും മററും തന്നെത്താൻ ഉത്ഭവിക്കുന്നു. അവ വളരുന്നു, ഇല്ലാതാകുന്നു എന്നുമാത്രം പറഞ്ഞാൽ അതിശയകരങ്ങളായ വിശേഷങ്ങൾ എങ്ങിനെയുണ്ടാകുന്നു. മനുഷ്യൎക്ക്, വരാനിരിക്കുന്ന സംഗതികളെ സംബന്ധിച്ചു ഗുണത്തെയും ദോഷത്തെയും മനസ്സിലാക്കത്തക്ക വിധത്തിൽ മുൻകൂട്ടിയുള്ള തോന്നലുകൾ ഉണ്ടാകാറുണ്ട്. അതിനു ഭൂതോദയം എന്നു പറയപ്പെടുന്നു. കൂടാതെ എന്തെങ്കിലും ചീത്തപ്രവൃത്തികൾക്കു തുനിയുമ്പോൾ അതു പ്രവൎത്തിക്കാൻ പാടില്ലാ എന്ന് ഒരു തോന്നൽ ഉണ്ടാകുന്നു. ആ തോന്നലിന് അന്തഃകരണം പറയുന്നു എന്നു പറയപ്പെടുന്നു. യഥാൎത്ഥമായി ജീവിക്കുന്ന മനുഷ്യൎക്കു ഭൂതോദയമുണ്ടാകുക നിമിത്തം വരാൻ പോകുന്ന സംഗതികളെ സംബന്ധിച്ചു മുൻകൂട്ടി മനസ്സിലാക്കാൻ കഴിയും. ഇവയെല്ലാം ദൈവികശക്തിയുടെ പ്രവൎത്തനങ്ങളാകുന്നു. ഒരു മനുഷ്യനിൽ അടങ്ങിയിരിക്കുന്നബോധം അവനറിയാതെ അവനെക്കൊണ്ടു സ്വപ്നവും മററും ഉണ്ടാക്കി ഉണൎന്നിരുന്നു പ്രവൎത്തിക്കുന്നതുപോലെ ശരീരത്തെക്കൊണ്ടു പ്രവൎത്തിപ്പിച്ചു ഫലം അനുഭവിപ്പിക്കുന്നതനുസരിച്ചുംമററും ലോകം ആകമാനമുള്ള ഒരേശക്തിയുടെ നാഥനായ ദൈവം നമ്മുടെ അനുവാദം കൂടാതെയും നമ്മെയും

ലോകത്തെയും അറിയിക്കാതെയും പ്രവൎത്തിക്കയും പ്രവൎത്തിപ്പിക്കയും ചെയ്യുന്നു. എന്നാൽ നാം തന്നെ പ്രവൎത്തിച്ചുണ്ടാകുന്ന ഫലങ്ങൾ നമ്മെക്കൊണ്ടുതന്നെ അനുഭവിപ്പിക്കുന്നു. അതു *ന്യായവുമാണല്ലൊ. അതുകൊണ്ടു് ഒരേ ശക്തിയിൽ സ്ഥിതി ചെയ്യുന്ന മനുഷ്യൻ കണക്കനുസരിച്ചും പ്രകൃതിയുടെ ന്യായമനുസരിച്ചും അതിൽ നിന്നു തെററിപ്പോകാൻ ഒരിക്കലും ഒക്കുകയില്ല. അതുകൊണ്ടുതന്നെയാണു് ഒരേ ശക്തിയിൽ തന്നെ സ്ഥിതിചെയ്യുന്ന മനുഷ്യനും ആ ഒരേ ലക്ഷ്യത്തെ ലാക്കാക്കി പ്രവൎത്തിക്കേണ്ടതു്. അതുകൊണ്ടു നല്ല ഫലങ്ങൾ അനുഭവിക്കാൻ നല്ലതുചെയ്കതന്നെ വേണ്ടതാകുന്നു. എന്നാൽ ആ ശക്തിവിശേഷമാകുന്ന നേതാവായ ദൈവം നമ്മിലും ലോകത്തും സ്ഥിതിചെയ്തുകൊണ്ടിരിക്കുന്ന ഒന്നാണെന്നുള്ള വിചാരത്തോടുകൂടി പ്രാൎത്ഥിക്കയും ആരാധിക്കയും പ്രവൎത്തിക്കയും ചെയ്താൽ കൂടുതൽ സാദ്ധ്യതകൾ ഉണ്ടാകുന്നതാകുന്നു.

മനുഷ്യർ ജീവിതകാൎയ്യങ്ങളെല്ലാം ഒരു വലിയ ഭാരമേറിയതെന്ന നിലയിൽ വഹിക്കുകയാണെന്നുള്ള മനഃസ്ഥിതിയോടെ വീക്ഷിക്കേണ്ട ആവശ്യമേ ഇല്ല. നാം ആരോടും യാതൊരുവിധമായ ഉത്തരവാദിത്വമൊ, ചുമതലയൊ ഏററിട്ടുമില്ല. നാം ഒരു കുററക്കാരുമല്ല. അതിനാൽ നാം ദൈവത്തെ ആരാധിക്കയും ആഹാരത്തിനും മററു സൗകൎയ്യങ്ങൾക്കും വേണ്ടി നീതിയായവഴിയിൽ വേണ്ടതെല്ലാം ചെയ്കയും, വിനോദവുംആനന്ദവും ആഹ്ലാദവുമായി കഴിഞ്ഞുകൂടുകയും ചെയ്യേണ്ട ആവശ്യമേയുള്ളു.

---

